# കലാകൗമുദി

ജൂൺ 30, 1991 **824** വില: 3 രൂപ 50 പൈസ




കലാകൗമുദി

കേരളം യു.ഡി.എഫിന്





1991 ജൂൺ പന്ത്രണ്ട്. കേരള നിയമസഭയിലേക്ക് നടന്ന വോട്ടെടുപ്പിൽ ഇടതുമുന്നണിയെ നിരാകരിച്ചുകൊണ്ട് ജനങ്ങൾ കോൺഗ്രസ് നേതൃത്വത്തിലുള്ള ഐക്യജനാധിപത്യ മുന്നണിക്ക് ഭൂരിപക്ഷംനൽകി. വോട്ടെടുപ്പിനെയും തുടർന്നുള്ള വിധിയെഴുത്തിനെയും കുറിച്ചാണ് സ്റ്റാഫ് ലേഖകൻ എഴുതുന്നത്.



മുഖചിത്രം: കളർ ട്രാൻസ്പെരൻസി
**ശ്രീ. ആർ. ഗോപാലകൃഷ്ണൻ**

### ചങ്ങമ്പുഴ

കലാകൗമുദിയിൽ (ലക്കം 823) ചങ്ങമ്പുഴയെക്കുറിച്ചുള്ള അനുസ്മരണം നന്നായി. മൺമറഞ്ഞ മഹാപ്രതിഭകളെ അവരുടെ ജീവിച്ചിരിക്കുന്ന സുഹൃത്തുക്കളുടെ ഓർമ്മകളിലൂടെ പുനരവതരിപ്പിക്കുമ്പോൾ, ആത്മകഥകളിലും ജീവിതചരിത്രങ്ങളിലും പെടാത്ത ഒട്ടേറെ വിലപ്പെട്ട സംഗതികൾ വെളിപ്പെടും. ചങ്ങമ്പുഴയുടെ സുഹൃത്തുക്കളായ എസ്. ഗുപ്തൻ നായർ, എം. കൃഷ്ണൻ നായർ, കെ.എം. ജോർജ്ജ്, പി. ഭാസ്കരൻ, വൈക്കം മുഹമ്മദ് ബഷീർ തുടങ്ങിയ സാഹിത്യനായകൻമാരെക്കൂടി ബിനുകുമാർ ഇൻറർവ്യൂ ചെയ്യേണ്ടതായിരുന്നു. അതുപോലെതന്നെ ആലുവാ സെൻറ് മേരീസ് ഹൈസ്കൂളിൽ ചങ്ങമ്പുഴയുടെ സഹപാഠിയും, എറണാകുളം മഹാരാജാസ് കോളേജിൽ അദ്ദേഹത്തിൻെറ അദ്ധ്യാപകനുമായിരുന്ന പ്രൊഫ. പി.എസ്. വേലായുധൻെറ സ്മരണകളും ഒഴിവാക്കാവുന്നതല്ല.

'രമണ'നെക്കുറിച്ച്: ഇടപ്പള്ളി രാഘവൻ പിള്ളയുടെ ദുരന്തത്തെ പുരസ്കരിച്ചാണ് രമണൻ രചിച്ചതെന്ന പൊതുവിശ്വാസം തിരുത്തപ്പെടാൻ ടി.എൻ. ഗോപിനാഥൻ നായരുമായുള്ള അഭിമുഖം ഉപകരിച്ചു. ചങ്ങമ്പുഴയുടെ ജീവചരിത്രത്തിൽ (1988 മാർച്ച്) പ്രൊഫ. എം.കെ.സാനു ഇതേ അഭിപ്രായം സപ്രമാണം ഉദാഹരിച്ചിട്ടുണ്ട്. പ്രേമക്കുരുക്കിൽപ്പെട്ട രാഘവൻപിള്ളയെ ഉപദേശിച്ചുകൊണ്ട് ചങ്ങമ്പുഴ ഒരിക്കൽ എഴുതി:

"നിസ്സാരയാമൊരു പെണ്ണുമൂലം
നിത്യനിരാശയിൽ നിൻെറ കാലം
ഈ വിധം പാഴാക്കുകെന്നതാണോ
ജീവിതധർമ്മം?—ഒന്നോർത്തുനോക്കൂ"

ഈ വരികൾ 'രമണൻ' രണ്ടാം ഭാഗം അഞ്ചാം ലക്കത്തിൽ മദനൻെറ സംഭാഷണമായി ചേർത്തിട്ടുണ്ട്. "രാഘവൻ പിള്ളയ്ക്ക് താനെഴുതിയ കത്തിലെ വാക്കുകൾ അതേപടി ഇവിടെ (രമണനിൽ) ചേർത്തിരിക്കുകയാണെന്ന് ചങ്ങമ്പുഴ പലരോടും പറഞ്ഞിട്ടുണ്ടെ"ന്നും സാനു മാസ്റ്റർ രേഖപ്പെടുത്തി. (ചങ്ങമ്പുഴ: നക്ഷത്രങ്ങളുടെ സ്നേഹഭാജനം, പു. 77)

**സി.കെ. ഗംഗാധരൻ,**
വ. പറവൂർ.

### ആനകളെ വെറുതെ വിടുക

3-ാം ലക്കത്തിൽ ആനകളോടു മനുഷ്യ'ങ്ങൾ കാട്ടുന്ന ക്രൂരതയെപ്പറ്റി വായിച്ചു. യിടെ ഗുരുവായൂർ ദേവസ്വം വക നപ്പറമ്പിൽ പോയിരുന്നു. ആനപ്പറമ്പെന്നു ട്ടപ്പോൾ ശീതളച്ഛായയും കാട്ടാറുമൊക്കെ പ്രതീക്ഷിച്ചിരുന്നു. ചെന്നപ്പോഴോ? മേയ് മാസത്തിലെ കൊടും വെയിലത്ത് കൊന്നത്തെങ്ങുകളുടെയിടയിൽ ആനകളെ തളച്ചിരിക്കുന്നു. ഒരാന 'കുളി'ക്കുന്നതു കണ്ടു. വലിയ ശരീരത്തിലെ ചൂടല്പം അകറ്റാൻ




തുമ്പിക്കൈയിൽ വെള്ളമെടുത്ത് അഞ്ചാറു പ്രാവശ്യം ഒഴിച്ചപ്പോൾ 'കുളി' മതിയാക്കാൻ പാപ്പാൻ ഒരടി. ആനയെ കുളിപ്പിച്ചില്ലേ എന്നു ചോദിച്ചാൽ ഉത്തരം റെഡി! വേറൊരു പിടിയാന കുളികഴിഞ്ഞു പതുക്കെ നടന്നുവരുമ്പോഴാണ് പാപ്പാൻെറ രണ്ടടി! എന്തിനാണാവോ? അതു ചിന്നംവിളിച്ചോടി. എന്തിനീ മിണ്ടാപ്രാണികളെ ദ്രോഹിക്കുന്നു? മനുഷ്യന് ഉത്സവത്തിന് കൊഴുപ്പേകാൻ! വിശിഷ്ടാതിഥിക്കു വരവേൽപ്പിന്. ഏഷ്യാഡിന് ട്രെയിനിൽ ആനകളെ അയച്ച് മേനി നടിച്ചവരല്ലേ നാം കേരളീയർ! ആ പാവം മൃഗങ്ങളനു ഭവിച്ച യാതന ആർക്കുവേണ്ടി.

ഒരു ക്ഷേത്രത്തിൽ ഇത്രയും ആനകളെന്തിന്?

തിരുനക്കര ക്ഷേത്ര മതിൽക്കെട്ടിനകത്തുവച്ച് ഒരാനയെ അടിച്ചുകൊന്ന വാർത്ത നാം മറന്നു. അതിനെപ്പറ്റിയുള്ള അന്വേഷണം എന്തായി എന്ന അന്വേഷിച്ചാൽ വാർത്തയാവില്ലല്ലോ?

തടിപിടിപ്പിക്കുന്നതിലുള്ള ക്രൂരത ഇതിലും കടുപ്പമാണ്. ഒരു തടി രണ്ടായി മുറിച്ചാൽ പാവം ആന ഇത്ര യാതന അനുഭവിക്കേണ്ടിവരില്ല. പക്ഷേ അപ്പോൾ നമ്മുടെ തടിയുടെ വില കുറയും.

കുറെ വർഷം മുമ്പ് പൊലീസുകാരും ആനയുമായി വടംവലി മത്സരം നടന്നപ്പോൾ പാപ്പാൻമാർ ആനയെ അടിച്ചാണ് വലിപ്പിച്ചത്. പൊലീസുകാരെ ആരും അടിക്കാനില്ലായിരുന്നു.

ഇന്നു വായിച്ച ഒരു വാർത്ത. കാട്ടിലെ കൊമ്പൻമാരെ വെടിവയ്ക്കുന്നു! ആനക്കൊമ്പെടുക്കാൻ.

നാട്ടിൽ കൊണ്ടുവന്നു ഒരായുസ്സു മുഴുവൻ ദ്രോഹിക്കുന്നതിനേക്കാൾ ഭേദം കാട്ടിൽവച്ച് ഒറ്റ വെടിക്കു കൊല്ലുന്നതാണ്. പാപ്പാൻമാരുടെ ക്രൂരതയും മറ്റും ആരും അന്വേഷിക്കാറില്ല. വർഷങ്ങളായി നടക്കുന്ന ഈ കൊടുംപാപത്തിനെതിരെ ശബ്ദിക്കാനാരുണ്ട്.

എസ്.പി.സി.എ. എന്ന സംഘടനയ്ക്ക് ഒന്നും ചെയ്യാനില്ലേ?

കാട്ടിലോടി നടന്ന ഈ പാവം മൃഗങ്ങളോട് അല്പം "മനുഷ്യത്വ"മായിട്ടെങ്കിലും പെരുമാറിക്കൂടേ?

**പി. മുരളീമോഹനൻ,**
ഓലിക്കൽ, പൊൻകുന്നം.

### ആദർശ കുടുംബ ജീവിതം

എറണാകുളം കേന്ദ്രമാക്കി പ്രവർത്തിക്കുന്ന മാനവ സൗഹൃദവേദി എന്ന സംഘടന, കുടുംബജീവിതത്തിൽ വിശ്വസിക്കുന്നവരെ തമ്മിൽ ബന്ധിപ്പിക്കുന്നതിനുള്ള പരിപാടികൾ ആവിഷ്ക്കരിക്കുന്നു.

സമൂഹത്തെ ദുഷിപ്പിക്കുന്നതും നിയമംമൂലം തടഞ്ഞിട്ടും നിയന്ത്രിക്കാനാവാതെ വർദ്ധിച്ചുവരുന്നതുമായ സ്ത്രീധന സമ്പ്രദായത്തെ ഇല്ലായ്മ ചെയ്യുന്നതിനും, വിവാഹച്ചടങ്ങുകൾ പരമാവധി ലളിതമാക്കുന്നതിന് പ്രേരിപ്പിക്കുന്നതുമായ പരിപാടികളാണ് ആസൂത്രണം ചെയ്യുന്നത്.

അതിൻെറ മുന്നോടിയായി സ്ത്രീധനരഹിതമായി വിവാഹം കഴിച്ചവർക്ക് പരസ്പരം പരിചയപ്പെടാനും ആദർശ വിവാഹത്തിന് തയ്യാറുള്ളവർക്ക് വേണ്ട സഹകരണങ്ങൾ നൽകുന്നതിനും വേദി മുൻകൈയെടുക്കുന്നു.

താല്പര്യമുള്ളവരിൽ നിന്നും (പുരുഷന്മാർ) നിർദ്ദേശങ്ങൾ ക്ഷണിക്കുന്നു. മറുപടി കവർ സഹിതം എഴുതുക.

കൺവീനർ
മാനവ സൗഹൃദവേദി
39/763 സി കൃഷ്ണസ്വാമി റോഡ്
എറണാകുളം–682 035.

### "ഒൺ"

കഴിഞ്ഞ ദിവസം കലാകൗമുദി കിട്ടിയപ്പോൾ ആശയോടെ കവർ ചിത്രം നോക്കി. സുന്ദരമായിരിക്കുന്നു. പക്ഷെ വെണ്ടയ്ക്കാ അക്ഷരത്തിലുള്ള അതിൻെറ തലക്കെട്ട്, "ഒരു ഒൺ വുമൺ ഷോ ", എന്നെ നിരാശനാക്കി. അപ്പോൾ കോളേജിൽ എന്നെ ആഗ്ലേയ സാഹിത്യം പഠിപ്പിച്ച അദ്ധ്യാപകനെ ഓർത്തു. പുള്ളിക്കാരൻ പലപ്പോഴും വലിയ ഗമയിൽ വച്ചു കാച്ചുമായിരുന്നു "ഒൺ" (one), "ചെയ്പ്പൽ"(chapel) ഇങ്ങനെ കുറെ ഉച്ചാരണങ്ങൾ. ഞങ്ങളിൽ ചിലരൊക്കെ കുനിഞ്ഞിരുന്ന് ചിരിക്കുമായിരുന്നു.

ഫോർഡ്ഡം യൂണിവേഴ്സിറ്റിയിലുള്ള എല്ലാ നിഘണ്ടുക്കളും ഒന്നുകൂടെ പരിശോധിച്ചതിനുശേഷമാണ് ഞാൻ ഈ കുറിപ്പ് എഴുതുന്നത്. ലോകത്തിൽ മറ്റാരും "ഒൺ" എന്ന് ഉച്ചരിക്കാറില്ല.

**ഫ്രാൻസിസ് സാമുവെൽ**
**ന്യൂയോർക്ക്**



# രാഷ്ട്രീയക്കശാപ്പ്

ഫുട്ബാൾ മത്സരത്തിൽ ഏതെങ്കിലും ഒരു ടീം പത്തും പന്ത്രണ്ടും ഗോളുകൾ നേടുമ്പോൾ എതിരാളിയെ കശാപ്പു ചെയ്തതായി സ്പോർട്സ് ലേഖകർ വിശേഷിപ്പിക്കാറുണ്ട്. കേരളത്തിലെ നിയമസഭാ തിരഞ്ഞെടുപ്പിലും അത്തരമൊരു കശാപ്പാണ് നടന്നിരിക്കുന്നത്. കോൺഗ്രസുകാരോ അവരുടെ സഖ്യകക്ഷികളോ പ്രതീക്ഷിക്കാത്ത വിജയം. "സ്പോർട്സ്മാൻ സ്പിരിറ്റോടെ" വിജയികളെ അതിൽ ഹാർദ്ദമായി അഭിനന്ദിക്കുകയാണ് വേണ്ടത്.

ഈവിധമൊരു വിജയം ഐക്യജനാധിപത്യ മുന്നണി പ്രതീക്ഷിക്കാത്തതുപോലെതന്നെ ഇത്തരമൊരു മാരകമായ പ്രഹരം ഇടതുമുന്നണി സ്വപ്നത്തിൽപ്പോലും വിചാരിച്ചിരുന്നതുമല്ല. വിജയം സുനിശ്ചിതമെന്ന വിശ്വാസം കൊണ്ടാണല്ലോ, ഭരണകാലാവധി പൂർത്തിയാക്കാൻ ഒരു കൊല്ലം അവശേഷിക്കേ തിരഞ്ഞെടുപ്പു ഗോദയിലിറങ്ങാൻ ഇടതുമുന്നണിയെ പ്രേരിപ്പിച്ചത്. അത് പക്ഷേ മലർപ്പൊടിക്കാരൻെറ മനോരാജ്യമായിപ്പോയിയെന്നുമാത്രം.

തോൽവിക്ക് ന്യായീകരണങ്ങൾ കണ്ടെത്തുക സ്വാഭാവികമാണ്. സീറ്റും വോട്ടും അതിലുള്ള അനുപാതത്തെപ്പറ്റിയും വിദഗ്ദ്ധമായ പഠനങ്ങൾ ഉണ്ടാകും. തോൽവിയെ അതർഹിക്കുന്ന വിനീത മനസ്സോടെ തോറ്റവർ അംഗീകരിക്കുന്നതോടൊപ്പം തോൽവിയിലേക്ക് വഴിതുറന്ന ദൗർബല്യങ്ങളും പാകപ്പിഴകളും മനസ്സിലാക്കി അവ തരണം ചെയ്യാൻ പാഠങ്ങൾ പഠിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു.

കേരളത്തിൽ കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം അതിൻെറ ചരിത്രത്തിലെ ഏറ്റവും നല്ല മുഹൂർത്തമാണിത്. അഞ്ചുകൊല്ലം ഇളക്കമില്ലാതെ ഭരിക്കാനുള്ള അവസരവും. മുമ്പൊക്കെ ആഭ്യന്തര സമ്മർദ്ദങ്ങൾ കോൺഗ്രസിനെ നിഴൽപോലെ പിന്തുടർന്നിരുന്നതാണ്. ഇപ്പോൾ അതുമില്ലാതായിരിക്കുന്നു. നല്ല കാര്യം ചെയ്യാൻ കിട്ടിയ ഏറ്റവും നല്ല അവസരം. ജനങ്ങളും അതാണല്ലോ അവരിൽ നിന്നു പ്രതീക്ഷിക്കുന്നത്.

എഴുപത്തിമൂന്നുകാരനായ ശ്രീ. കെ. കരുണാകരനാണെങ്കിൽ, ജനങ്ങൾ തന്നിൽ അർപ്പിച്ച വിശ്വാസം സഫലമാക്കാൻ ഇതിൽപ്പരം ഒരവസരം കിട്ടാനുമില്ല. അദ്ദേഹത്തിൻെറ രാഷ്ട്രീയ ജീവിതത്തെ എഴുതിത്തള്ളിയ രാഷ്ട്രീയ ജ്യോത്സ്യൻമാർക്ക് അങ്ങനെ ഒരിക്കൽക്കൂടി പിഴവുപറ്റി. കുറച്ചുകാലം മുൻപ് ഒരു "യഥാർത്ഥ" ജ്യോത്സ്യൻ പ്രവചിച്ചിരുന്നു—ശ്രീ. കരുണാകരൻ മടങ്ങിവരുമെന്ന്. അതു ശരിയുമായി.

**രാഷ്ട്രീയ ലേഖകൻ**

സ്റ്റാഫ് ലേഖകൻ

**കോൺഗ്രസ്സിൻെറ നേതൃത്വത്തിലുള്ള ഐക്യജനാധിപത്യ മുന്നണി കൈവരിച്ച ഗംഭീരമായ വിജയം രാഷ്ട്രീയ ജീവിതത്തിലെ ഒരു വഴിത്തിരിവായിത്തീർന്നിരിക്കുന്നു. കോൺഗ്രസിനെ സംബന്ധിച്ചിടത്തോളം അഭിമാനകരവും. അതോടൊപ്പം കാലാവധി പൂർത്തിയാക്കും മുൻപേ ജനങ്ങളെ സമീപിച്ച് മാൻഡേറ്റു നേടാനുള്ള ഇടതുമുന്നണി തീരുമാനം വിവേകപൂർവമായില്ലെന്നു വിധിയെഴുത്തു കാണിക്കുന്നു.**

# കേരളം യു.ഡി.എഫിന്

വൻമരങ്ങളെപ്പോലും കടപുഴക്കിയെറിഞ്ഞ ഒരു മഹാമാരിയായിത്തീർന്നിരിക്കുകയാണ് 1991 ജൂണിലെ തിരഞ്ഞെടുപ്പ്. വലിയ ആവേശത്തിമർപ്പൊന്നുമില്ലാതെ ആരംഭിച്ച് അവസാനദിവസങ്ങളിൽ മാത്രം ഇളകിമറിഞ്ഞ് കഴിഞ്ഞുപോയ പ്രചരണം മുൻവിധികളെയും ധാരണകളെയും തിരുത്തിക്കുറിക്കുമെന്ന സൂചന നൽകിയിരുന്നില്ലെന്നു തന്നെയല്ല, അർദ്ധമനസ്സോടെയുള്ള ഒരു വിധിയെഴുത്തിൽ കലാശിക്കുമെന്ന വിശ്വാസത്തിനും ബലം നൽകിയിരുന്നു. എന്നാൽ വോട്ടുപെട്ടി തുറന്നപ്പോൾ, വിധിയെഴുത്തു വളരെ വ്യക്തമായിരുന്നു എന്നു തന്നെയല്ല പ്രതിക്ഷകളെ ഇളക്കിമറിക്കുകയും ചെയ്തു. ആ ഇളക്കിമറിക്കലുകളുടെ പിന്നിൽ. നിശ്ശബ്ദമായി അലകളിളക്കിയിരുന്നത് സഹതാപതരംഗമായിരുന്നുവെന്ന് സുവ്യക്തമായിരുന്നു.

മലയാളിയുടെ മനസ്സ് എന്നും ദുരൂഹവും അജ്ഞേയവുമായിരുന്നു. അടിയന്തരാവസ്ഥയ്ക്കു തൊട്ടു പിന്നാലെ നടന്ന തിരഞ്ഞെടുപ്പിലായിരുന്നു അത് വ്യാകുലപ്പെടുത്തും വിധം തെളിഞ്ഞത്. ഗാഢാതടം പ്രതികാരത്തോടെ ഇന്ദിരാഗാന്ധിക്കെതിരെ പ്രതികരിച്ചപ്പോൾ ഭാരതപ്പുഴയുടേയും പമ്പയുടേയും തീരവാസികൾ തീവണ്ടി സർവ്വീസ് സമയനിഷ്ഠ പാലിച്ചതിൽ ഹരംകൊള്ളുകയായിരുന്നു. തുടർന്നുവന്ന എല്ലാ തിരഞ്ഞെടുപ്പുകളിലും ഇത് ആവർത്തിച്ചു.

ഇത്തവണ അത് ആവർത്തിക്കുകമാത്രമല്ല ചെയ്തത്. സംസ്ഥാന ഭരണകൂടത്തെ കഴുത്തിന് പിടിച്ച് അകലെ എറിയുക കൂടി ചെയ്തു. പണ്ഡിതന്മാർ ഇതിന് ന്യായങ്ങൾ പലതും കണ്ടെത്തുമെങ്കിലും, രാജീവിൻെറ



വധം സൃഷ്ടിച്ച ആഘാതം ഏറ്റവും വലിയ ഘടകമായിരുന്നു ഈ വിധിയെഴുത്തിന് പിന്നിലെന്നത് പകൽപോലെ വ്യക്തമാണ്. ലോക്സഭയിലേക്കുള്ള തിരഞ്ഞെടുപ്പിൽ രാജീവില്ലെങ്കിൽ രാജീവിൻെറ പിൻഗാമികളെന്ന് തീരുമാനിച്ചതുപോലെ തന്നെയായിരുന്നു സംസ്ഥാന ഭരണത്തിൻെറ കാര്യത്തിലും തീരുമാനിച്ചിരിക്കുന്നത്. അതുവഴി കോൺഗ്രസ്സിന് അതിൻെറ സുദീർഘമായ ചരിത്രത്തിൽ കിട്ടിയിരിക്കുന്നത് ഏറ്റവും വലിയ വിജയമാണ്. നെഹ്റുവും ഇന്ദിരാഗാന്ധിയും നയിക്കാനുണ്ടായിരുന്നപ്പോൾപ്പോലും കൈവരിക്കാൻ കഴിയാത്ത വിജയം.

കോൺഗ്രസ്സിൻെറ നേതൃത്വത്തിലുള്ള ഐക്യജനാധിപത്യ മുന്നണിക്ക് നൂറ്റിമുപ്പത്തൊമ്പതു സീറ്റുകളിൽ എൺപത്തിയൊൻപത് സീറ്റുകൾ കിട്ടി. അതിൽ അമ്പത്താറുസീറ്റുകൾ കോൺഗ്രസ്സിനു മാത്രമാണ്. തെണ്ണൂറ്റിയൊന്നു സീറ്റുകളിൽ മത്സരിച്ച കോൺഗ്രസ്സിന് ഇത്രയധികം സീറ്റുകൾ കിട്ടിയെന്നുതന്നെയല്ല, സംസ്ഥാന നിയമസഭയിൽ മൂന്നിൽ രണ്ടു ഭൂരിപക്ഷം കോൺഗ്രസ് നേതൃത്വത്തിലുള്ള ഐക്യ ജനാധിപത്യമുന്നണിക്ക് ലഭിച്ചു എന്നത് കേരളത്തിൻെറ രാഷ്ട്രീയജീവിതത്തിൽ സു പ്രധാനമായൊരു വഴിത്തിരിവാകാൻ പോവുകയാണ്. മുസ്ലീം ലീഗ്, മാണി ഗ്രൂപ്പ് (കേരള കോൺഗ്രസ്), ബാലകൃഷ്ണപിള്ള ഗ്രൂപ്പ് (കേരള കോൺഗ്രസ്), എൻ.ഡി.പി, സി.എം.പി എന്നീ കക്ഷികൾ അംഗങ്ങളായ ഐക്യജനാധിപത്യ മുന്നണി ഘടകങ്ങൾ കോൺഗ്രസ്സുമായി ആശയപ്പൊരുത്തമുള്ള ഗ്രൂപ്പുകളാണ്. സി.എം.പി. ഒഴികെ ഈ ഗ്രൂപ്പുകളെല്ലാം (ലീഗൊഴികെ) തന്നെ പല



കാലങ്ങളിലായി കോൺഗ്രസ്സിൽ നിന്നും പൊട്ടിത്തെറിച്ചുപോയിട്ടുള്ളതുമാണ്; വ്യക്തിപരമോ നിക്ഷിപ്തമോ ആയ കാരണങ്ങളാൽ. അതുകൊണ്ടുതന്നെ ഈ പാർട്ടികൾ സംസ്ഥാന രാഷ്ട്രീയത്തിൽ സമ്മർദ്ദ ഗ്രൂപ്പുകളായാണ് ഉപജീവിച്ചുവരുന്നത്. എന്നാൽ ഈ തിരഞ്ഞെടുപ്പിലെ വ്യക്തമായ വിധിയെഴുത്ത് സമ്മർദ്ദ രാഷ്ട്രീയതന്ത്രത്തിന് വിരാമമിടാൻ പോവുകയാണ്. ഭൂരിപക്ഷത്തിന് ഒന്നോ രണ്ടോ സീറ്റുകൾ കുറയുമ്പോഴാണല്ലോ ഈ ഗ്രൂപ്പുകൾക്ക് വില കൂടുന്നത്. അമിതമായ രാഷ്ട്രീയ വിലപേശലിനും അതുവഴി അമിതമായ അധികാര അപഹരണത്തിനും അത് കാരണമാകുന്നു. ഇനി അത് ആവർത്തിക്കാനുള്ള സാദ്ധ്യത വിരളമാണ്. ഒരു ഗ്രൂപ്പുവിട്ടുപോയാൽപ്പോലും, ആ ഗ്രൂപ്പിനായിരിക്കും പരിക്കേൽക്കുക എന്ന സ്ഥിതിയാണ് സംജാതമായിരിക്കുന്നത്. അങ്ങനെ ഐക്യജനാധിപത്യ മുന്നണിയിൽ കോൺഗ്രസ്സിന് വല്യേട്ടൻ സ്ഥാനം ലഭിച്ചത് ഭരണത്തിൻെറ അടിത്തറയ്ക്ക് ഭദ്രത നൽകുമെന്നാണ് പ്രതീക്ഷ.

മേയ് ഇരുപത്തിമൂന്നാം തീയതിയിൽ നിന്നും ജൂൺ പന്ത്രണ്ടാം തീയതിയിലേക്ക് വോട്ടെടുപ്പു മാറ്റിവയ്ക്കാൻ കാരണം രാജീവ് ഗാന്ധിയുടെ അതിക്രൂരമായ വധമായിരുന്നല്ലോ. അതിന് മുൻപുണ്ടായ സ്ഥിതിഗതികളെ ഈ സംഭവം പാടേമാറ്റിമറിച്ചു. ഇന്ത്യയിലെ പല സ്റ്റേറ്റുകളിലും രണ്ടും മൂന്നും ഘട്ടങ്ങളായി നടന്ന വോട്ടെടുപ്പിൽ ഈ വസ്തുത സ്വാധീനം ചെലുത്തിയിരുന്നു. എന്നാൽ കേരളത്തിൽ ആ സ്വാധീനം വളരെ ഗണ്യമായിയെന്നാണ് ഫലപ്രഖ്യാപനം കാണിക്കുന്നത്. അതിനുപുറമെ ജാതിയുടെ അടിസ്ഥാനത്തിലുള്ള ശക്തിസമാഹരണത്തിന് മണ്ഡലും വഴിതുറന്നു. എല്ലാത്തിനുമുപരിയായി ബി.ജെ.പിയുടെ പങ്ക് ഐക്യജനാധിപത്യ മുന്നണിയുടെ വിജയവൃത്തത്തെ കൂടുതൽ വിപുലമാക്കുകയുണ്ടായി.

തിരഞ്ഞെടുപ്പുകളിലെല്ലാം മത്സരിക്കുകയും, ഒരു നിശ്ചിത വോട്ടുനേടുകയും ചെയ്തുവരുന്ന ബി.ജെ.പിയുടെ രാഷ്ട്രീയ സ്വാധീനം കേരളത്തെ സംബന്ധിച്ചിടത്തോളം പരിമിതമാണ്. എങ്കിലും വലതുപക്ഷശക്തികളെ സഹായിക്കാനും ഇടതുപക്ഷ ശക്തികളെ ദ്രോഹിക്കാനും അവർക്ക് കഴിയാറുണ്ട്. 1989–ലെ ലോക്സഭാ തിരഞ്ഞെടുപ്പിൽ ഇക്കാര്യം അവർ ഫലപ്രദമായി ഉപയോഗിച്ചിരുന്നു. ജനതാദളിൻെറ നേതൃത്വത്തിലുള്ള ദേശീയമുന്നണിയുടെ സഖ്യകക്ഷിയായി അത്തവണ ലോക്സഭാ തിരഞ്ഞെടുപ്പിൽ മത്സരിച്ച ബി.ജെ.പി കേരളത്തെ സംബന്ധിച്ചിടത്തോളം ഇടതുപക്ഷപ്പാർട്ടികളെ തളർത്താനുള്ള അടവായിരുന്നു അവലംബിച്ചത്. ലോക്സഭയിൽ ഇടതുപക്ഷപ്പാർട്ടികളുടെ സാന്നിദ്ധ്യം സീറ്റുകളുടെ അടിസ്ഥാനത്തിൽ കുറയ്ക്കുക എന്ന തന്ത്രത്തിൻെറ ഭാഗമായി ലോക്സഭയിലേക്കു മത്സരിച്ച കോൺഗ്രസ് സ്ഥാനാർത്ഥികളെ സഹായിക്കത്തക്കവിധം അവർ കരുക്കൾ നീക്കിയിരുന്നു. ഇത്തവണ



എം.എം. ഹസ്സൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 8499



ശരത്ചന്ദ്ര പ്രസാദ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 437



അൽഫോൺസാ ജോൺ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1372



ബി. വിജയകുമാർ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7928



എം.ആർ. രഘുചന്ദ്രബാൽ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7635



പുനലൂർ മധു
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1312



ജി. കാർത്തികേയൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3480



എം.വി. രാഘവൻ
സി.എം.പി.
ഭൂരിപക്ഷം—635



പി.കെ.കെ. ബാവ
മുസ്ലീം ലീഗ്
ഭൂരിപക്ഷം 622



പാലോട് രവി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 965



ആർ. ബാലകൃഷ്ണപിള്ള
കേരള കോൺ. (ബി)
ഭൂരിപക്ഷം 5415



സി.വി. പത്മരാജൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 4511



തമ്പാനൂർ രവി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1979



കടവൂർ ശിവദാസൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം



കെ.പി. രാമചന്ദ്രൻനായർ
എൻ.ഡി.പി
ഭൂരിപക്ഷം 750


കെ.കെ. ശ്രീനിവാസൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 515


എം.സി. ചെറിയാൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 2190


ഉമ്മൻചാണ്ടി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 13811


ജോർജ്ജ് ജെ. മാത്യു
കോൺഗ്രസ്. ഐ
ഭൂരിപക്ഷം 1158


കെ.കെ. തോമസ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 5034


തച്ചടി പ്രഭാകരൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 33


കെ.കെ. നായർ
യു.ഡി.എഫ് സ്വതന്ത്രൻ
ഭൂരിപക്ഷം 17468


കെ.എം. മാണി
കേരള കോൺ. മാണി
ഭൂരിപക്ഷം 17289


കെ.കെ. ബാലകൃഷ്ണൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1038


പി.ടി. തോമസ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1092


ശോഭനാജോർജ്ജ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3447


ആർ. രാമചന്ദ്രൻനായർ
എൻ.ഡി.പി
ഭൂരിപക്ഷം 5406


സി.എഫ്. തോമസ്
കേരള കോൺഗ്രസ് മാണി
ഭൂരിപക്ഷം 1177


ജോയി എബ്രഹാം
കേരള കോൺ. മാണി
ഭൂരിപക്ഷം 10418


ഇ.എം. അഗസ്തി
കോൺഗ്രസ്-ഐ
ഭൂരിപക്ഷം—3374


എം. മുരളി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 5970


മാമ്മൻ മത്തായി
കേരള കോൺ. മാണി
ഭൂരിപക്ഷം 1893


കെ. നാരായണക്കുറുപ്പ്
കേരള കോൺ. മാണി
ഭൂരിപക്ഷം 2550


മാത്യു സ്റ്റീഫൻ
കേരള കോൺ. മാണി
ഭൂരിപക്ഷം 3678


പി.ജെ. ജോയി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7598


തിരുവഞ്ചൂർ രാധാകൃഷ്ണൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 5767


ജോസഫ് എം. പുതുശ്ശേരി
കേരള കോൺ. പിള്ള
ഭൂരിപക്ഷം 5236


പി.എം. മാത്യു
കേരള കോൺ. മാണി
ഭൂരിപക്ഷം 13732


എ.കെ. മണി
കോൺഗ്രസ് ഐ
ഭൂരിപക്ഷം [illegible]


വി.ജെ. പൗലോസ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7372



നിയമസഭാ തിരഞ്ഞെടുപ്പിലും അതായിരുന്നു അവർ സ്വീകരിച്ചത്. തിരുവനന്തപുരം ഈസ്റ്റ് നിയോജകമണ്ഡലത്തിലെ ഫലം ഇതിന് വാചാലമായി സാക്ഷ്യം വഹിക്കുന്നു. മുൻ തിരഞ്ഞെടുപ്പിൽ ബി.ജെ.പി സ്ഥാനാർത്ഥി കുമ്മനം രാജശേഖരന് 23835 വോട്ടുകിട്ടിയപ്പോൾ ഇപ്രാവശ്യം രാമൻപിള്ളയ്ക്ക് കിട്ടിയത് 12289 വോട്ടായിരുന്നു. ഏറിയും കുറഞ്ഞും മറ്റു മണ്ഡലങ്ങളിലും അവർ ഇത് നടപ്പാക്കിയിരുന്നു. ഒരു ശതമാനം വോട്ടിലു ണ്ടാകുന്ന മാറ്റംപോലും ഫലത്തിൽ നിർണ്ണായകമായ പ്രത്യാഘാതം ഉണ്ടാക്കുമെന്നിരിക്കെ, യു.ഡി.എഫിന്റെ വിജയപ്രയാണത്തിന് ബി.ജെ.പി നൽകിയ സംഭാവന ചെറുതൊന്നുമല്ല. .രാഷ്ട്രീയമാണ് ഇതിന് അടിസ്ഥാനം. മാർക്സിസ്റ്റു കമ്മ്യൂണിസ്റ്റു പാർട്ടിയുടെ നേതൃത്വത്തിലുള്ള ഇടതു സഖ്യത്തെ ബലഹീനമാക്കാനായാൽ സാവകാശം കോൺഗ്രസ്സിനെ നേരിടാമെന്ന രാഷ്ട്രീയവിചാരമാണ് കേരളത്തിൽ ബി.ജെ.പിയുടെ നയത്തിന് രൂപം നൽകിയിരിക്കുന്നത്.

ജാതീയമായ തരംതിരിവ് ഏറെ പ്രകടമായിരിക്കുന്നത് മദ്ധ്യതിരുവിതാംകൂറിലാണ്. പത്തനംതിട്ട, ഇടുക്കി, കോട്ടയം, എറണാകുളം എന്നീ ജില്ലകളിൽ നിശ്ശബ്ദമായി പ്രവർത്തിച്ചിരുന്ന മണ്ഡൽ വിരുദ്ധവികാരം ക്രൈസ്തവ-നായർ സമുദായങ്ങളെ വീണ്ടും കൂടിച്ചേരാൻ സഹായിച്ചപ്പോൾ അതിനെ അതിശക്തമായൊരു പ്രവാഹമാക്കിത്തീർത്തത് സഹതാപതരംഗമായിരുന്നു. കേരളത്തെ സംബന്ധിച്ചിടത്തോളം മണ്ഡലിന്റെ പ്രസക്തി രാഷ്ട്രീയചർച്ചകളിൽ മാത്രമൊതുങ്ങി നിൽക്കുന്നതാണെന്ന യാഥാർത്ഥ്യം വിസ്മരിക്കപ്പെട്ടു. അഭ്യസ്തവിദ്യരായ തൊഴിലാളികൾ ഏറെയുള്ള സമുദായങ്ങളെന്ന നിലയ്ക്ക് അന്യസംസ്ഥാനങ്ങളിലേക്കും കേന്ദ്ര സർവ്വീസിലേക്കുമുള്ള കവാടം മണ്ഡൽ . അടയ്ക്കുമെന്ന ഭീതി ഈ സമുദായങ്ങളെ വേട്ടയാടിയിരുന്നു. മണ്ഡലിന്റെ പേരിൽ ചുററി അടിച്ച വിവാദക്കൊടുങ്കാററ് ഈ ഭീതിയെ കൂടുതൽ ഉൽക്കണ്ഠാകുലമാക്കുകയും ചെയ്തു. കോൺഗ്രസ്സിന്റെ പരമ്പരാഗതമായ ഈ വോട്ടു ബാങ്കുകളിലേക്ക് മുൻ തിരഞ്ഞെടുപ്പിൽ വിള്ളലുണ്ടാക്കാനേ ഇടതുമുന്നണിക്ക് സാധിച്ചിരുന്നുള്ളൂ. ആ വിള്ളൽ അവർ ഇത്തവണ അടച്ചു. മദ്ധ്യതിരുവിതാംകൂറിലെ നാല് ജില്ലകളിൽ ഇടതുമുന്നണി മാരകമായ പ്രഹരം ഏററുവാങ്ങേണ്ടിവന്നതായിരുന്നു ഇതിന്റെ അനന്തര ഫലം. എന്നാൽ തീരദേശ ജില്ലകളായ തിരുവനന്തപുരത്തും കൊല്ലത്തും ആലപ്പുഴയിലും വോട്ടർമാരെ പ്രകടമായി ബാധിച്ചത് സഹതാപതരംഗവും ബി.ജെ.പി.യുടെ നിഷേധാത്മകമായ നിലപാടുമായിരുന്നു.

ഈ ജില്ലകളിൽനിന്നും ഭിന്നമായ വോട്ടിംഗ് പാറേറണാണ് വടക്കൻ ജില്ലകൾ കാഴ്ചവച്ചിരിക്കുന്നത്. അവിടെ മുമ്പ് ചൂണ്ടിക്കാട്ടിയ ഘടകങ്ങൾക്ക് പുറമേ ലീഗിന്റെ പ്രതികാരവും വോട്ടർമാരെ ഇടതുമുന്നണിക്കെതിരെ തിരിയാൻ സ്വാധീനിച്ചിരുന്നു. മലപ്പുറം ജില്ലയിലുള്ള


ജോർജ്ജ് ഈഡൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 10822


കെ. മുഹമ്മദാലി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 8592


ടി.വി. ചന്ദ്രമോഹൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 2755


ജോണി നെല്ലൂർ
കേരള കോൺ. മാണി
ഭൂരിപക്ഷം 779


ടി.എച്ച്. മുസ്തഫ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 2544


വി.എം. സുധീരൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 5567


ഡൊമിനിക് പ്രസന്റേഷൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7474


കെ. കുഞ്ഞമ്പു
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3547


പി.പി. ജോർജ്ജ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 5241


ടി.എം. ജേക്കബ്
കേരള കോൺ. മാണി
ഭൂരിപക്ഷം 2947


കെ. ബാബു
കോൺഗ്രസ് ഐ
ഭൂരിപക്ഷം 4946


തേറമ്പിൽ രാമകൃഷ്ണൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7291


പി.പി. തങ്കച്ചൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3311


എം.ജെ. സക്കറിയാസേട്ട്
മുസ്ലിംലീഗ്
ഭൂരിപക്ഷം—8940


കെ.പി. വിശ്വനാഥൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1611


എം.പി. താമി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 4361


പന്തളം സുധാകരൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7595


എം.പി.എം. ഇസ്ഹാക്ക് കുരിക്കൾ
മുസ്ലീം ലീഗ്
ഭൂരിപക്ഷം 22431


സി.എം. സുന്ദരം
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3507


ഡോ. എം.കെ.മുനീർ
മുസ്ലീംലീഗ്
ഭൂരിപക്ഷം 3833


പി.എം. അബൂബേക്കർ
മുസ്ലീം ലീഗ്
ഭൂരിപക്ഷം 5676


പി. സീതിഹാജി
മുസ്ലീം ലീഗ്
ഭൂരിപക്ഷം 20000


നാലകത്ത് സൂപ്പി
മുസ്ലീംലീഗ്
ഭൂരിപക്ഷം 6939


പി. ബാലൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 1698


എം.ടി. പത്മ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 2503


റോസമ്മ ചാക്കോ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 6740


യു.എ. ബീരാൻ
മുസ്ലീം ലീഗ്
ഭൂരിപക്ഷം 19202


ഇ.ടി. മുഹമ്മദ് ബഷീർ
മുസ്ലീം ലീഗ്
ഭൂരിപക്ഷം 12505


കല്ലടി മുഹമ്മദ്
മുസ്ലീംലീഗ്
ഭൂരിപക്ഷം 4470


എ.വി. അബ്ദുറഹ്മാൻ ഹാജി
മുസ്ലീം ലീഗ്
ഭൂരിപക്ഷം 6102


കെ.എസ്. നാരായണൻനമ്പൂതിരി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7691


പി.കെ. കുഞ്ഞാലിക്കുട്ടി
മുസ്ലീം ലീഗ്
ഭൂരിപക്ഷം 22326


കെ.കെ. അബു
മുസ്ലീംലീഗ്
ഭൂരിപക്ഷം 20864


എ.വി. ഗോപിനാഥ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 338


കെ.കെ. രാമചന്ദ്രൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3792


ആര്യാടൻ മുഹമ്മദ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7684


യൂനസ് കുഞ്ഞ്
മുസ്ലീം ലീഗ്
ഭൂരിപക്ഷം 27109


കെ.പി.എ. മജീദ്
മുസ്ലീംലീഗ്
ഭൂരിപക്ഷം 5960


എ. സുജനപാൽ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 3760


കെ. രാഘവൻ മാസ്റ്റർ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 7535



സ്വാധീനം കൂടുത ് ഉറപ്പിക്കാൻ സാധിച്ച ലീഗിന് മററു ജില്ലക ൽ വിധിയെഴുത്തിൻെറ തുലാസിൻെ വ ാട്ട് പിടിച്ചുകൊണ്ടു പോകാൻ കഴിഞ്ഞു. കോൺഗ്രസ് സഖ്യത്തോട് വിടപറയുകയും ഇടതുമുന്നണിയുമായി കൂട്ടുചേരാൻ തയ്യാറാവുകയും ചെയ്ത ലീഗിനുണ്ടായ കയ്പേറിയ അനുഭവം വോട്ടെടുപ്പിൽ പ്രതിഫലിക്കുക സ്വാഭാവികം മാത്രമാണല്ലോ. അതേസമയം കേരള കോൺഗ്രസ്സിലെ പി.ജെ. ജോസഫ് ഗ്രൂപ്പ്. ഇടതുമുന്നണിയിൽ കൂട്ടുചേർന്നത് ഗുണപരമായ മാററമുണ്ടാക്കാനും ഉതകിയിട്ടുമില്ല.

നായനാർ ഭരണത്തോടുള്ള വിപ്രതിപത്തിയാണ് വോട്ടർമാരെ സ്വാധീനിച്ചിട്ടുള്ളതെന്ന ന്യായീകരണങ്ങൾ ഉപരിപ്ളവങ്ങളായ പ്രതികരണങ്ങൾ മാത്രമാണ്. അതേസമയം ഒരു ഗവൺമെൻറ് എന്ന നിലയിൽ ജനജീവിതത്തിലുണ്ടാക്കിയ സ്വാധീനം വോട്ടാക്കി മാററാൻ ഇടതുമുണന്നിക്ക് സാധിച്ചതുമില്ല. ഇതിന് പ്രധാന കാരണം ജില്ലാ കൗൺസിലിൽ കൈവരിച്ച വിജയമായിരുന്നു. ആ വിജയം ആവർത്തിക്കുമെന്ന തെററായ കണക്കുകൂട്ടൽ ഇടതുമുന്നണിയുടെ തിരഞ്ഞെടുപ്പ് തന്ത്രത്തിലുടനീളം ദൃശ്യമായിരുന്നു.

അഞ്ചുകൊല്ലത്തെ കാലാവധി പൂർത്തിയാക്കാൻ കാത്തിരിക്കാതെ, ലോക്സഭാ തിരഞ്ഞെടുപ്പിനോടൊപ്പം നിയമസഭാ തിരഞ്ഞെടുപ്പിനും കൂടി തയ്യാറാകാൻ ഇടതുമുന്നണിയെ പ്രേരിപ്പിച്ച പ്രധാന ഘടകം നാലുകൊല്ലത്തെ അവരുടെ ട്രാക്കു റിക്കാർഡു തന്നെ. ഉന്നത നേതൃത്വ ശ്രേണി അഴിമതി മുക്തമായിരുന്നു എന്നുതന്നെയല്ല, ഭരണകൂടത്തെ സംബന്ധിച്ച് ഒരു ഓപ്പൺസെസ്സ് സ്ഥാപിക്കാനും നായനാർ ഗവൺമെൻറിന് സാധിച്ചിരുന്നു. പരിമിതികൾക്കിടയിൽ തൊഴിൽ–വ്യവസായ രംഗത്ത് ശ്രദ്ധേയമായ ചില തുടക്കങ്ങൾ കുറിക്കാനും കഴിഞ്ഞതിനുപുറമേ സാമ്പത്തികമായ അച്ചടക്കം കൈവരിക്കാനും സാധിച്ചിരുന്നു. പക്ഷേ ഈ നേട്ടങ്ങൾ വോട്ടർമാരെ പറഞ്ഞ് ബോധ്യപ്പെടുത്താനോ ഇതിനെതിരെയുള്ള പ്രചരണത്തെ നേരിടാനോ ഇടതുമുന്നണിക്ക് സാധിച്ചില്ല. സംഘടനാപരമായ ദൗർബ്ബല്യമായിരുന്നു ഇതിനൊരു കാരണം.

മേയ് ഇരുപത്തിമൂന്നാം തീയതിയിലെ വോട്ടെടുപ്പ് ലാക്കാക്കി പിരിമുറുക്കിയ പ്രചരണം രാജീവ്ഗാന്ധിയുടെ വധഫലമായി നിലച്ചപ്പോൾ തുടർന്നുള്ള ദിവസങ്ങൾ നിനിശ്ചേതനമായിത്തീർന്നിരുന്നു. പിന്നീടുള്ള ദിവസങ്ങളിൽ ഐക്യജനാധിപത്യ മുണന്നിക്ക് കൂട്ടായി സഹതാപ തരംഗത്തെക്കിട്ടിയപ്പോൾ, ഇടതുമുന്നണിക്ക് വീണ്ടുമൊരു പ്രചരണ തന്ത്രം ആവിഷ്ക്കരിക്കാനോ തുടർന്നുവന്ന പ്രചരണ പരിപാടികൾ തളരാതെ കൊണ്ടുപോകാനോ സാധിച്ചിരുന്നില്ല. ഇതിനിടയിലായിരുന്നു ഇടതുമുന്നണിക്കെതിരായ ശക്തികളുടെ സമാഹരണം പ്രബലമായിത്തീർന്നത്. അതിനെ കൂടുതൽ സഫലമാക്കാൻ ബി.ജെ.പി.യും തയ്യാറായി.

കേരള നിയമസഭയിൽ പ്രാതിനിദ്ധ്യം

(ശേഷം 44-ാം പേജിൽ)

## ഇടതു മുന്നണി വിജയികൾ


കെ.സി. റോസക്കുട്ടി
കോൺഗ്രസ് ഐ
ഭൂരിപക്ഷം 2506


സി.ടി. അഹമ്മദാലി
മുസ്ലീംലീഗ്
ഭൂരിപക്ഷം 14874


എം. വിജയകുമാർ
മാർക്സിസ്ററ്
ഭൂരിപക്ഷം—340


കെ സി. ജോസഫ്
കോൺഗ്രസ് ഐ
ഭൂരിപക്ഷം 6748


പി.വി.മുഹമ്മദ്
മുസ്ലീംലീഗ്
ഭൂരിപക്ഷം 398


കോലിയക്കോട് കൃഷ്ണൻനായർ
മാർക്സിസ്ററ്
ഭൂരിപക്ഷം 1366


എൻ. രാമകൃഷണൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 14805


ചെർക്കുളം അബ്ദുള്ള
മുസ്ലീംലീഗ്
ഭൂരിപക്ഷം 1072


എൻ. രാജൻ
സി.പി.ഐ.
ഭൂരിപക്ഷം—4055


കെ.എം. സൂപ്പി
മുസ്ലീം ലീഗ്
ഭൂരിപക്ഷം 1649


വി.ജെ. തങ്കപ്പൻ
മാർക്സിസ്ററ്
ഭൂരിപക്ഷം—


കെ.പി. നൂറുദ്ദീൻ
കോൺഗ്രസ് ഐ
ഭൂരിപക്ഷം 8378


വർക്കല രാധാകൃഷ്ണൻ
മാർക്സിസ്ററ്
ഭൂരിപക്ഷം 1794


എ. നീലലോഹിതദാസൻ നാടാർ
ജനതാദൾ
ഭൂരിപക്ഷം 21


പി.എസ്. ശ്രീനിവാസൻ
സി.പി.ഐ.
ഭൂരിപക്ഷം—6250


പ്രകാശ്ബാബു
സി.പി.ഐ.
ഭൂരിപക്ഷം—6028


ഡോ.കെ.സി. ജോസഫ്
കേരള കോൺ.ജോസഫ്
ഭൂരിപക്ഷം—8996


പി. രാജു
സി.പി.ഐ.
ഭൂരിപക്ഷം—2382


ഇമ്പിച്ചി ബാവ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 4141


ടി. നാണുമാസ്റ്റർ
ആർ.എസ്.പി.
ഭൂരിപക്ഷം—2602


വി.എസ്. അച്യുതാനന്ദൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 9977


വി. കേശവൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—1558


വി.വി. രാഘവൻ
സി.പി.ഐ.
ഭൂരിപക്ഷം—4458


ഇ. ശങ്കരൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—


ബേബിജോൺ
ആർ.എസ്.പി.
ഭൂരിപക്ഷം—4324


കെ.ആർ. ഗൗരിഅമ്മ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 3617


എ. പത്മകുമാർ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—916


കൃഷ്ണൻ കണിയാം പറമ്പിൽ
സി.പി.ഐ.
ഭൂരിപക്ഷം—978


കെ.ഇ. ഇസ്മയിൽ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—3670


ബി. രാഘവൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—7184


സി.കെ. ചന്ദ്രപ്പൻ
സി.പി.ഐ.
ഭൂരിപക്ഷം —991


ടി.കെ. രാമകൃഷ്ണൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—2682


മീനാക്ഷി തമ്പാൻ
സി.പി.ഐ.
ഭൂരിപക്ഷം—11189


വി.സി. കബീർ
കോൺ. എസ്
ഭൂരിപക്ഷം—3889


ഇ. രാജേന്ദ്രൻ
സി.പി.ഐ.
ഭൂരിപക്ഷം—5039


സി.കെ. സദാശിവൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 1533


എസ്. ശർമ്മ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—910


ലോനപ്പൻ നമ്പാടൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—9424


ടി. ശിവദാസമേനോൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—17991




കെ. കൃഷ്ണൻകുട്ടി
ജനതാദൾ
ഭൂരിപക്ഷം 3111


സി.പി. ബാലൻ വൈദ്യർ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—1158


സി.പി. നാരായണൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 18165


ഒ. ഭരതൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 219


കെ.പി.മമ്മു
മാർക്സിസ്റ്റ്
ഭൂരിപക്ഷം 7386


ടി. ചാത്തു
മാർക്സിസ്റ്റ്
ഭൂരിപക്ഷം—1225


സത്യൻ മൊകേരി
സി.പി.ഐ.
ഭൂരിപക്ഷം 8403


പാച്ചേനി കുഞ്ഞിരാമൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 10700


ഇ.പി. ജയരാജൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—7709


പിണറായി വിജയൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—13060


എം.കെ. രാധ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 4416


ടി.കെ. ഹംസ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—6270


പി. രാഘവൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 966


എം. നാരായണൻ
സി.പി.ഐ.
ഭൂരിപക്ഷം 6678


ഇ.കെ. നായനാർ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 14328


എം. നാരായണൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം 7718


കെ. ചന്ദ്രശേഖരൻ
ജനതാദൾ
ഭൂരിപക്ഷം 12392





എ. കണാരൻ
മാർക്സിസ്റ്റ്
ഭൂരിപക്ഷം—9324


എ.പി. ഷൺമുഖദാസ്
കോൺഗ്രസ് എസ്
ഭൂരിപക്ഷം 9712

## സുധാകരൻ വട്ടംകുളം



"എണ്ണപ്പാടം ചെറിയൊരു രാജ്യമാകുന്നു. ഇവിടെ എണ്ണയില്ല; പാടവും ഇല്ല. ഉള്ളത് നൂറോളം ചെറ്റപ്പുരകളാണ്......" വെളിച്ചത്തിന്റെ നിറവും കരുത്തുമറിയാത്ത എണ്ണപ്പാടത്തെപ്പറ്റി എൻ.പി. മുഹമ്മദ് എഴുതിയിട്ട് പന്ത്രണ്ട് വർഷമാവാറായി. നിഷ്ക്കളങ്കമായ ജീവിതത്തിന്റെ, നിഷ്ക്കളങ്കമായ കലാപങ്ങളുടെ സ്വപ്നങ്ങളുടെ ചിത്രമായിരുന്നു എണ്ണപ്പാടം".

വായനയുടെ അനുഭവം മനസ്സിൽ വച്ചുകൊണ്ടാണ് എണ്ണപ്പാടമെന്ന "മഹാസാമ്രാജ്യം" കാണാനുള്ള മോഹവുമായി ഞങ്ങൾ എൻ.പിയുടെ അടുത്തെത്തുന്നത്. "അവിടെയാകെ മാറിയിരിക്കുന്നു." എൻ.പി. പറഞ്ഞു: "ഒരു പക്ഷേ നിങ്ങളിനി അവിടെവന്ന മാറ്റമാവും പഠിക്കേണ്ടിവരിക. അല്ലെങ്കിൽ വായിച്ചറിഞ്ഞ എണ്ണപ്പാടം മനസ്സിൽ വച്ച് പോകുമ്പോൾ നിരാശരാവേണ്ടിവരും."

കഥാകാരന്റെ മനസ്സ് എണ്ണപ്പാടത്തിന്റെ പുരാവൃത്തങ്ങളിലൂടെ യാത്രചെയ്യുകയാണ്:

വളരെ താഴ്ന്ന പ്രദേശമാണ് എണ്ണപ്പാടം;

# എണ്ണപ്പാടത്തിന്റെ പുരാവൃത്തം

കല്ലായിപ്പുഴയുടെ വടക്കൻതീരം വളരെ താഴ്ന്ന പ്രദേശമായതിനാൽ തന്നെ വെള്ളം കെട്ടിനിൽക്കുകയും ജൈവവസ്തുക്കൾ ചീഞ്ഞ് എണ്ണയുടെ പാടപോലെ അവിടെയാകെ നിറഞ്ഞുനിൽക്കുകയും ചെയ്യും. എണ്ണപ്പാടം എന്ന നാമധേയം ഇതുകൊണ്ടുതന്നെയാവാം ഈ സ്ഥലത്തിന് ലഭിച്ചത് എന്നാണ് എൻ.പിയുടെ വിശ്വാസം. എണ്ണപ്പാടത്തെ അദ്ദേഹം വിശേഷിപ്പിക്കുക പാകിസ്ഥാൻ പോലൊരു പ്രദേശം, എന്നാണ്. തന്റെ പ്രശസ്തമായ ആ നോവലിന്റെ ശില്പനിർമ്മിതിക്കുള്ള കളിമണ്ണ് അദ്ദേഹം കുഴിച്ചെടുക്കുന്നത് ഈ കോഴിക്കോടൻ പ്രദേശത്തുനിന്നാണ്. ഓർമ്മകൾക്ക് തുടക്കം കുറിച്ച മണ്ണിൽ നിന്ന്, പൊറ്റേക്കാടിന്റെ അതിരാണിപ്പാടത്തിനടുത്ത പ്രദേശത്തുനിന്ന്

□

"...... കല്ലൊതുക്ക് കയറിയ ചുമട്ടുകാരൻ പിറകോട്ട് തിരിഞ്ഞ് നോക്കിയപ്പോൾ. പെണ്ണുങ്ങൾ ഗ്രാമഫോണിന്റെ കാഹളവും നോക്കി ചുമട്ടുകാരന്റെ പുറകിലുള്ള ചെറുപ്പക്കാരനെ കൗതുകത്തോടെ കണ്ടു......"

അക്കാലത്ത് എണ്ണപ്പാടത്തെ ജനസംഖ്യയ്ക്ക് ഒരു സ്ഥിരതയുമില്ലായിരുന്നു. അവർ വന്നും പോയുമിരിക്കും. ഏതെങ്കിലും ചാളയുടെ കോലായയിൽ അവർ തമ്പടിക്കും; ഏതെങ്കിലുമൊരു എണ്ണപ്പാടസുന്ദരിയെ ഭാര്യയാക്കും. എല്ലാത്തിനും പുതുമനഷ്ടപ്പെടുമ്പോൾ അവർ പുതിയ ലോകങ്ങൾ തേടി യാത്രയാവും. ഒരുതരം ബ്ളൂബിയേർഡ്-സംസ്കാരം! . ആ വിരുന്നുകാരെ എൻ.പി. അങ്ങനെയാണ് വിശേഷിപ്പിക്കുക. കമറുദ്ദീൻ തന്നെ നല്ല ഉദാഹരണമാണ്.

> വെളിച്ചത്തിന്റെ നിറവും കരുത്തുമറിയാത്ത എണ്ണപ്പാടത്തെപ്പറ്റി എൻ.പി. മുഹമ്മദ് എഴുതിയിട്ട് പന്ത്രണ്ടു വർഷമാവാറായി. നിഷ്ക്കളങ്കമായ ജീവിതത്തിന്റെ, നിഷ്കളങ്കമായ കലാപങ്ങളുടെ, സ്വപ്നങ്ങളുടെ ചിത്രമായിരുന്നു എണ്ണപ്പാടം. 'എന്താണ് ഇന്ത്യ എന്ന ചോദ്യത്തിന് ഉത്തരം തേടുകയായിരുന്നു, ഞാൻ. ഒരു സറ്റയർ'—എൻ.പി. പറയുന്നു.

പഴയ തറവാടുകളിൽ നിന്നും കാരായ്മാവകാശം വാങ്ങി വെച്ചുകെട്ടിയ ചാളയിൽ പുതിയ വിരുന്നുകാരുടെ വരവിനായി അവർ കാത്തിരിക്കും. കാത്തിരിപ്പിന്റെ ഇടവേളകളിൽ അശ്ളീലത്തിൽ പൊതിഞ്ഞ പദാവലികൾ അവരുടെ നാവുകളിൽ നിന്ന് ഊർന്നുവീഴും.

താമസിക്കുന്ന ഭുവിതാനങ്ങൾ സ്വന്തമല്ലായിരുന്നതുകൊണ്ടാവാം വാടകയ്ക്ക് താമസിക്കാൻ വരുന്നവരെ കണ്ടാൽ എണ്ണപ്പാടത്തുകാർക്ക് എളുപ്പം തിരിച്ചറിയാൻ കഴിയുമായിരുന്നു. വാടകക്കാർ അവരുടെ ജീവിതത്തിന്റെ ഭാഗമാണ്; കല്ലായിപ്പുഴപോല തന്നെ.

□

"എണ്ണപ്പാടം മഹ്ലൂക്കുകളുടെ രാജ്യമാകുന്നു. എങ്കിലും തിങ്കളാഴ്ച രാവും വെള്ളിയാഴ്ച രാവും ജിന്നുകളും ഇഫ്രിത്തുകളും എണ്ണപ്പാടം സന്ദർശിക്കാറുണ്ട്..." കാഫർ ജിന്നിന്റെ ദുഷ്ചെയ്തികളെ തല്ലിയാട്ടിയ ഇസ്ളാം ജിന്നിന്റെ വരവിൽ ദിവ്യത്വം മാത്രമല്ല അല്പം കച്ചവട സാദ്ധ്യതയുമുണ്ട് എന്നു പഠിച്ച എണ്ണപ്പാടം എൻ.പിയുടെ മനസ്സിൽ പരന്നുപരന്നു കിടക്കുകയാണ്. താൻ സാക്ഷ്യംവഹിച്ച, അനുഭവിച്ച കാര്യങ്ങളിൽ നിന്ന് മോഡലുകളെ കണ്ടെത്തിയപ്പോൾ എൻ.പി. വരച്ചിടാനാഗ്രഹിച്ചതും വരച്ചിട്ടതും കേവലം ഒരു പ്രദേശത്തിന്റെ 'ജീവചരിത്ര'മായിരുന്നില്ല. വളരെ ആക്ഷേപഹാസ്യപരമായി നോവലിസ്റ്റ് വരച്ചിട്ട പല ചിത്രങ്ങളും ഈ നോവലിന്റെ മറ്റൊരു തലത്തെപ്പറ്റി വായനക്കാരിൽ സംശയമുളവാക്കും. ആ സംശയം അസ്ഥാനത്തല്ലെന്ന് എൻ.പി. പറയുന്നു. ആ കാണാപ്പുറത്തെപ്പറ്റി അദ്ദേഹം പറഞ്ഞത് ഇങ്ങനെയാണ്:

"എന്താണ് ഇന്ത്യ എന്ന ചോദ്യത്തിന് ഉത്തരം തേടുകയായിരുന്നു ഞാൻ. ഒരു സറ്റയർ". ജനാധിപത്യം ഇവിടെ "ജനാധിപൈത്യ"മായി മാറുന്നു എന്നു തുറന്നുപറഞ്ഞ് എന്നും ഒരു റിബലായി നില്ക്കുന്ന എൻ.പി. പറയുന്നു: "റിയലി ഇറ്റ് ഈസ് എ മൈക്രോസ്കോപിക് സ്റ്റഡി ഓൺ സബ്-കൾച്ചർ."

ഇവിടെ വച്ച് എണ്ണപ്പാടത്തിന്റെ പുരാവൃത്തങ്ങളിൽ നിന്നും ഒരുനിമിഷം നമുക്ക് വിട്ടുനില്ക്കാം. നോവലിസ്റ്റിന് പറയാനുള്ളത് ഇന്ത്യയെപ്പറ്റിക്കൂടിയാണല്ലോ.





"മുൻവിധികളാണ് എല്ലാം നിയന്ത്രിക്കുന്നത് എന്നതാണ് നമ്മുടെ ദുരന്തം." ഉപരിപ്ളവമായ കാര്യങ്ങളുടെ കേവലഭൗതികതയിൽ കുടുങ്ങിപ്പോയ ജനതയെപ്പറ്റി ഒരെഴുത്തുകാരന്റെ ദുഃഖമാണിത്. "ഒന്നിനേയും ശാസ്ത്രീയമായി ആഴത്തിലന്വേഷിക്കാൻ നമ്മൾ തയ്യാറല്ല. ഈ അവസ്ഥ തുടർന്നാൽ ഇന്ത്യയിൽ സ്വതന്ത്രശബ്ദം തകർക്കപ്പെടും." ആധിപത്യത്തെ എക്കാലവും നിഷേധിച്ചതിന്റെ പേരിൽ അരാജകവാദി എന്നു മുദ്രകുത്തപ്പെട്ട ഒരാളുടെ സ്വരമാണിത്. ഒരു ഘട്ടത്തിൽ എം. ഗോവിന്ദനേയും നമ്മൾ ഇങ്ങനെയൊക്കെത്തന്നെയാണ് മുദ്രകുത്തിയിരുന്നത്. ഇതെല്ലാം അറിയാവുന്നതിനാൽ തന്നെ അദ്ദേഹമെഴുതി." ജനാധിപത്യം എണ്ണപ്പാടത്ത് ഒരു തമാശയാകുന്നു.

□

"എന്നും എണ്ണപ്പാടത്തുകാർ സ്വർഗ്ഗത്തിൽ വിശ്വസിച്ചിരുന്നു. സ്വർഗ്ഗം വില്പനക്കാർ എന്നും എണ്ണപ്പാടത്തുണ്ടായിരുന്നു. പലതരം സ്വർഗ്ഗങ്ങളും അവർ കച്ചവടം ചെയ്തു. അതെല്ലാം ഊഹക്കച്ചവടമായിരുന്നു. അവരാരും സ്വർഗ്ഗം കണ്ടിരുന്നില്ല. സ്വർഗ്ഗം കാണാനുള്ളതല്ല."

എണ്ണപ്പാടത്തിന്റെ മനസ്സറിഞ്ഞ ഒരാളുടെ വാക്കുകളാണിത്. സ്വർഗ്ഗത്തിൽ വിശ്വസിക്കുന്നവന്റെ നിഷ്ക്കളകതയും സ്വർഗ്ഗം വില്ക്കുന്നവരുടെ കാപട്യവും ഒരേ നാണയത്തിന്റെ രണ്ടുപുറങ്ങൾമാത്രമാണ്. എണ്ണപ്പാടത്തുമാത്രമല്ല; ലോകം മുഴുക്കെ ഇതാണ് സ്ഥിതി.

"എണ്ണപ്പാടം" നമ്മൾ കേട്ടിട്ടേ ഉള്ളു. കണ്ടിട്ടില്ല. ആ മഹാസാമ്രാജ്യത്ത് താമസിക്കുന്ന സഹോദരിയെ വിളിച്ച് അദ്ദേഹം ഞങ്ങളങ്ങോട്ട് ചെല്ലുന്നവിവരം പറഞ്ഞു. ആ വീട്ടുകാരായിരുന്നു ഞങ്ങൾക്ക് വഴികാട്ടികൾ. കഥവന്ന വഴികളുടെ ഭൂമിശാസ്ത്രത്തിലൂടെ എൻ.പി.യുടെ സഹോദരൻ സലീം ഞങ്ങളെ കൊണ്ടുപോയി.

□

"മഴ പെയ്താൽ നനഞ്ഞ കോഴിയെപ്പോലെയാകും എണ്ണപ്പാടം. നിലത്തുകാലുതൊട്ടുകൂടാ, ചളിവെള്ളം തുള്ളും. കാലുചൊറിയുകയും ചെയ്യും...." വായനയുടെ ഓർമ്മകൾ മനസ്സിലേക്ക് വന്നു. ഇന്ന് ആ പഴയ മുഖമെല്ലാം മാറിയിരിക്കുന്നു. മിക്കവാറും നടപ്പാതകളെല്ലാം സിമൻറിട്ടിരിക്കുന്നു. ഇരുളിൽ വഴികാട്ടാൻ പാതവിളക്കുകളുണ്ട്. കോൺക്രീറ്റ് കെട്ടിടങ്ങൾക്കുമുകളിൽ ആകാശം നോക്കിനിൽക്കുന്ന ആൻറിനകളുണ്ട്. എൻ.പിയുടെ പിതാവ് കൗൺസിലറായ ശേഷമാണ് ആ പ്രദേശത്തിന്റെ മുഖച്ഛായ മാറിത്തുടങ്ങിയതെന്ന് അവർ പറഞ്ഞു.

"രണ്ടു മൂന്നു വീട്ടുകാരൊഴിച്ച് പഴയവരെയൊന്നും ഇവിടെ കാണാനാവില്ല." സലീം പറഞ്ഞു.

പണ്ടൊക്കെ സന്ധ്യമയങ്ങിയാൽ ഈ വഴികളിലൂടെ നടക്കാൻ എല്ലാവർക്കും ഭയമായിരുന്നു. അവിടെയും അന്ധവിശ്വാസങ്ങൾ ഇരുളിന്റെ കാഠിന്യം വർദ്ധിപ്പിച്ചു. ആനത്തോട്ടിൽ നിന്ന് ആനവരുമെന്നും ആക്രമിക്കുമെന്നും വിശ്വസിക്കാനാണ് തലമുറകൾ അവരെ പഠിപ്പിച്ചത്. ഇതെല്ലാം പഴയ ഓർമ്മകൾ. ഇന്ന് എല്ലാം മാറിയിരിക്കുന്നു.

□

"....അണ ഡിഫ്ഫിന്റെ ഗുണഗണങ്ങൾ വാഴ്ത്താൻ തുടങ്ങി. എല്ലാവർക്കും വേണം ഡിഫ്ഫിനെ...... ആർക്കും എതിരില്ല ഡിഫ്ഫിനെ. കാണാനും ശൊങ്കൻ. നല്ല നാവ്; ബലാക്കത്തും."

ഡിഫ്റൈറ്റിനെ ഓർമ്മയില്ലേ? എണ്ണപ്പാടത്തിന് സുപരിചിതൻ. ബാച്ച്ലർ സിഗരറ്റിന്റെ ടിന്നും പിടിച്ച്, ഷൂസിട്ട് എണ്ണപ്പാടത്തുകൂടെ "പിയ്യാപ്ള"യായി നടന്നവൻ. തോറ്റ് തോറ്റ് തുന്നം പാടിയപ്പോൾ തോല്വിയാണ് സത്യമെന്ന് അയാൾ കണ്ടെത്തി. എല്ലാം ശരിയാണ്. വ്യത്യസ്തമായ ശരികൾ. "ഡിഫറൻറ്റൈറ്റ്സ്." അത് ലോപിച്ച് ലോപിച്ച് അയാളുടെ പേരിന്റെ പര്യായമായി. ഡിഫ്ഫായി, ഡിപ്പു



വായി....

''നിർഭാഗ്യവാനായ ഒരു കലാകാരനായിരുന്നു ഡിഫ്റൈറ്റ് അബു'' (നോവലിൽ ആലിയെന്നാണ് ഡിഫ്ഫിൻെറ പേര്) സലീം പറഞ്ഞു. ''നോഹ (നബി)യുടെ പെട്ടകം സ്വർഗ്ഗത്തിലേക്കുള്ള വഴിയാണെന്ന് വിശ്വസിച്ച് തിരഞ്ഞെടുപ്പിന് അയാൾ തൻെറ ചിഹ്നമാക്കിയത് തോണിയാണ്.''

തിരഞ്ഞെടുപ്പുകളുടെ നിരർത്ഥകത രചനയുടെ ഒരു മുഖ്യഭാഗമാക്കിയപ്പോൾ എൻ.പിക്ക് കിട്ടിയ ഏറ്റവും നല്ല ഒരു മോഡലായിരുന്നു ഡിഫ്ഫ്.

□

''..... കിണറ്റിൻ കരയ്ക്കുവച്ചാണ് പെണ്ണുങ്ങളുടെ ഉശിരുപൊട്ടുക. ഇതിന് എണ്ണപ്പാടത്തുള്ള പേര് പട.'' എൻ.പിയുടെ സഹോദരി ആയിഷയും കുറേ പട(ലഹള)യും മഴയും ചെളിയും നിറഞ്ഞ എണ്ണപ്പാടത്തെയാണ്. പഴയ ഓർമ്മകളിൽ നിന്നും കത്തെടുക്കുന്നത്. മഴപെയ്ത് ചളിയും വെള്ളവുമായി കിടക്കുന്ന എണ്ണപ്പാടത്തുകൂടെ ഉയരമുള്ള മെതിയടിയുമിട്ട് നടന്നുപോകുന്ന സഹോദരൻ (സാക്ഷാൽ എൻ.പി. മുഹമ്മദ് തന്നെ). അവൻ ചളിവെള്ളത്തിൻെറ അതിർത്തി പിന്നിട്ട് കഴിയുമ്പോൾ ആ മെതിയടി തിരിയെ വീട്ടിലെത്തിക്കേണ്ട ചുമതല ഈ പെങ്ങൾക്കായിരുന്നു.

ആനത്തോട്ടിനെപ്പറ്റിയും പഴയ പേടികളെപ്പറ്റിയും ചെറ്റപ്പുരകളിലെ ജീവിതത്തെപ്പറ്റിയും ഞങ്ങൾക്ക് പറഞ്ഞുതന്നത് പാത്തുമ്മതാത്തയാണ്. അവരും നോവലിൽ കഥാപാത്രമായി.

ഒരു കൗതുകത്തിന് വേണ്ടിയായിരുന്നു, അസ്വാഭാവികമായ ഒന്നുമില്ലാത്ത എണ്ണപ്പാടത്തുകൂടെ ഞങ്ങൾ നടന്നത്. വായിച്ചറിഞ്ഞ കഥകൾ നേരിട്ടുകാണുന്നതിൻെറ കൗതുകം. കേവലം ഒരു കൗതുകത്തിൽ എല്ലാം ഒതുക്കിനിർത്തുന്നത് ശരിയല്ലല്ലോ. നോവലിൻെറ രചനയെപ്പറ്റി എൻ.പിയോട് ഇനിയും സംസാരിക്കാനുണ്ട്.

''എണ്ണപ്പാട''ത്തിലുപയോഗിച്ച ഭാഷ ശ്രദ്ധിച്ചിട്ടുണ്ടോ? ഒരു പ്രാദേശികഭാഷയുടെ സങ്കുചിതത്വമില്ലേ ആ ഭാഷയ്ക്ക്. എന്തേ ഒരു നോവലിൻെറ ഭാഷ ഇങ്ങനെയാവാൻ?

കാരണമുണ്ട്. ഭാഷയുടെ ഈ സങ്കുചിതത്വം ഇന്ത്യാക്കാരൻെറ മുഖമുദ്രയാണ്. അത്തരമൊരവസ്ഥയെ വ്യക്തമാക്കാൻ തന്നെയാണ് നോവലിസ്റ്റ് ഭാഷാപ്രയോഗത്തിലെ സങ്കുചിതത്വം നോവലിൽ ഉപയോഗിക്കുന്നത്. പത്രഭാഷയുടെ ദുസ്വാധീനം നമ്മുടെ ജനങ്ങളെ വല്ലാതെ സ്വാധീനിച്ചിട്ടുണ്ടെന്ന പക്ഷക്കാരനാണദ്ദേഹം. വൈകാരികതയുടെ വെൺമയെല്ലാം എന്നേ നമുക്ക് കൈമോശം വന്നുപോയിരിക്കുന്നു. വാക്കുകൾക്കതീതമായ ഭാഷയുണ്ടാക്കാൻ നമുക്ക് കഴിയുന്നില്ല. ഇന്ത്യൻ എഴുത്തുകാരൻെറ ദുരന്തവും അതു തന്നെ, എൻ.പി. വശദീകരിച്ചു. സാഹിത്യത്തിൻെറ ഭാഷ പത്രഭാഷയിൽ നിന്നും വളരെ അകലെയാണെന്ന സത്യം അറിയാത്തതിനാലാണീ ദുരന്തം വന്നുഭവിക്കുന്നത്. എന്തിനേറെ, നിത്യജീവിതത്തിൽപ്പോലും ''പത്രഭാഷ''യുപയോഗിക്കുന്നവർ നമ്മുടെ ചുറ്റുപാടുകളിൽ തന്നെയുണ്ട്.



ലൈംഗീകതയുടെ ഉപയോഗമാണ് ''എണ്ണപ്പാട''ത്തിൻെറ മറ്റൊരു പ്രശ്നം. ഇതിനുള്ള ഉത്തരം എണ്ണപ്പാടത്തെ ജീവിതവുമായി ബന്ധപ്പെട്ടതാണ്. പകലന്തിയോളം കല്ലായിപ്പുഴയിൽ മുങ്ങിക്കിടക്കുന്ന പുരുഷൻ കരയിൽ കയറുമ്പോൾ ഒരല്പം ചൂട് കൊതിക്കുന്നത് സ്വാഭാവികമാണ്. അവൻെറ മനസ്സിലെ രതി എണ്ണപ്പാടത്തിൻെറ ഭൂമിശാസ്ത്രത്തിലേക്ക് പകർന്നത് ഇക്കാരണം കൊണ്ടുതന്നെ.

□

ആരോടെന്നില്ലാതെ അച്ചൻ ആത്മഗതം പോലെ:'' ഈ പള്ളി എൻെറ ജീവിതത്തിലെ നീണ്ടകാലത്തെ പരിശ്രമഫലമാണ്. എൻെറ സ്വപ്നമാണ്....''

അവറാൻെറ ന്യായവാദങ്ങൾക്കുമുമ്പിൽ നിസ്സംഗനായി നില്ക്കുന്ന അച്ചൻ, ''പള്ളിവേണോ, ഒരു സത്യ ക്രിസ്ത്യാനി കൂടുതല് വേണോ?'' എന്നവൻ ചോദിച്ചപ്പോൾ എനിക്ക് പള്ളിമതി എന്ന് മറുപടി എറഞ്ഞ അച്ചൻ. ഈ പാതിരിയച്ചനെ ''എണ്ണപ്പാട''ത്തിലെ പരസ്പരവിരുദ്ധമായ കഥാപാത്രം എന്നാണ് എൻ.പി. വിശേഷിപ്പിക്കുക. ആ വ്യക്തിയുടെ രണ്ടാം വിവാഹം എണ്ണപ്പാടത്തുനിന്നായിരുന്നു. (വിവാഹം നിഷിദ്ധമല്ലാത്ത വിഭാഗക്കാരനാണ് അദ്ദേഹം). ഒന്നാം ഭാര്യയിൽ പാതിരിക്കുണ്ടായ മകനാണ് എണ്ണപ്പാടത്തേക്ക് കമ്മ്യൂണിസം കൊണ്ടുവന്നത്. ഇത് പറയുമ്പോൾ എന്തോ ഓർത്തിട്ടെന്നപോലെ എൻ.പി. പറയുന്നു: ''കമ്മ്യൂണിസത്തിൻെറ ഭാഷ ബൂർഷ്വയുടെ ഭാഷയാണ്.''

ലളിതവും നർമ്മബോധവുമുള്ള രീതിയിൽ രചിച്ച എണ്ണപ്പാടത്തിൻെറ ഏറ്റവും വലിയ പ്രത്യേകത അതിൻെറ നിസ്സംഗതയാണ്. എഴുത്തുകാരൻ ഒരിക്കലും ഇതിൽ വ്യക്തിപരമായി ഇടപെടുന്നില്ല. ഈ നിസ്സംഗത തന്നെയാണ് എണ്ണപ്പാടത്തെ ഒറ്റപ്പെട്ട ഒരനുഭവമാക്കി മാറ്റുന്നത്. നോവലിൻെറ ചട്ടക്കൂടിനുള്ളിലേക്ക് അനുഭവങ്ങളെ ഒതുക്കുമ്പോൾ നോവലിസ്റ്റിനെ സംബന്ധിച്ചിടത്തോളം ഓരോ വ്യക്തി പാത്രനിർമ്മിതിക്കുള്ള അസംസ്കൃത വസ്തുക്കൾ മാത്ര മായിരുന്നു. വ്യക്തികളെ കഥാപാത്രങ്ങളിലേക്ക് ആവാഹിച്ചെടുക്കവേ എൻ.പി. സ്വന്തം ഉള്ളിലേക്കൊന്നു നോക്കുമ്പോൾ രണ്ടിലും അദ്ദേഹമൊരു കഥാപാത്രത്തെ കണ്ടെത്തി. അതാണ് ബച്ചൻ എന്ന സുമുഖനായ ചെറുപ്പക്കാരൻ.

നമുക്കറിയാത്ത ചരിത്രങ്ങൾ ഇനിയും ബാക്കിയുണ്ടാവാം. താനും തൻെറ ഭൂമിയും നോവലിലെ കഥാപാത്രമായതിൻെറ ചരിത്രം. പുതിയ തലമുറ വായിച്ചറിയുന്ന ആ ചരിത്രത്തെ പലരിൽ നിന്നായി സ്വരൂപിച്ചെടുക്കുമ്പോൾ കുറേയെല്ലാം കൈമോശം വന്നുപോയേക്കാം. എന്നാലും കാലഭേദമില്ലാതെ ഒരു വിധം എല്ലാവരും വായിച്ചറിയുന്ന എണ്ണപ്പാടത്തിൻെറ പുരാവൃത്തം ഇതൊക്കെയാണ്.

സംസാരിച്ചിരിക്കവേ, അദ്ദേഹം അക്കാഡമി അവാർഡിനെപ്പറ്റി പറഞ്ഞു. അന്ന് അദ്ദേഹത്തിന് സ്ഥലവാസികൾ സ്വീകരണം നല്കിയത് കമറുദ്ദീൻ എണ്ണപ്പാടത്ത് വന്നിറങ്ങിയ സ്ഥലത്തുവച്ചാണ്. ഒന്നാംഭാഗം നാടകമാക്കിയപ്പോൾ അതും വൻ വിജയമായിരുന്നു. നോവലിലെ അവസാനഭാഗം വെള്ളിത്തിരയിലേക്കും പകർത്തപ്പെട്ടു, ''മാന്യമഹാജനങ്ങളെ''.

□

ഒരു പ്രദേശത്ത് ജീവിച്ചിരിക്കുന്ന വ്യക്തികളെ കഥാപാത്രങ്ങളാക്കുമ്പോൾ പരാതികളും പ്രശ്നങ്ങളും ഉണ്ടാവുക സ്വാഭാവികമാണ്.





പി. നാരായണക്കുറുപ്പ്

# കുറ്ശ്ലീകൾ

I



തൻെറ നിശ്വാസംകൊണ്ടല്ലോ പീലി—
ത്തുമ്പുറപ്പീല—വിഹ്വലം രാധ
സുസ്മിതപ്പൂവിനൊപ്പമപ്പീലി
വച്ചുകെട്ടിക്കൊടുക്കവേ ചൊല്ലി
''മല്ലയുദ്ധത്തിൽപ്പോലുമനങ്ങീ—
ലെന്തിപ്പീലിയുറയ്ക്കാത്തതിപ്പോൾ?''
(രണ്ടുപേരുമറിയും രഹസ്യം
കണ്ടു നമ്മളും പുഞ്ചിരിച്ചാവൂ!)

II

മുരളീധരൻ കാട്ടു—
പുല്ത്തണ്ടു ധരിക്കുന്നു
ശ്രീധരൻ ശ്രീചക്രവും!
ഒരുപോലാണീ രണ്ടാൾ
എന്നുചൊല്ലുന്നോരോർക്ക:-
''വാഗർത്ഥാവിവ സംപൃക്തൗ''

III

അതുകൊണ്ടരിശം തീരാഞ്ഞിട്ടവ—
നപ്പുര ചുററും മണ്ടിനടക്കെ
പിന്നിലൊരർത്ഥന കേട്ടു ''ചേട്ടാ,
എന്നുമടുപ്പത്തരിയെത്തിക്കും
ഞങ്ങടെ പാർട്ടിക്കോട്ടുതരേണം''
(വീടും വിട്ടഥ മണ്ടീ നായർ!)

IV

'സമ്പൂർണ സാക്ഷരത' എന്നു പറഞ്ഞാൽ
അങ്ങോർ എല്ലാ പെണ്ണുങ്ങൾക്കയയ്ക്കുന്ന കത്തും
വായിക്കാൻ കഴിയുക എന്നാണ്.
അതുകൊണ്ടാണല്ലോ,
'ഇപ്പോഴത്തേതുതന്നെ ധാരാളം' എന്നു പറഞ്ഞ്
എന്നെ സമ്പൂർണത്തിനു വിടാത്തത്.

V

കൈക്കൂലി വച്ചുനീട്ടുമ്പോൾ, വാങ്ങുമ്പൊഴും
മൈക്കണ്ണിമാരെ മയക്കുമ്പോഴും
ലോഹ്യമായ് ചൊല്ലുവാൻ പൂന്താനം പണ്ടൊരു
'ദോഹ'യുണ്ടാക്കിയതിപ്രകാരം:-
'കാലമിന്നു കലിയുഗമല്ലയോ
ഭാരതമിപ്രദേശവുമല്ലയോ...'

VI

സ്സാരി സരിഗമപാധനി—ഓമലാൾ
ചാരെ സ്റെറയർക്കേസിലൂടെ——
ചൂടും പൊടിയും ചുഴന്ന തെരുവപ്പോൾ
സുന്ദരസ്വപ്നമായ് മാറി——!
തട്ടുന്നുഹാ പിന്നിൽ ബോർഡിലെൻ കണ്ണുകൾ:
''രക്തമൂത്രാദി പരിശോധനസ്ഥലം.''
കാല്പനികത്വവുമാധുനികത്വവും
കൈമാറിയേന്തുന്നിതന്നുമുതല്ക്കു ഞാൻ!

VII

പല ദുരിതം, ദുരിതാശ്വാസം, പുന—
രധിവാസം, പ്രളയത്തിനു പിന്നിൽ;
പക്ഷേ പാടവരമ്പിലെ വെള്ള—
പ്പൊക്കത്തിൽ കലരുന്നൂ കലയും.
പാവാടത്തുമ്പേന്തിയെടുത്തൊരു
ചാട്ടം കാണാം നാടൻചിട്ടയിൽ!
സോപാനത്തിൽ ചമ്പടതാളമ-
തൊരുവട്ടമെനിക്കുള്ളിൽ മുഴങ്ങും.

അവനവൻെറ നല്ലവശങ്ങളെയല്ലാതെ ചീത്തവശത്തെപ്പറ്റി പറയുന്നത് ആർക്കും ഇഷ്ടപ്പെടില്ലല്ലോ. അത്തരം പ്രശ്നങ്ങളൊന്നും കാര്യമായിട്ടുണ്ടായില്ല എന്ന് എൻ.പി. പറഞ്ഞു. ഒരു സുന്ദരിയായ പെൺകുട്ടി മാത്രമാണ് അല്പം പരിഭവിച്ച് സംസാരിച്ചത്.

എന്നാൽ, എണ്ണപ്പാടം എന്ന മഹാസാമ്രാജ്യത്തെ അധിക്ഷേപിച്ചു എന്ന് പറഞ്ഞ് എതിർത്തവർ അന്നുമുണ്ടായിരുന്നു. എന്തിനേറെ, തിരഞ്ഞെടുപ്പിൽ അദ്ദേഹത്തിൻെറ സഹോദരൻ മത്സരിച്ചപ്പോൾ പോലും ''എണ്ണപ്പാട''ത്തിൻെറ രചന വിവാദമായി. പക്ഷേ എങ്ങനെയാണ് അധിക്ഷേപിച്ചത് എന്ന ചോദ്യത്തിന് ഉത്തരമില്ല എന്നുമാത്രം. അവ്യക്തമായ ഈ എതിർപ്പ് പുത്തൻതലമുറയിലേക്കും പകർന്നിട്ടുണ്ട്. തങ്ങളുടെ വിശുദ്ധമായ ഭൂവിസ്തൃതിയെ Cheap ആയി ചിത്രീകരിച്ചവനും നാടിനെ ഒറ്റിക്കൊടുത്തവനുമാണ് എൻ.പി. എന്ന് യുവത്വത്തിലേക്ക് കടക്കുന്ന പുതിയ കുട്ടികൾ പറഞ്ഞു. അവരിലാരെങ്കിലും ആ നോവൽ വായിച്ചിട്ടുണ്ടോ എന്ന് ചോദിച്ചാൽ ഉത്തരമില്ല. അഭിപ്രായം പറയാൻ വായിക്കണം എന്ന് നിർബന്ധമില്ലല്ലോ.

□

നോവൽ ഒരു രാഷ്ട്രത്തിൻെറ സ്വകാര്യ ചരിത്രമാണ് എന്ന് ബൽസാക് പറഞ്ഞു. ''എണ്ണപ്പാട''ത്തിൻെറ ആഴവും പരപ്പുമളക്കേണ്ടത് ഇത്തരമൊരു കാഴ്ചപ്പാട് മനസ്സിൽ വച്ചുകൊണ്ടായിരിക്കണം. വിധിവാക്യത്തെ നമുക്ക് കാലത്തിന് വിട്ടുകൊടുക്കാം.

കെ.എം.റോയ്




ജിയാങ് ചിങ്

"ചൈനാക്കാർ ഇന്ന് ഏററവും വെറുക്കുന്ന വ്യക്തി ജിയാങ് ചിങ് എന്ന സ്ത്രീയാണ്. ആധുനിക ചൈനയുടെ ചരിത്രത്തിൽ ചൈനീസ് ജനതയുടെ മേൽ ഇത്രയധികം ദുരിതം വാരിവിതറിയ ഒരു മനുഷ്യജീവി വേറെയില്ല."

മൂന്നുവർഷം മുമ്പ് ചൈനയിൽ മൂന്നാഴ്ചക്കാലം ഞാൻ നടത്തിയ സന്ദർശനത്തിനിടയിൽ വെയ്ജാലി എന്ന ചൈനീസ് പത്രപ്രവർത്തകൻ പറഞ്ഞ വാക്കുകൾ ഇപ്പോൾ ഓർമ്മ വരുന്നു.

ആ ജിയാങ്ചിങ് ആത്മഹത്യ ചെയ്തു. ചൈനയിലെ ജനകീയ വിപ്ളവത്തിന്റെ നായകനും ആധുനിക ചൈനയുടെ ആദ്യ ഭരണാധിപനുമായിരുന്ന മാവോസെതുങ്ങിന്റെ മൂന്നാമത്തെ ഭാര്യ. ആധുനിക ചൈനീസ് ചരിത്രത്തിലെ ഏററവും കറുത്ത അദ്ധ്യായം ഇതോടെ അവസാനിച്ചു.

ചൈനയുടെ ചരിത്രത്തിലെ ശപിക്കപ്പെട്ട കാലഘട്ടമെന്ന് ചൈനീസ് കമ്മ്യൂണിസ്ററു പാർട്ടി നേതൃത്വവും ഭരണകൂടവും പിന്നീടു പ്രഖ്യാപിച്ച സാംസ്കാരിക വിപ്ളവത്തിനു നേതൃത്വം നൽകിയിരുന്ന കുപ്രസിദ്ധമായ നാൽവർ സംഘത്തെ നയിച്ചിരുന്നത് ജിയാങ് ചിങ്ങാണ്. ചിങ്ങിന്റെ നേതൃത്വത്തിലുള്ള നാൽവർ സംഘത്തെ 1976 സെപ്ററംബറിൽ മാവോസെതുങ്ങിന്റെ മരണത്തിനുശേഷം ചൈനീസ് പട്ടാളം അറസ്ററു ചെയ്തതായി പ്രാഖ്യാപനമുണ്ടായപ്പോൾ ബെയ്ജിങ്ങിലെ ആഹ്ളാദപ്രകടനം അണപൊട്ടിയൊഴുകി. പത്തുവർഷക്കാലം നീണ്ടുനിന്ന സാംസ്കാരിക വിപ്ളവകാലത്തെ കൊടുംക്രൂരതകൾക്കെതിരെ ജനഹൃദയങ്ങളിൽ തിങ്ങിവിങ്ങിനിന്ന അതിരോഷത്തിന്റെ ബഹിർസ്ഫുരണമായിരുന്നു അത്.

പ്രതിവിപ്ളവ കുററങ്ങൾക്കു പരസ്യവിചാരണ ചെയ്യപ്പെട്ട ചിങ്ങിന് 1981-ൽ കോടതി വധശിക്ഷ വിധിച്ചപ്പോൾ വാസ്തവത്തിൽ ചൈനാക്കാർ ഞെട്ടുകയാണുണ്ടായത്. ചീനയുടെ ആചാര്യനായ മാവോസെതുങ്ങിനോടൊപ്പം സാംസ്കാരിക വിപ്ളവത്തിനു നേതൃത്വം നൽകിയ അദ്ദേഹത്തിന്റെ പത്നിക്കു വധശിക്ഷ. നാൽവർ സംഘത്തിലെ മററു രണ്ടുപേർക്കു ജീവപര്യന്ത തടവും. ഒരാൾക്കു ഇരുപതുവർഷത്തെ തടവും.

പരസ്യവിചാരണവേളയിൽ വഞ്ചകിയായ സർപ്പമെന്നും വെളള അസ്ഥികളുളള വേതാളമെന്നുമൊക്കെ ചൈനീസ് പത്രങ്ങൾ അധിക്ഷേപിച്ച ചിങ് കോടതിയിലെ പ്രതിക്കൂട്ടിൽ നിന്നുകൊണ്ട് തന്റെ നടപടികളെയത്രയും മനഃചാഞ്ചല്യമില്ലാതെ ന്യായീകരിക്കുകയാണുണ്ടായതെങ്കിലും വധശിക്ഷ ഇളവുചെയ്ത് ജീവപര്യന്തം തടവുശിക്ഷയാക്കാൻ ഡെങ് സ്യാവോപിങ്ങ് നയിക്കുന്ന ഭരണകൂടം തീരുമാനിച്ചതെന്തുകൊണ്ടാണ്?

ചൈനീസ് പത്രപ്രവർത്തകരുടെ അഭിപ്രായത്തിൽ ചിങ്ങിനെ ഒരു രക്തസാക്ഷിയാക്കരുതെന്ന് ചൈനീസ് ഭരണനേതൃത്വത്തിന് അഭിപ്രായമുണ്ടായിരുന്നു. സാംസ്കാരിക വിപ്ളവത്തേയും അതിനു മാവോസെതുങ് നൽകിയിരുന്ന നേതൃത്വത്തേയും അനുകൂലിക്കുന്ന വിഭാഗങ്ങൾ ചൈനയിലുണ്ടെങ്കിൽ അവർക്കു ആവേശം പകരാൻ ഇതു ഇടയാക്കരുതെന്നും മാവോസെതുങ്ങിനോട് തങ്ങൾ കാണിക്കുന്ന ഒരനാദരവായി ലോകം ചിങ്ങിന്റെ വധത്തെ കാണരുതെന്നും ചൈനീസ് നേതാക്കൾ ആഗ്രഹിച്ചിരുന്നു എന്നതുതന്നെ കാരണം.

ഏതാണ്ടൊരു ദശവർഷക്കാലം ചൈനയുടെ ഭരണത്തിന്റെ ചുക്കാൻ എങ്ങനെ ചിങ്ങിന്റെ കൈകളിലൊതുങ്ങിയെന്നതും ഇന്നും ചീനക്കാർക്ക് ഒരത്ഭുതമാണ്. നാടകനടിയായിരുന്ന ചിങ് വാസ്തവത്തിൽ മാവോയുടെ ജീവിതത്തിലേക്കു കടന്നുവന്നതും നാടകീയമായിട്ടായിരുന്നു. ഷാൻടുങ് പ്രവിശ്യയിൽ പിറന്ന ചിങ് ചെറുപ്പത്തിൽത്തന്നെ കമ്മ്യൂണിസ്ററ് പ്രസ്ഥാനവുമായി ബന്ധപ്പെട്ടിരുന്നു. നാടകവേദിയിലും വെള്ളിത്തിരയിലും പ്രത്യക്ഷപ്പെടുന്ന നടിയുടെ അഭിനയത്തേക്കാൾ ഷാൻടുങ്ങിലുള്ള ജനങ്ങളെ ആകർഷിച്ചിരുന്നത് ചിങ്ങിന്റെ തീപാറുന്ന പ്രസംഗമാണ്. ഇരുപത്തിമൂന്നു വയസ്സുള്ളപ്പോൾ 1937-ൽ കമ്മ്യൂണിസ്ററ് മുന്നണി പ്രവർത്തനത്തിന്റെ പേരിൽ ചിങ് അറസ്ററു ചെയ്യപ്പെടുകയും ജയിലിലടയ്ക്കപ്പെടുകയും ചെയ്തു. ജയിലിൽ നിന്നു പുറത്തുവന്ന ചിങ് പ്രസിദ്ധമായ ലുസുൺ ആർട്ട് അക്കാദമിയിൽ ഇൻസ്ട്രക്ടറായി ചേർന്നു. അവിടെ ഒരു പ്രസംഗം ചെയ്യാനെത്തിയ മാവോ അവരെ കണ്ടുമുട്ടി. പരസ്പരം അനുരക്തരായി, വിവാഹിതരാവാൻ തീരുമാനിക്കുകയും ചെയ്തു.

ചിങ്ങിനെ വിവാഹം ചെയ്യാൻ മാവോ തീരുമാനിച്ചു എന്നറിഞ്ഞപ്പോൾ പാർട്ടിനേതാക്കൾ അതിനോടു ശക്തിയായ എതിർപ്പു പ്രകടിപ്പിച്ചു. അതിനൊരു മുഖ്യ കാരണവുമുണ്ടായിരുന്നു. മൂന്നാമത്തെ വിവാഹത്തിനുവേണ്ടി മാവോ ഉപേക്ഷിക്കാൻ തീരുമാനിച്ച രണ്ടാമത്തെ ഭാര്യ അപ്പോൾ മോസ്കോയിലെ ഒരാശുപത്രിയിൽ ചികിത്സാവിധേയയായി കഴിയുകയായിരുന്നു. മാവോയുടെ എല്ലാ ക്ളേശങ്ങളിലും സമരങ്ങളിലും ഒപ്പംനിന്ന ഭാര്യ. ഐതിഹാസികമെന്നു വിശേഷിപ്പിക്കപ്പെടുന്ന 1934-35 ലെ മാവോ നയിച്ച ലോങ് മാർച്ചിലുടനീളം അദ്ദേഹത്തോടൊപ്പം നിന്ന ജീവിതപങ്കാളി. ഇരുന്നൂററിമുപ്പത്തിയഞ്ചു ദിവസംകൊണ്ട് ആറായിരം മൈൽ പിന്നിട്ട ആ ലോങ് മാർച്ച് ചരിത്രത്തിലെ ഏററവും വലിയ മനുഷ്യത്യാഗത്തിന്റെ വീരഗാഥയാണ്. പതിനെട്ടോളം പർവ്വതനിരകളും രണ്ടു ഡസനോളം കൂററൻ നദികളും തരണം ചെയ്ത് ഈയാംപാററകളെപ്പോലെ മരിച്ചുവീണുകൊണ്ടിരുന്ന വിശ്വാസ ധീരതയുള്ള വിപ്ളവകാരികൾക്കിടയിലൂടെ ലക്ഷ്യത്തിലേക്കു കുതിച്ച മഹാദുരിതപൂരിതമായ ലോങ് മാർച്ചിൽ ആ ഭാര്യയായിരുന്നു മാവോയുടെ ഏററവും വലിയ തുണ. അതുകൊണ്ടുതന്നെയാണ് ആ ഭാര്യയെ മാവോ ഉപേക്ഷിക്കുന്നതിനെ സഹപ്രവർത്തകർ എതിർത്തത്.

ഒടുവിൽ രണ്ടു വ്യവസ്ഥകളിൽ ചിങ്ങിനെ രഹസ്യമായി മാവോ വിവാഹം ചെയ്യുന്നതിന് സഹപ്രവർത്തകർ സമ്മതം മൂളി. ചിങ്ങിനെ രാഷ്ട്രീയത്തിലിറക്കുകയില്ലെന്നും പൊതുവേദിയിൽ പ്രത്യക്ഷപ്പെടാൻ അനുവദിക്കുകയില്ലെന്നുമുള്ള വ്യവസ്ഥകൾ. സാംസ്കാരിക വിപ്ളവകാലത്ത് ഡെങ് സ്യാവോപിങ്ങ് അടക്കം പാർട്ടിയുടെ തലമൂത്ത നേതാക്കളെ കഠിനമായ പീഡനങ്ങൾക്കു വിധേയരാക്കാൻ ചിങ്ങിനെ പ്രേരിപ്പിച്ചത് ഇതേച്ചൊല്ലിയുള്ള പ്രതികാരചിന്തയായിരുന്നു. തന്നെ വിവാഹം ചെയ്തപ്പോൾ ഒരിക്കലും രാഷ്ട്രീയത്തിലിറക്കുകയില്ലെന്ന് മാവോയിൽ നിന്ന് ഉറപ്പു വാങ്ങിയ നേതാക്കളോട് വർഷങ്ങളായി മനസ്സിൽ പേറിനടന്ന വൈരാഗ്യമാണ് ചിങ്ങിനെ ഇത്ര ക്രൂരയാക്കിയതെന്നാണ് ചീനക്കാരുടെ കണക്കുകൂട്ടൽ.

**മാവോയുടെ വഴിയിലേക്ക് ചീന മടങ്ങിപ്പോകുമോ എന്ന സംശയത്തിന് ചിങ്ങിന്റെ മരണത്തോടെ എന്നെന്നേക്കുമായി തിരശ്ശീല വീണു എന്നു വേണം വിശ്വസിക്കാൻ. ചിങ്ങിനോട് സഹതപിക്കാൻ പോലും ആരുമുണ്ടായില്ല. എന്നു മാത്രമല്ല, മാവോയിസത്തിനു കടകവിരുദ്ധമായ സാമ്പത്തിക പരിഷ്കാരങ്ങൾക്കും പൗരസ്വാതന്ത്ര്യത്തിനും വിസ്തൃതിയും വേഗതയും പോര എന്നാണ് ചീനയിലെ യുവ തലമുറ കരുതുന്നത്.**

തൊഴിലാളി വർഗ്ഗകഥകളിൽ ചൈനയുടെ പൈതൃകമായ കലാമൂല്യങ്ങൾ കുത്തിവയ്ക്കുക എന്ന ലക്ഷ്യം പ്രഖ്യാപിച്ചുകൊണ്ട് 1963-ൽ പെക്കിംഗ് ഓപ്പറെയുടെ ഒരു ബാലെയുമായാണ് ചിങ് ആദ്യം പരസ്യമായി രംഗത്തുവന്നത്. ചൈനയിലെ സാംസ്കാരിക നായകന്മാരുടെ നേരെയുള്ള പ്രകടമായ കടന്നാക്രമണമായിരുന്നു അത്. മൂന്നുവർഷത്തിനുശേഷം 1966 ആഗസ്ററിൽ നടന്ന ചൈനീസ് കമ്മ്യൂണിസ്ററുപാർട്ടിയുടെ പതിനൊന്നാം പ്ളീനത്തിൽ വച്ച് മാവോ പ്രഖ്യാപിച്ച "മഹത്തായ തൊഴിലാളിവർഗ്ഗ സാംസ്കാരിക വിപ്ളവ"ത്തിന്റെ നേതൃത്വത്തിൽ വളരെ പെട്ടെന്ന് ചിങ്ങും സഹായികളും പിടിമുറുക്കി. താൻ തന്നെ സൃഷ്ടിച്ച വ്യവസ്ഥിതിക്കെതിരെ ജനങ്ങളെ പരസ്യമായി ഇളക്കിവിട്ട ഒരു നേതാവ് മാവോയെപ്പോലെ ലോകത്തിൽ വേറെയുണ്ടായിട്ടില്ലെന്നത് ഒരു ചരിത്രസത്യം. ഈ വിപ്ളവംകൊണ്ട് എന്തു നേടാനാണോ ഉദ്ദേശിച്ചിരുന്നത് അത് നേടിയില്ലെന്നു മാത്രമല്ല, ചീനയുടെ ജീവിതത്തേയും സമ്പദ് വ്യവസ്ഥയേയുമാകെ പിച്ചിച്ചീന്തുക കൂടി ചെയ്തു എന്നതാണ് സംഭവിച്ചതെങ്കിലും മാവോയുടെ ഉദ്ദേശശുദ്ധിയെ ചൈനീസ് ചിന്തകരിൽ പലരും ഇന്നും ചോദ്യം ചെയ്യുന്നില്ല. ലോകം കണ്ടിട്ടില്ലാത്ത അദ്ദേഹത്തിനു ലോകത്തിന്റെ മാററങ്ങൾ ചീനയ്ക്കു പകർന്നുകൊടുക്കാനുള്ള വഴി അറിയാതെപോയി എന്ന് അവർ പരിതപിക്കുകമാത്രം ചെയ്യുന്നു.

സാംസ്കാരിക വിപ്ളവകാലത്ത് ചൈനയുടെ ഭരണത്തിന്റെ ചുക്കാൻ കൈയിലൊതുക്കിയ നാൽവർ സംഘത്തിന്റെ സങ്കേതം ഷാംഗോയ് നഗരമായിരുന്നു. ആ നഗരത്തിൽ നിന്നുള്ളവരായിരുന്നു സംഘാംഗങ്ങൾ എന്നതാണ് കാരണം. ഒരു പ്രാദേശിക പാർട്ടി നേതാവായിരുന്ന ചാങ്ചൂൺ ചിയാവോ ഒരു തുണിമിൽ തൊഴിലാളിയായിരുന്ന വാങ്ഹുങ്ങ്, പത്രപ്രവർത്തകനായിരുന്ന യാവോ വെൻ യുവാൻ എന്നീ സംഘത്തിലെ മററു മൂന്നുപേരിൽ ചുൺ ചിയാവോ പിന്നീടും ചീനയുടെ ഉപപ്രധാനമന്ത്രിപദത്തിൽ വരെയെത്തി. ചിങ്ങിന്റെ ഇംഗിതത്തിനൊത്തു നീങ്ങിയ രാജ്യരക്ഷാ മന്ത്രി ലിൻപിയാവോ ഒരു ഘട്ടത്തിൽ സാംസ്കാരിക വിപ്ളവത്തിന്റെ നേതൃത്വത്തിലുണ്ടായിരുന്നു. പക്ഷേ, 1970 സെപ്ററംബറിലുണ്ടായ ഒരു വിമാനാപകടത്തിൽ ലിൻപിയാവോ കൊല്ലപ്പെടുകയാണുണ്ടായത്. മാവോസെതുങ്ങിനെ വധിച്ച് അധികാരം കയ്യടക്കാൻ നടത്തിയ ഒരു ഗൂഢാലോചന തകർന്നതിനെത്തുടർന്ന് സോവിയററ് യൂണിയനിലേക്ക് രക്ഷപ്പെടാൻ ശ്രമിക്കുമ്പോൾ ലിൻ പിയാവോ സഞ്ചരിച്ചിരുന്ന വിമാനം അതിർത്തിയിൽ വച്ച് ചൈനീസ് പട്ടാളം വെടിവച്ചിടുകയാണുണ്ടായതെന്ന യാഥാർത്ഥ്യം ഇന്ന് എല്ലാ ചീനക്കാർക്കുമറിയാം.

ചൈനയിലെ യുവതലമുറ വിപ്ളവത്തിന്റെയും യുദ്ധത്തിന്റെയും ക്ളേശങ്ങളറിയാതെ വളർന്നതാണെന്നതുകൊണ്ട് ഏതു ക്ളേശത്തേയും നേരിടുന്നതിന് യുവാക്കളെ ഉരുക്കോളം കരുത്തുള്ളവരാക്കി വളർത്തിയെടുക്കുക എന്ന ലക്ഷ്യം വച്ചുകൊണ്ടാണ് മാവോ സാംസ്കാരിക വിപ്ളവത്തിനു തുടക്കം കുറിച്ചത്. അതുകൊണ്ടുതന്നെ പിൻതിരിപ്പനെന്നു തോന്നുന്ന എല്ലാത്തിനേയും തച്ചുടയ്ക്കാൻ റെഡ് ഗാർഡുകൾക്ക് നിർദ്ദേശം നൽകപ്പെട്ടു. വിദ്യാഭ്യാസസ്ഥാപനങ്ങൾ അടച്ചുപൂട്ടി. പല നഗരങ്ങളിലും പുസ്തകക്കൂമ്പാരങ്ങൾക്ക് റെഡ് ഗാർഡുകൾ എന്ന പാർട്ടിയിലെ യുവ മുന്നണിക്കാർ തീകൊളുത്തി.

വളരെ പെട്ടെന്ന് മാഡം ജിയാങ് ചിങ്ങിന്റെ കൈകളിൽ ഭരണനേതൃത്വമമർന്നപ്പോൾ മുതലാളിത്തത്തിന്റെ വഴിയവലംബിച്ചവർ എന്നാക്ഷേപിച്ചുകൊണ്ട് പാർട്ടിയുടെ പലേ പ്രമുഖ നേതാക്കളും സാംസ്കാരിക വിപ്ളവത്തിന്റെ പേരിൽ നാട്ടിൻപുറങ്ങളിലേക്ക് ആട്ടിപ്പായിക്കപ്പെട്ടു. അവരൊക്കെ നാട്ടിൻപുറങ്ങളിൽ കൂലിവേലക്കാരും റോഡുപണിക്കാരുമായി ജോലി ചെയ്യാൻ നിർബന്ധിതരായി. സകുടുംബമുള്ള ആത്മഹത്യകൾ അന്ന് ചീനയിലെ നിത്യസംഭവമായിരുന്നുവെന്നാണ് പലേ പത്രപ്രവർത്തകരും പറഞ്ഞത്.

സാംസ്കാരിക വിപ്ളവത്തിന്റെ ദാരുണമായ അന്ത്യത്തിനുശേഷം ചൈനീസ് പത്രങ്ങൾ പ്രസിദ്ധീകരിച്ച റിപ്പോർട്ടുകളനുസരിച്ച് ആ നാളുകളിൽ ജിയാങ് ചിങ് സുഖലോലുപതയിൽ നീന്തിത്തുടിക്കുകയായിരുന്നു. യന്ത്രങ്ങളുടെ ശബ്ദം തന്റെ ഉറക്കം കെടുത്തുന്നു എന്നുപറഞ്ഞ് ഒരു കപ്പൽ നിർമ്മാണശാല

(ശേഷം 44-ാം പേജിൽ)

 ററി.ജെ.എസ്. ജോർജ്

**ഒടുവിൽ ബന്ധുക്കളുടെ നിർബന്ധത്തിനു ആർ.പി. വഴങ്ങി. തിരുവനന്തപുരത്തിൻെറ മകൻ തിരുവനന്തപുരത്തുതന്നെ എത്തി. ആഴ്ചകൾക്കകം തിരുവനന്തപുരത്തിൻെറ മണ്ണിൽ, അമ്മയുടെ മണ്ണിൽ, കൂടിക്കലരുകയും ചെയ്തു.**

# അപ്പുവിൻെറ മരണം



ആർ.പി. നായർ

നല്ല മനുഷ്യർക്ക് നല്ലതു വരും എന്ന നാട്ടുവിശ്വാസം സിനിക്കുകളുടെ ഈ ദശയിൽ അസ്വീകാര്യമായി തോന്നാം. പക്ഷേ, ആർ.പി. നായരുടെ തിരുവനന്തപുരത്തെ മരണം ആ വിശ്വാസത്തിന് ഉണർവു നല്കുന്നു.

ലോകം മുഴുവനും ബന്ധുക്കളെയും സ്നേഹിതന്മാരെയും സഹപ്രവർത്തകരെയും ശിഷ്യന്മാരെയും ആരാധകഗണങ്ങളെയും കൊണ്ട് തിക്കിനിറയ്ക്കുവാൻ പോന്നതായിരുന്നു ആർ.പിയുടെ സമർപ്പണജീവിതം. ആ സ്നേഹവലയത്തിനു പുറത്തുകടന്ന് ആരുമറിയാതെ, ആരെയും അറിയിക്കാതെ, വല്ല പൊളിഞ്ഞ ലോഡ്ജിൻെറയും മുറിയിലോ വല്ല വഴിയരികിലോ കിടന്ന് മരിക്കുവാനായിരുന്നു ആർ.പി രൂപപ്പെടുത്തിയ സ്ക്രിപ്റ്റ്. സർവ്വശക്തനായ ഡയറക്ടർ അതു മാററിയെഴുതി.

ആർ.പി. നായർ. അപ്പു. വലിയ വലിയ ആളുകളുടെ ഉററസുഹൃത്ത്. വലിയ വലിയ ഉദ്യോഗസ്ഥന്മാർ നിറഞ്ഞ കുടുംബത്തിലെ അംഗം. വലിയ വലിയ പത്രപ്രവർത്തകരുടെ വളർത്തമ്മാവൻ. "അപ്പു ഇപ്പോൾ എവിടെയുണ്ട്?" എന്ന് അടുത്തകാലത്ത് എന്നോടന്വേഷിച്ച ഒരാൾ മുൻ അംബാസഡറും തികഞ്ഞ ചിന്തകനുമായ എ.കെ. ദാമോദരനാണ്. "ആർ.പി ബാംഗ്ളൂരിലുണ്ടെന്നു കേട്ടു. ഉടനറിയിക്കണം" എന്ന് എഴുതി ആവശ്യപ്പെട്ടു പ്രഗല്ഭ പത്രപ്രവർത്തകനായിരുന്ന വി.പി. രാമചന്ദ്രൻ.

ശങ്കേഴ്സ് വീക്‌ലിയുടെ സ്ഥാപകനെന്നുതന്നെ വിശേഷിപ്പിക്കാം ആർ.പിയെ. കാർട്ടൂൺ വരയിലും നെഹ്രുപ്രേമത്തിലും ഒതുങ്ങിനിന്ന ശങ്കരപ്പിള്ള പ്രതിഭയ്ക്ക് അടുക്കും ഒഴുക്കും കൊടുത്ത്, ചിട്ടയും ക്രമവും ചേർത്ത്, എഴുത്തുകാരുടെയും ചിത്രകാരന്മാരുടെയും ഒരു സൈന്യദളംതന്നെ സംഘടിപ്പിച്ച് ചരിത്രപ്രസിദ്ധമായ മാസിക സാക്ഷാത്കരിച്ചെടുത്തത് ആർ.പി. നായരുടെ നിസ്വാർത്ഥാടിസ്ഥിതമായ പ്രയത്നശീലമാണ്.

അതൊരു സൈന്യംതന്നെ ആയിരുന്നു. തലയെടുത്ത ജനറൽമാർ, എടത്തട്ട നാരായണൻ, ചലപതിറാവു തുടങ്ങിയവർ. നാടാകെ ചിതറിക്കിടന്ന ലേഖകന്മാരുടെ കാലാൾപ്പട. വരക്കാരുടെ കമാൻഡോ യൂണിററിൽ, ശങ്കറിനു ചുററുമായി ഒരുപററം ഇളമുറക്കാർ—അബു, ഒ.വി. വിജയൻ, കുട്ടി, സാമുവൽ. എല്ലാവരുടെയും ഫീൽഡ് മാസ്റ്ററായി, ഹവിൽദാർ മേജറായി, സൂത്രധാരനും ഇടയനും വഴികാട്ടിയുമായി, ഹെഡ്മാസ്റ്ററും ഉപദേശകനുമായി, ആർ.പി. നായർ എന്ന സർവ്വവ്യാപി. ജോലികഴിഞ്ഞ് ഓഫീസ് മേശകളിൽത്തന്നെ കിടന്നുറങ്ങുന്ന ജീവിതശൈലി വിവരിക്കുമ്പോൾ സി.പി. രാമചന്ദ്രൻെറയും മററും ശബ്ദം നൊസ്ററാൾജിയകൊണ്ടിടറും.

ഹൃദയം നൊന്താണ് ആർ.പി. ശങ്കേഴ്സ് വീക്‌ലി വിട്ടത്. എമർജൻസി കാലത്ത് ഗവൺമെൻറിനെ വിമർശിച്ചുകൊണ്ടുള്ള ഒരു ലേഖനം അച്ചടിച്ചു വന്നു. ഇന്ദിരാഗാന്ധി ശങ്കറിനെ വിളിച്ച് ആവലാതിപ്പെട്ടു: "ഫ്രം യൂ ഐ ഡിഡ് നോട്ട് എക്സ്പെക്ട് ദിസ്." നെഹ്രുവിൽ തുടങ്ങി നെഹ്രുവിൽ അവസാനിച്ച രാഷ്ട്രീയമായിരുന്നു ശുദ്ധനായ ശങ്കരപ്പിള്ളയ്ക്കുണ്ടായിരുന്നത്. അദ്ദേഹം ആർ.പിയോടു കയർത്തു: "എടാ, നീ എന്നോടിതു ചെയ്യുണ്ടായിരുന്നു."

പി. ഗോപകുമാർ

# തലശ്ശേരിത്തുട്ടുകൾ



ദോസ്തി ലണ്ടൻ രൂപ മറുവശം.

മനുഷ്യന് സ്വന്തമായെന്തെങ്കിലും അവശേഷിക്കുന്നുണ്ടെങ്കിൽ അവന്റെ ചരിത്രം മാത്രമാണ്. എന്നാൽ നമ്മുടെ ചില ചരിത്രഗവേഷണം പോകുന്നതുകണ്ടാൽ തോന്നുക നിശ്ചയബുദ്ധിയുള്ള ഒരെഴുത്തുകാരൻ ഒരുമ്പെട്ടാൽ ചരിത്രരചന ശുദ്ധമായ തെറ്റിദ്ധരിപ്പിക്കലാക്കാൻ കഴിയുമെന്നാണ്. ഏപ്രിൽ മാസത്തിൽ പ്രസിദ്ധീകരിച്ച ഒരു സപ്ളിമെന്റിൽ പ്രവാചകന്റെ കാലത്ത് അറേബിയയിൽ നടന്ന ഇസ്ളാമിക വിപ്ളവം 'ഇരുണ്ടുകിടന്ന' കേരളതീരത്തറിഞ്ഞതെങ്ങനെയെന്ന് ഒരു പണ്ഡിതൻ വർണ്ണിക്കുന്നത് നോക്കുക. കച്ചവടാർത്ഥം അറബികൾ ഉൾപ്പെടെയുള്ള വിദേശിയർ ''കുടുംബസമേതം അല്ല ഇവിടെ താമസിച്ചിരുന്നത് എന്നതിനാൽ നമ്മുടെ സ്ത്രീകളുമായുള്ള ബന്ധത്തിൽ നിന്ന് സങ്കരസൃഷ്ടി നടന്നുപോന്നിരുന്നുവെന്നു കരുതുന്നതിൽ തെറ്റില്ല. അങ്ങനെ അറേബിയ, യമൻ, ഒമാൻ എന്നീ രാജ്യങ്ങളുമായി നിതാന്തസമ്പർക്കം ഉണ്ടായിരുന്ന കേരളത്തിലെ തീരപ്രദേശങ്ങളിലെ ജനങ്ങൾ പ്രവാചകന്റെ കാലത്ത് അറേബിയയിൽ നടന്ന ഇസ്ളാമിക വിപ്ളവം'' അറിഞ്ഞുപോലും. ബുദ്ധിപരമായ പരിഷ്കൃതോന്നതങ്ങളിൽ വിരാജിക്കുന്നു എന്നു നടിക്കണമെങ്കിൽ ഇത്തരം ഭാഷ്യങ്ങൾ അനിവാര്യമായി വരുമോ?

കേരളത്തിന് ഒരു ചരിത്രവുമില്ലെന്നും ''അർദ്ധനഗ്നരും മിക്കവാറും കാടുകളിൽ തന്നെ'' കഴിഞ്ഞുകൂടിയിരുന്നവരുമായിരുന്നു നമ്മുടെ പൂർവ്വികരെന്നും വരുത്തിത്തീർക്കുക ചില പണ്ഡിത മനസ്സുകളുടെ തൃപ്തിക്ക് ആവശ്യമായി വന്നേക്കാം. എന്നാൽ, അതായിരിക്കണമെന്നില്ലല്ലോ സത്യം. ക്യസ്തുവിന് ഒന്നേകാൽ ശതകം മുമ്പുള്ള റോമൻ 'ദീനാരങ്ങൾ'(Denarius) എയ്യാളിൽ നിന്നും ക്യസ്തുവിന് നാലരശതകം മുമ്പെന്ന് തീയതിനിർണ്ണയിക്കാവുന്ന ഗ്രീക്ക് 'ദ്രക്മ' (തിരമം)യും മഗധ-മൗര്യൻ പരമ്പരയിൽപ്പെടുത്താവുന്നവയോ അവയുടെ പ്രദേശിക നിർമ്മിതികളോ ആകാവുന്ന മുദ്രാങ്കിതനാണയങ്ങളും കോട്ടയത്തുനിന്നും മറ്റും കണ്ടെടുത്തത് എന്തുനിർദ്ദേശിക്കുന്നുവെന്നാണ് പറയാൻ പോകുന്നത്. പൂർവ്വദിക്കിലെ അത്യാഡംബര വസ്തുക്കൾക്ക് വേണ്ടി വിദേശവ്യാപാരികൾ ഇവിടെ ചെലവിട്ട ലോഹകറൻസികളല്ലേ ഇവയൊക്കെ? അതോ, നഗ്നരായ പ്രാകൃതർക്ക് കളിപ്പാട്ടമായിരിക്കട്ടെ എന്നു കരുതി സാർത്ഥവാഹകർ ഉപേക്ഷിച്ചിട്ടുപോയ ലോഹക്കഷണങ്ങളാണിവയൊക്കെ എന്നു ചെന്നെത്തുമോ പുതിയ ഗവേഷണം. അങ്ങനെയൊരു ചരിത്രപാണ്ഡിത്യം കൂടി 'ശിരസിമാലിഖാ' എന്ന് ദീനദീനം പ്രാർത്ഥിക്കുന്നുണ്ടാകും കേരളാംബ. വടക്കുപടിഞ്ഞാറൻ ഇന്ത്യയിൽ നിന്ന് അക്കമേനിയൻ സാമ്രാജ്യത്തിലേക്ക് വർഷംപ്രതി 360 തലന്ത് (ഏകദേശം മൂന്നുകിലോ) സ്വർണ്ണപ്പൊടി കപ്പമായി പോയിരുന്നതുപോലെ പ്രാചീനറോമൻ സ്വർണ്ണവും ഗ്രീക്കുവെള്ളിയും നാണയരൂപത്തിൽ പശ്ചിമപയോധിയുടെ തീരത്തേക്കും ഒഴുകിയിരുന്നു. സിൽക്കു റൂട്ടിലൂടെ നടന്നത്ര തന്നെ വ്യാപാര ഇടപാടുകൾ കേരളതീരത്തും നടന്നിരുന്നു. കൊല്ലം പട്ടണത്തിനടുത്ത് മങ്ങാട്ട് നടന്നുവരുന്ന ഉത്ഖനനം വിരൽചൂണ്ടുന്നത് സാമാന്യം പുഷ്ടിപ്രാപിച്ച സംസ്കാരത്തിന്റെ ഉടമകളായിരുന്ന മഹാശിലായുഗ മനുഷ്യർ ആ പ്രദേശത്ത് നിവസിച്ചിരുന്നുവെന്നതിലേക്കാണ്. ഒരല്പം ഉയർന്ന സംസ്കാരമുള്ള മനുഷ്യർ കേരളതീരത്തുമുണ്ടായിരുന്നുവെന്ന ചരിത്രസത്യം നിഷേധിക്കാനാകുമോ? ഇതെല്ലാം സൗകര്യപൂർവ്വം മറച്ചുവച്ചുകൊണ്ട് ചരിത്രത്തെ മുൻവിധിയോടെ സമീപിച്ചതും വളച്ചൊടിക്കാൻ ശ്രമിച്ചതുമല്ലേ നമ്മിൽ ആഴത്തിൽ പതിഞ്ഞിരിക്കുന്ന ഭ്യാതൃഹത്യാരമായ മാനസികാവസ്ഥയ്ക്ക് കാരണവും.

മുഖവശം—ഇടത്തുനിന്ന് വലത്തോട്ട് ടി 99 വെള്ളി അഞ്ചിലൊന്നു രൂപ. ടി 1805 വെള്ളി അഞ്ചിലൊന്നു രൂപ മറുവശം: ടി 99 ടി1805.

പത്തൊമ്പതാം ശതകത്തിന്റെ പ്രഭാതത്തിൽ തന്നെ അസ്തമിച്ച ദാക്ഷിണാത്യരായ രണ്ടു മഹാപുരുഷന്മാരുടെ വീരേതിഹാസത്തിലും വീക്ഷണ വൈകല്യം കൊണ്ടും പ്രതിബദ്ധത കൊണ്ടും കാടുകെട്ടിയ കഥ തലശ്ശേരിക്കുവേണ്ടി 'ശത്രുക്കൾ' കമ്മട്ടം ചെയ്തു പ്രചരിപ്പിച്ച രണ്ടു വെള്ളിത്തുട്ടുകൾ പറയുന്നതിലേക്ക് ശ്രദ്ധതിരിക്കാം. ഇന്ത്യയുടെ രാഷ്ട്രീയ സംവിധാനത്തിൽ ടിപ്പു സുൽത്താന്റെയും പഴശ്ശിരാജാവിന്റെയും സ്ഥാനനിർണ്ണയം നടത്താനുതകുന്ന വിധത്തിലാണ് അവരുടെ പ്രഖ്യാപിത ശത്രുക്കളായ ഇംഗ്ളീഷ് കമ്പനി ടി99, ടി1805 എന്നീ സ്മാരകനാണ്യങ്ങൾ കമ്മട്ടം ചെയ്തിട്ടുള്ളത്. എതിരാളിയിൽ നിന്നറിയുന്ന സത്യത്തിന് മൂർച്ചയും തിളക്കവുമേറുമല്ലോ. ഈ ലോക കറൻസികളുടെ നിർമ്മാണ ചരിത്രത്തിലൂടെ ഉരുത്തിരിയുന്നത് സ്വാതന്ത്ര്യമോഹികളായ രണ്ടു പടയാളികളുടെ ഉദാത്തസ്വപ്നമാണ്.

ഭാഗീരഥി നദീതീരത്തുള്ള പ്ളാസി എന്ന ഗ്രാമത്തിൽ നടന്ന ഏറ്റുമുട്ടലിൽ വിദേശ അടിമത്തം ഏറ്റെടുക്കാൻ ഇന്ത്യ വിധിക്കപ്പെട്ടു. ഭൂരിപക്ഷം ഇന്ത്യയും ദരിദ്രമാക്കപ്പെടുകയും ചെയ്തു. നവാബുമാരായി ഞെളിഞ്ഞിരുന്ന ഇംഗ്ളീഷ് വ്യാപാരികൾക്ക് ടിപ്പു സുൽത്താനെയും പഴശ്ശിരാജായെയും സഹിക്കാനായില്ല. 1799-ൽ ടിപ്പുവിനെയും 1805-ൽ പഴശ്ശിയെയും വീഴ്ത്തും വരെ, 'തങ്ങളുടെ ഇന്ത്യൻ സാമ്രാജ്യ'മെന്ന സ്വപ്നം കാണാൻ പോലും ബ്രിട്ടീഷുകാർ ഭയപ്പെട്ടിരുന്നു. ടിപ്പുവിനെ വകവരുത്തിയ ദിവസം സംഘടിപ്പിച്ച അത്താഴവിരുന്നിൽ, 'ഇന്ത്യയുടെ മൃതദേഹത്തിന് വേണ്ടി' പാനാശംസ നടത്തിയ വെല്ലസ്ളിയുടെ ചിത്രം 'ടിപ്പുസുൽത്താന്റെവാൾ' എന്ന ചരിത്രനോവലിൽ തീക്ഷണതയോടെ വരച്ചുകാട്ടിയിട്ടുണ്ട്. ടിപ്പുവിന്റെ, ശപഥത്തോളമെത്തിനില്ക്കുന്ന നിശ്ചയം കണ്ട്, യുദ്ധത്തിന്റെ ഉദ്ദേശലക്ഷ്യം രാജ്യവികസനമോ, കേടുപോക്കലോ സുരക്ഷിതത്വമോ ഒന്നുമല്ല എന്നും മറിച്ച് ഇന്ത്യയിലെ ബ്രിട്ടീഷ് ഗവൺമെന്റിന്റെ സർവ്വസംഹാരമാണ് എന്നും മദ്രാസ് സന്ദർശനവേളയിൽ വെല്ലസ്ളിമിനിട്ടുബുക്കിൽ രേഖപ്പെടുത്തിയത് ടിപ്പുവിന്റെ പദ്ധതിയുടെ സാക്ഷ്യപത്രമാണ്. കുടുംബാധിപത്യത്തിന് ബ്രിട്ടീഷ് സഹായം തേടുകയും ബ്രിട്ടീഷ് സ്വാധീനവലയത്തിൽ ഒതുങ്ങിക്കൂടാൻ മാത്രം തീരുമാനിക്കുകയും ചെയ്ത തിരുവിതാംകൂർ നിസ്സാരമായിരുന്നു, ഇംഗ്ളീഷുകാർക്ക്. പക്ഷേ, അമേരിക്കൻ സ്വാതന്ത്ര്യയുദ്ധ ചരിത്രത്തിൽ അവഗാഹമുള്ള ഇന്ത്യൻ ഭരണാധിപൻ തങ്ങളുടെ സ്വപ്നങ്ങൾ തകർക്കുമെന്ന ഉൾക്കാഴ്ച ഇംഗ്ളീഷു കമ്പനിക്കുണ്ടായിരുന്നുതാനും.

ഇന്ത്യയിലെ ബ്രിട്ടീഷ് ഗവൺമെന്റിന്റെ സർവ്വസംഹാരം തടഞ്ഞതിന്റെ സ്മരണ ഇന്ത്യാക്കാരിൽ നിതാന്തമായി നിലനിറുത്താനുദ്ദേശിച്ചുകൊണ്ടുള്ള നാണയനിർമ്മിതിയാണ് ടി99 നാണ്യം.

ഈ തലശ്ശേരി നാണയം പഠിതാവിനെ 'സങ്കല്പവായുവിമാനത്തിലേറ്റി' ടിപ്പുവിന്റെ ആശയലോകത്തിലേക്കും കൊണ്ടുപോകുന്നുണ്ട്. ആലുവവരെയെത്തിയ ആക്രമണകാരിയാണ് ടിപ്പുവെങ്കിൽ, ദേശിങ്ങനാട്, ഓടനാട്, പുറക്കാട് തുടങ്ങിയ ദേശങ്ങളും ദേശാധിപതികളെയും ആക്രമിച്ച് കീഴടക്കി ഉണ്ടാക്കിയതല്ലേ വേണാട്? സഹമതവിശ്വാസികൾ 'കാലഘട്ടത്തിന്റെ രാജാ'വെന്നും 'രക്തസാക്ഷി'യെന്നും പുകഴ്ത്തിയപ്പോഴും എതിരാളികൾ മതഭ്രാന്തനെന്ന് ആക്ഷേപിച്ചപ്പോഴും ഒരുപോലെ കാടുകയറുകയായിരുന്നു. സംഘർഷരഹിതമായ ഇസ്ളാംമതമായിരുന്നു ടിപ്പുവിന്റെ സ്വപ്നം. ആ സത്യം മാത്രമാണ് ടിപ്പുവിന്റെ നാണ്യങ്ങൾ തലമുറയ്ക്ക് പറഞ്ഞുകൊടുത്തുകൊണ്ടിരുന്നത്. പ്രവാചകന്റെ അനന്തരഗാമികളായ യാഥാസ്ഥിതിക ഗുരുക്കന്മാരുടെ പേരിലായിരുന്നു ടിപ്പുവിന്റെ സ്വർണ്ണനാണ്യങ്ങൾ ഭൂരിപക്ഷവും. വെള്ളിനാണയങ്ങൾ പ്രധാനമായും ഇമാമുകളുടെ പേരിലും. ജ്യോതിശാസ്ത്ര സംബന്ധിയായ പ്രതിഭാസങ്ങളായിരുന്നു ചെമ്പുനാണയങ്ങളിലെ ഉല്ലേഖനം. ഹരഗൗരിയുടെ മുദ്രണമുള്ള സ്വർണ്ണവരാഹൻ ഹിന്ദുമതത്തോടുള്ള അദ്ദേഹത്തിന്റെ ആദരവല്ലാതെ മറ്റെന്താണ് പ്രതിപാദിക്കുന്നത്. ഹിജ്രാബ്ദത്തിനുപകരം—ഹിന്ദുപഞ്ചാംഗവുമായി അടുത്തുനില്ക്കുന്ന—മൗലൂദി എന്ന നൂതനവർഷം നാണയങ്ങളിൽ മുദ്രണം ചെയ്തു. പ്രവാചകന്റെ ജനനവർഷവുമായി ബന്ധപ്പെടുത്തിയാണ് പുതിയ വർഷത്തിന്റെ തുടക്കം. കോഴിക്കോട്—ഫാറോക്ക് കമ്മട്ടങ്ങളിൽ നിന്നിറക്കിയ നാണയങ്ങളിൽ ഭൂരിപക്ഷത്തിലും മൗലൂദിവർഷമാണ് ആലേഖനം ചെയ്തിരിക്കുന്നത്.

തന്റെ രാജ്യത്തിൽ നികുതിപിരിക്കാൻ മറ്റാർക്കുമധികാരമില്ലെന്നും താൻ ആരുടെയും അടിമയാകില്ലെന്നുമുള്ള പഴശ്ശിരാജാവിന്റെ ദൃഢനിശ്ചയം ഇംഗ്ളീഷ് കമ്പനിയെ ഞെട്ടിപ്പിച്ചു. രാഷ്ട്രീയ ചതുരംഗപ്പലകയിൽ തിരുവിതാംകൂറിലൂടെ ടിപ്പുവിനെതിരായി ഉന്തി

മേപാറിന്റെ സ്വരൂപ്ഷാഹി (ദോസ്തിലണ്ടൻ) രൂപ.

---

ആർ.പി തകർന്നുപോയി. തന്റെ എല്ലാമായ ശങ്കരപ്പിള്ളച്ചേട്ടൻ തന്റെ എല്ലാമായ ശങ്കേഴ്സ് വീക്‌ലിയുടെ കാര്യത്തിൽ തന്നെ വ്യക്തിപരമായി കുററപ്പെടുത്തിയപ്പോൾ ആർ.പിക്ക് സഹിക്കാൻ കഴിഞ്ഞില്ല. കരഞ്ഞുകൊണ്ട് അദ്ദേഹം നാടുവിട്ടു.

ഇംഗ്ളീഷ് ശൈലിപ്രയോഗങ്ങളിലും വ്യാകരണമാർഗ്ഗങ്ങളിലും അസാധാരണമായ വൈദഗ്ദ്ധ്യം കൈമുതലായുണ്ടായിരുന്ന ആർ.പിക്ക് വിദേശപത്രങ്ങളിൽ ജോലികൾ സുസാദ്ധ്യമായിരുന്നു. എങ്കിലും ഹോങ്കോങ്ങ് പത്രലോകത്തിൽ അദ്ദേഹം അറിയപ്പെട്ടത് അവിടത്തെ പഞ്ചനക്ഷത്ര പ്രസ്സ് ക്ളബ്ബിലെ അംഗമെന്ന നിലയിലായിരുന്നു. ഡെൽഹിയിലെന്നപോലെ ഹോങ്കോങ്ങിലും കാണുന്നവരെയെല്ലാം വിളിച്ചു സല്ക്കരിക്കുക ആർ.പിയുടെ സ്ഥിരം പരിപാടിയായി. തന്നെക്കാൾ പത്തിരട്ടി വരുമാനമുള്ള പടിഞ്ഞാറൻ പത്രക്കാരും ആർ.പിയുടെ ഫ്രീ ഡ്രിങ്ക്സ് കുടിക്കാൻ ഉത്സുകരായി. ചൂഷണക്കാരെ സല്ക്കരിച്ച് വെറുതെ കാശുകളയുന്നതെന്തിനെന്നു ചോദിച്ചാൽ മറുപടിയായി ആർ.പി സ്നേഹത്തിന്റെ സന്ദേശമോതും. യാതൊരു പ്രതിഫലേച്ഛയുമില്ലാതെ ആ സ്വാർത്ഥമായ സൗഹൃദത്തിന്റെ പേരിൽ മാത്രമാണ് ആർ പി ഹോങ്കോങ്ങ് ഫോറിൻ കറസ്പോണ്ടൻസ് ക്ളബ്ബിലെ ഏററവും വലിയ ബില്ലുകളിലൊന്നു മാസംതോറും കരസ്ഥമാക്കിയത്.

ആർ.പിയുടെ പണവും ആർ.പിയുടെ സമയവും ആർ.പിയുടെ സേവനങ്ങളും ആർക്കും എപ്പോഴും അവകാശപ്പെടാവുന്ന പൊതുസമ്പത്തുകളായിരുന്നു. ആവശ്യപ്പെടാതെ തന്നെ ആർ.പി അവയെ ആരുടെ മുമ്പിലും സമർപ്പിച്ചുകൊണ്ടിരുന്നു. ശങ്കേഴ്സ് വീക്‌ലിക്ക് ഒരു ലേഖനമയച്ചു കൊടുത്താൽ അന്നുമുതൽ ലേഖകൻ ആർ.പിയുടെ ചുമതലയിലായി. ഹോങ്കോങ്ങിലോ മനിലയിലോ ഒരു മലയാളികുടുംബത്തെ കണ്ടുമുട്ടിയാൽ അന്നുമുതൽ ആർ.പി അവരുടെ കാരണവരായി. തനിക്കുള്ളതെല്ലാം മററുള്ളവർക്കുവേണ്ടി ചെലവഴിക്കാൻ ആർ.പി കാണിച്ച സന്നദ്ധത അതുല്യമായിരുന്നു.

സ്വാഭാവികമായും ആർ.പിക്കുവേണ്ടി എന്തും ചെയ്യാൻ തയ്യാറായ ഒരു വലിയ സുഹൃദ്സംഘവും ഉണ്ടായി. അവർക്കു പിടികൊടുക്കാതെ ഒഴിഞ്ഞുമാറാനാണ് അവസാനകാലത്ത് മൂപ്പർ ശ്രമിച്ചത്. പ്രത്യേകിച്ച് താൻ ഏററവും അധികം സ്നേഹിച്ചിരുന്ന തിരുവനന്തപുരേത്തക്കു മടങ്ങുവാൻ ആർ.പി കടുത്ത വൈമനസ്യം കാണിച്ചു. ആർ.പിയുടെ ആത്മാവിൽ അലിഞ്ഞുചേർന്ന സ്നേഹസങ്കേതമായിരുന്നു ബന്ധുമിത്രാദികളെക്കൊണ്ടു നിറഞ്ഞ തിരുവനന്തപുരം. ജീവിതസായാഹ്നത്തിൽ അവിടെ ചേക്കേറാൻ അദ്ദേഹം മടിച്ചു. കൂട്ടരെയും കൂട്ടുകാരെയും ഉപദ്രവിക്കണ്ട എന്നതായിരുന്നു ഒരു ചിന്ത. താൻ ലാളിച്ചു സ്നേഹിച്ച അമ്മ—ആർ.പിയുമായി പരിചയപ്പെട്ട എല്ലാവരുടെയും പൊതുവായ അമ്മയായിരുന്നു ഐശ്വര്യത്തിന്റെ പ്രതീകമായി പൂമുഖത്തിരുന്ന് ഏവർക്കും സ്വാഗതമരുളിയിരുന്ന ആ അമ്മ—വിട്ടുപോയശേഷം അമ്മയില്ലാത്ത തിരുവനന്തപുരത്തെ ആർ.പി ഭയന്നുവെന്നും വരാം.

ഏതായാലും ഹോങ്കോങ്ങും മനിലയും മതിയാക്കി ഇന്ത്യയിൽ തിരിച്ചെത്തിയശേഷം

(ശേഷം 44-ാം പേജിൽ)

ക്കൊണ്ടിരുന്ന കാലാളായിരുന്നല്ലോ പഴശ്ശി. ഇന്ത്യയിലെ ബ്രിട്ടീഷ് ഗവൺമെൻറിൻെറ സർവ്വസംഹാരത്തിനായി സാധാരണജനങ്ങളെ സംഘടിപ്പിച്ച് ഒളിപ്പോരിനൊരുങ്ങുകയോ. പഴശ്ശി! നേരിട്ടുള്ള ഏറ്റുമുട്ടലിൽ ടിപ്പുസുൽത്താനെപ്പോലെ തന്നെ കോട്ടയത്തു തമ്പുരാനും അടർക്കളത്തിൽ വീണുമരിച്ചു, 1805–ൽ.

തികഞ്ഞ വിരുദ്ധത തോന്നിക്കുന്ന രണ്ടു ദേശീയപുരുഷന്മാരാണെങ്കിൽക്കൂടി, രണ്ടു പേരിലുമുണ്ടായിരുന്ന നിയോഗം ഒന്നുതന്നെയായിരുന്നു. ഇന്ത്യയുടെ വിമോചനം. ഇവരെ കടിഞ്ഞാണിട്ടു നിയന്ത്രിക്കാതെ വരുകയോ നശിപ്പിക്കാൻ കഴിയാതെ വരുകയോ ചെയ്യുന്നത് ആംഗലേയശക്തിക്ക് ആപത്താണെന്ന് ഇംഗ്ളീഷ് കമ്പനി മുൻകൂട്ടി കണ്ടിരുന്നു. അതുകൊണ്ടാണ് ടിപ്പു ഉള്ള ഇന്ത്യയെ ഒരു സിരാസംഘർഷത്തിലേക്കു വലിച്ചിഴയ്ക്കാനും പഴശ്ശിയെ കൊള്ളക്കാരനോളം ഇകഴ്ത്താനും ഇംഗ്ളീഷുകാരുടെ അരമനസ്തുതിപാഠകർ കിണഞ്ഞു ശ്രമിച്ചത്. ചരിത്രനിയോഗം ഒന്നായിരുന്നെങ്കിലും, ഈ ചരിത്രപുരുഷന്മാർക്ക് ഒന്നിക്കാൻ കഴിയാതെ പോയത് ഇന്ത്യക്ക് 'പാരതന്ത്ര്യം വിധികല്പിത'മായതിനാലായിരിക്കാം.

ഈ ചരിത്ര പുരുഷന്മാരുടെ പ്രസക്തി കുറച്ചുകാണുന്നത് നിരർത്ഥകമാണെന്നറിഞ്ഞതുകൊണ്ടാണ് ഇംഗ്ളീഷ് ഈസ്റ്റിന്ത്യാ കമ്പനി ബ്രിട്ടീഷ്-ഇന്ത്യാനാണയ നിർമ്മാണ ചരിത്രത്തിൽ അവരെ ഉൾപ്പെടുത്തിയതും മലബാർ നാണയപരമ്പരയിൽ സ്വർണ്ണത്തിലും വെള്ളിയിലും സ്മാരകത്തുട്ടുകൾ കമ്മട്ടം ചെയ്തതും.

പഴശ്ശിയുടെ പതനത്തിൻെറ ഓർമ്മ ഇന്ത്യാക്കാരിൽ പച്ചപിടിച്ചുനില്ക്കുന്നതിനുവേണ്ടി പ്രചരിപ്പിച്ച ടി1805 എന്ന സ്മാരകത്തുട്ട് അപപാഠങ്ങളിലേക്ക് നമ്മുടെ ശ്രദ്ധപോകാതിരിക്കാനും സഹായിക്കുന്നു.

തടിച്ചുകുറുകിയതും നിയതമായ ആകൃതിയില്ലാത്തതുമായ എട്ടുതരം വെള്ളി അഞ്ചിലൊന്ന് (17/16 പണം) രൂപകളും ഒരു സ്വർണ്ണവരാഹനുമടങ്ങുന്നതാണ് മലബാർ നാണയപരമ്പര. ബോംബെ പ്രസിഡൻസിയുടെ ഭാഗമായിരുന്ന മലബാർ 1801–ൽ മദ്രാസ് പ്രസിഡൻസിയുടെ അധികാരപരിധിയിലേക്ക് കൈമാറ്റം ചെയ്യപ്പെട്ടെങ്കിലും, മലബാർ പ്രദേശത്തെ നാണയങ്ങൾ ബോംബെ കമ്മട്ടത്തിലാണ് നിർമ്മിച്ചിരുന്നത്. 'മുംബായ്' എന്നും 'കണ്ണൂർ' എന്നും കമ്മട്ടനാമം ഈ നാണയങ്ങളിൽ മുദ്രണം ചെയ്തിരിക്കുന്നു. നാമാവശേഷരായിത്തീർന്ന മുഗൾ ചക്രവർത്തിമാരായ ഷാജഹാൻ രണ്ടാമൻ, മുഹമ്മദ്ഷാ, ആലംഗീർ രണ്ടാമൻ എന്നിവരുടെ പേരിലാണ് മലബാർ നാണയനിർമ്മിതി. നാണയമടിപ്പിൻെറ കണക്കുകൾ വ്യക്തമാക്കുന്നത് ഷാജഹാൻ രണ്ടാമൻ മുഹമ്മദ് ഷാ എന്നിവരുടെ നാമത്തിലിറക്കിയ അഞ്ചിലൊന്ന് രൂപകൾ വ്യാപാര ആവശ്യങ്ങൾക്ക് ധാരാളമായി ഉപയോഗിച്ചിരുന്നുവെന്നാണ്. ആലംഗീർ രണ്ടാമൻെറ മരണാനന്തരപ്പതിപ്പായിട്ട് കമ്മട്ടം ചെയ്തതാണ് ടി-99ഉം ടി-1805ഉം സ്വർണ്ണവരാഹനും. ഇതുകളിൽ മാത്രമേ ആണ്ടുരേഖപ്പെടുത്തിയിട്ടുള്ളു എന്നതും ഒരു പ്രത്യേകതയാണ്. ടി99കൊണ്ട് നിർദ്ദേശിക്കപ്പെടുന്നത് തലശ്ശേരി എന്നും ചരിത്രം തിരുത്തിക്കുറിച്ച 1799 എന്ന ആണ്ടുമാണ്. 'മുംബായ' എന്ന കമ്മട്ടനാമമാണ് ഈ നാണയത്തിൻെറ മുഖവശത്തുള്ള മറ്റു ലിഖിതം. ബ്രിട്ടീഷ് സമാധാന മുംബനം മൈസൂറിനുമാത്രമല്ല മുഴുവൻ ഇന്ത്യക്കും ഏറ്റതിൻെറ അഭിജ്ഞാനം കൂടിയാണ് ടി99. ഇന്ത്യൻനാണയങ്ങളിൽ അദ്വിതീയ സ്ഥാനമാണ് ഈ ലോഹകറൻസികൾക്കുള്ളത്. തുലാസും മദ്ധ്യത്ത് ടി—തലശ്ശേരി എന്നുനിർദ്ദേശം—എന്ന ഇംഗ്ളീഷ് അക്ഷരവും അടിയിൽ 1805 എന്ന ആണ്ടും മുഖവശത്തുപേറുന്ന വെള്ളിഅഞ്ചിലൊന്നു (17/16 പണം) രൂപയാണ് ടി1805. പഴശ്ശിരാജായുടെ പതനത്തിൻെറയും ബ്രിട്ടീഷ് നീതിക്ക് അടിമയായ ഇന്ത്യയുടേയും ഓർമ്മനിലനിറുത്താനുദ്ദേശിച്ചുള്ളതാണ് ഈ സ്മാരകത്തുട്ട്.

മലബാറിനുവേണ്ടി 1809-ൽ നിർമ്മിച്ച സ്മാരകവരാഹനിലും ടി99 എന്നാണ് മുദ്രണം. ഈ സ്വർണ്ണനാണയം ഇന്ന് അത്യപൂർവ്വമാണ്.

ഇംഗ്ളീഷ് കമ്പനിയുടെ കയ്യിലൊതുങ്ങിയ ഇന്ത്യയിലെ നാട്ടുദേശാധിപതികൾ പ്രതാപവും സ്വകാര്യസുഖവും നിലനിറുത്താൻ കാട്ടിക്കൂട്ടിയ വിധേയത്വം ഇന്ത്യാചരിത്രത്തിലെ ലജ്ജാകരമായ അദ്ധ്യായമാണെന്ന് അവരിൽ ചിലരുടെ നാണയനിർമ്മിതി സാക്ഷ്യംവഹിക്കുന്നു. കാശ്മീരിലെ ദോഗ്രാ രാജാക്കന്മാരുടെ ജെ.എച്ച്.എസ്. നാണ്യങ്ങൾ, മേവാറിൻെറ (ഉദയപൂർ) സ്വരൂപ് ഷാഹി ('ദോസ്തി ലണ്ടൻ') പരമ്പര, കച്ഛിൻെറ എഡ്വേഡ്എട്ടാമൻ നാണയങ്ങൾ എന്നിവ ഇന്ത്യൻ നാണയചെപ്പിലെ ബീഭത്സരുചികളാണ്. ക്രിസ്തുമതാനുയായികളായ ബ്രിട്ടീഷ് അധികാരികൾ തങ്ങളോട് കരുണാപൂർവ്വം പെരുമാറട്ടെ എന്നു കരുതിയാണ് 'രാജതരംഗിണി' പറയുന്ന പാരമ്പര്യം അവകാശപ്പെട്ട കാശ്മീർ രാജാക്കന്മാർ ('യേശുമനുഷ്യമോചകൻ' എന്നതിൻെറ അദ്യക്ഷരങ്ങളായ ജെ.എച്ച്.എസ്. നാണയങ്ങളിൽ മുദ്രണം ചെയ്യിച്ചത്. ലണ്ടനിൽ നിന്നുവന്ന സുഹൃത്തുക്കളാണ് ബ്രിട്ടീഷ് അധികാരികളെന്ന് മുഴുവൻ നാണയങ്ങളിലും എഴുതിച്ചേർത്താൽ തങ്ങൾ രക്ഷപ്പെടുമെന്ന കണക്കുകൂട്ടലാണ് ദോസ്തിലണ്ടൻ പരമ്പര പരീക്ഷിക്കാൻ ഉദയപൂർ രാജാക്കന്മാരെ പ്രേരിപ്പിച്ചത്. സിംഹാസനം ഉപേക്ഷിച്ചോടിയ ചക്രവർത്തിയോടുപോലും തങ്ങൾക്ക് വിധേയത്വമുണ്ടെന്ന് കാണിക്കാനല്ലെങ്കിൽ മറ്റെന്തിനാണ് എഡ്വേഡ് എട്ടാമൻെറ പേരിൽ കച്ഛ് നാണയങ്ങളിറക്കിയത്. ഇംഗ്ളണ്ടിനുപോലും അന്യമായിരുന്ന ഒരു നാണയനിർമ്മിതി ഇന്ത്യൻ നാട്ടുരാജ്യമേറ്റെടുത്തു. പാരതന്ത്ര്യത്തിൻെറ മഞ്ഞളിപ്പിൽ കടമെടുത്ത കിരീടം പേറിയ നാട്ടുദേശാധിപതികൾ വാണിരുന്നിടത്ത്, മാതൃരാജ്യത്തിൻെറ വിമോചന യുദ്ധത്തിൽ മരിച്ചുവീണ ടിപ്പുവിൻെറയും പഴശ്ശിയുടെയും അനന്യത ഇന്ത്യയാകെ പ്രകാശം പരത്തുന്നുവെന്ന് ഈ സ്മാരക നാണയങ്ങൾ പറഞ്ഞുതരുന്നില്ലേ?

സത്യസന്ധമായ ഒരു ചരിത്രലേഖനവിദ്യ നമുക്കുണ്ടാകേണ്ടിരിക്കുന്നു. ശിലാശാസനങ്ങളും പുരാരേഖകളും പുരാവസ്തുക്കളും പഴയ സാമ്പത്തിക ഇടപാടുകളും നാണയവിജ്ഞാനത്തിൽ നിന്നുലഭിക്കുന്ന യുക്ത്യാധിഷ്ഠിത നിഗമനങ്ങളും നല്കുന്ന നിറഞ്ഞ വെളിച്ചത്തിൽ ചുരുളഴിയുന്ന, ശക്തരും ദുർബ്ബലരുമായിരുന്ന നമ്മുടെ പൂർവ്വികരുടെ ചരിത്രത്തിൻെറ പുനഃസംവിധാനവും.

ചരിത്രഹീനരെന്ന് പറഞ്ഞുതള്ളിനീക്കുന്ന കേരളത്തിലെ മനുഷ്യൻെറ കഥയും താമസംവിനാ എഴുതണമെന്നും ഗതകാലത്തിൻെറ സന്ദേശശൃംഖലയിലെ കണ്ണികളായ തലശ്ശേരിത്തുട്ടുകൾ നമ്മളോട് പറഞ്ഞുകൊണ്ടിരിക്കുന്നു.









മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം

## ഇരുപത്തിരണ്ട്



എൻെറ പ്രിയസ്നേഹിത മാലതിക്കുട്ടിയെ കളിക്കുവാൻ വിളിക്കുവാനായി ഞാൻ അമ്പാഴത്തേൽ വീട്ടിൽ ചെല്ലുമ്പോൾ കമലോപ്പുവിൻെറ ഭർത്താവായ അരിയന്നൂർ കുട്ടൻമേനോനും കാരണവരായ കേശവദാസ് മേനോനും മാത്രമെ എന്നെ ഗൗനിച്ചിരുന്നുള്ളു. കുട്ടൻമേനോൻ കടങ്കഥകൾ അവതരിപ്പിച്ച് ഞങ്ങൾ കുട്ടികളെ രസിപ്പിക്കുവാൻ ശ്രമിച്ചു.

''അമ്മ കറുത്ത്, മകള് വെളുത്ത്, മകളുടെ മകളൊരു സുന്ദരിപേശി. എന്താണെന്നു പറയൂ'' കുട്ടൻ മേനോൻ ഒരു ദിവസം എന്നോട് ചോദിച്ചു. ഞാൻ തോല്വി സമ്മതിച്ചപ്പോൾ ചിരിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:

''വെള്ളില''.

താളിയായി പലരും ഉപയോഗിച്ചിരുന്ന വെള്ളില അന്ന് അമ്പാഴത്തേൽ കിണറിൻെറ പാർശ്വങ്ങളിൽ വളർന്നുനിന്നിരുന്നു. കടങ്കഥ കേട്ടതിനുശേഷം ഞാൻ ആ ഇലകളെ തൊട്ടുതടവി അവയുടെ മാർദ്ദവം ആസ്വദിച്ചു.

കേശവദാസ് മേനോൻ ഒരു ഇംഗ്ളീഷ് വാരികയിൽ ആഴ്ചതോറും പ്രസിദ്ധീകരിച്ചു കാണപ്പെട്ട പദപ്രശ്നം പൂരിപ്പിക്കുന്നതിൽ അതീവ തല്പരനായിരുന്നു. അദ്ദേഹത്തിന് രാഷ്ട്രീയത്തിലോ വ്യവഹാരത്തിലോ ശ്രദ്ധയുണ്ടായിരുന്നില്ല. കേസുകൾക്കായി ഇടയ്ക്കിടെ പൊന്നാനിക്ക് പോയിരുന്നത് അദ്ദേഹത്തിൻെറ അനുജനും ഡിസ്ട്രിക്ട് ബോർഡ് മെമ്പറുമായ കുഞ്ഞുണ്ണിമേനോനായിരുന്നു.

''വരൂ, കമലേ ഈ വാക്ക് കണ്ടുപിടിക്കുവാൻ എന്നെ ഒന്ന് സഹായിക്കണം.'' അദ്ദേഹം പറയാറുണ്ടായിരുന്നു. ഏഴാം ക്ളാസ്സിൽ പഠിച്ചിരുന്ന എന്നെ പദപ്രശ്നം പൂരിപ്പിക്കുവാൻ വിളിക്കുന്നതിൻെറ രഹസ്യം അദ്ദേഹത്തിൻെറ വാത്സല്യം മാത്രമായിരുന്നുവെന്ന് അന്ന് ഞാൻ മനസ്സിലാക്കിയതുമില്ല. എനിക്ക് ഇംഗ്ളീഷ് ഭാഷയിൽ അഗാധമായ പാണ്ഡിത്യമുണ്ടെന്ന് അദ്ദേഹം വിശ്വസിക്കുന്നുവെന്ന് ഞാൻ ധരിച്ചു. ആ തെറ്റിദ്ധാരണ എന്നെ സന്തുഷ്ടയാക്കുകയും ചെയ്തു.

അമ്പാഴത്തേൽ വീട്ടിലെ കാരണവരായിരുന്നുവെങ്കിലും കേശുവേട്ടന് ഒരു ഗൃഹനാഥന് വേണ്ട ഗാംഭീര്യം മുഖത്ത് പ്രദർശിപ്പിക്കുവാൻ കഴിഞ്ഞില്ല. മകളായ മാലതിക്കുട്ടിയും അദ്ദേഹത്തെ ഭയന്നില്ല. മാലതിക്കുട്ടി പറയുന്നതെന്തും അനുസരിക്കുവാൻ അദ്ദേഹം തയ്യാറായി. തൃശൂരിലെ ഒരു കോൺവെൻറിൽ പഠിക്കുവാൻ ചേർന്ന മാലതിക്കുട്ടി അവിടെ കിട്ടിയ ഭക്ഷണത്തെപ്പറ്റി പരാതിപ്പെട്ട് മടങ്ങിയപ്പോൾ കേശുവേട്ടൻ പറഞ്ഞു:

''കുട്ടിക്ക് ബുദ്ധിമുട്ടാണെങ്കിൽ ഇനി മടങ്ങിപ്പോണ്ട.''

അന്ന് പെൺകുട്ടികൾക്ക് വിധിച്ചിരുന്നത് ശാസ്ത്രീയസംഗീതവും തയ്യലും അല്പം സംസ്കൃതവുമാണ്. മാലതിക്കുട്ടിയെയും മറ്റു കുട്ടികളെയും പാട്ടുപഠിപ്പിക്കുവാൻ പാലക്കാട്ടുനിന്ന് ഒരു ബ്രാഹ്മണയുവാവ് ആ കാലത്ത് നാട്ടിൽ വന്നെത്തുകയും ചെയ്തു. ഉയരം കുറഞ്ഞ്, ചുരുണ്ടമുടിയും കരയുന്നുവെന്ന് തോന്നിക്കുന്ന ഒരു പുഞ്ചിരിയും കൈമുതലായി നാട്ടിലെത്തിയ ആ യുവാവിനെ ശിഷ്യകളിൽ ചിലർ ആരാധിക്കുവാൻ



തുടങ്ങി. ഞാൻ ശിഷ്യയല്ലാത്തതുകൊണ്ടാവാം നാലപ്പാട്ടെ ഇലഞ്ഞിമരത്തിൻെറ തണലിൽ നിന്നുകൊണ്ട് അയാൾ തൻെറ ശിഷ്യകളുടെ ആരാധനാഭാവത്തെപ്പറ്റി ആവലാതിപ്പെട്ടത്. ഞാൻ വെറുമൊരു ദേശാടനക്കിളിയായിരുന്നു. താൻ പറഞ്ഞുതരുന്ന രഹസ്യങ്ങൾ ഞാൻ ഭദ്രമായി സൂക്ഷിക്കുമെന്ന് അയാൾ വിശ്വസിച്ചു. പലരാലും ആരാധിക്കപ്പെടുന്ന താൻ ഇനി എന്തുചെയ്യണമെന്ന് അയാൾ എന്നോട് ചോദിച്ചു. ഒരുത്തി പഴുത്ത മാങ്ങമുറിച്ച് കൊടുക്കുമ്പോൾ മറ്റൊരുത്തി കൈലേസ് തയ്ച്ചു കൊടുക്കുന്നു. മൂന്നാമത്തെ ആരാധിക മുല്ലപ്പൂമാല സമ്മാനിക്കുന്നു.

''ഞാൻ കഷ്ടത്തിലായി'' അയാൾ കുലുങ്ങിച്ചിരിച്ചുകൊണ്ട് പറഞ്ഞു. തനിക്ക് നാലാമത്തെ ആരാധിക കൊടുത്ത പ്രേമലേഖനം വായിക്കുവാനായി കൊണ്ടുവന്ന് തരാമെന്ന് അയാൾ എന്നോട് പറഞ്ഞു.

''കമലയുടെ ഉപദേശം എന്താണ്?'' അയാൾ ചോദിച്ചു.

''നുണ പറയരുത് എന്നാണ് എൻെറ ഉപദേശം'' ഞാൻ പറഞ്ഞു. അയാൾ വിളർത്തു.

അയാളുമായി സംസാരിച്ചുകൊണ്ട് ഇലഞ്ഞിയുടെ ചുവട്ടിൽ നില്ക്കരുതെന്ന് അമ്മമ്മ പറഞ്ഞു.

''ആ ഭാഗോതര് എന്താ പറഞ്ഞിരുന്ന്?'' അമ്മമ്മ എന്നോട് ചോദിച്ചു.

''ചെമ്പൈ വൈത്തിയെപ്പറ്റി സംസാരിച്ചതാണ്'' ഞാൻ പറഞ്ഞു.

അമ്മമ്മ തലകുലുക്കി. ആയിടയ്ക്ക് അമ്മാമൻ ശാസ്ത്രീയ സംഗീതത്തിൽ താൽപ്പര്യം പ്രകടിപ്പിച്ചിരുന്നു. അതുകൊണ്ടാവാം ഭാഗവതർ ഉമ്മറത്തിണ്ണമേൽ ഇരുന്ന് ഭൂഹിമുകുന്ദേതി എന്നും മറ്റും പാടിയിരുന്നത്. ദാസേട്ടൻെറ അച്ഛൻ പണ്ട് പണ്ട് വാങ്ങിയ ഗ്രാമഫോൺ റെക്കോഡുകൾ നാലപ്പാട്ട് കൊണ്ടുവന്ന് അമ്മാമൻ അവ ശ്രദ്ധിച്ചുകേട്ടിരുന്നു. അദ്ദേഹത്തിന് പ്രമേഹരോഗം ഉണ്ടായിരുന്നതുകൊണ്ടാവാം കണ്ണുകളിൽ തിമിരവും ആ കാലത്ത് ആരംഭിച്ചുകഴിഞ്ഞിരുന്നു. എന്നിട്ടും ദിവസേന ആർഷജ്ഞാനം എന്ന പുസ്തകം പൂർത്തിയാക്കുവാനായി അദ്ദേഹം പ്രയത്നിച്ചുകൊണ്ടിരുന്നു. അമ്മാമൻ സിഗരറ്റുവലിക്കാറുണ്ടായിരുന്നു. ആനക്കൊമ്പ് കൊണ്ടും കാട്ടുപോത്തിൻെറ കൊമ്പുകൊണ്ടും നിർമ്മിച്ച ഫിൽറ്ററുകൾ അച്ഛൻ അദ്ദേഹത്തിന് സമ്മാനിച്ചിരുന്നു. ഫിൽട്ടർ കൂടാതെ അമ്മാമൻ സിഗരറ്റ് വലിക്കുന്നത് ഞാൻ ഓർമ്മിക്കുന്നില്ല. രാവിലെ പത്തുമണിക്ക് ഹുക്കയും വലിക്കാറുണ്ടായിരുന്നു. അമ്മാമൻെറ രണ്ടുഹുക്കകളും നാലപ്പാട്ട് എന്ന് വിളിക്കപ്പെടുന്നതും പഴയ നാലപ്പാട്ടിൻെറ തറയിൽ ഉയർത്തിയതുമായ വീട്ടിൽ ഇന്നും അവശേഷിക്കുന്നു.

അമ്മാമൻെറ കൈവിരലുകൾ മൃദുലങ്ങളായിരുന്നു. എഴുതുകയോ പനിനീർപ്പൂച്ചെടികളുടെ തലപ്പുകൾ കത്തിരികൊണ്ട് മുറിക്കുകയോ മാത്രമേ ആ വിരലുകൾ ചെയ്തിരിക്കുകയുള്ളു. ഞങ്ങൾക്ക് വയലറ്റ് പെൻസിലിൻെറ അറ്റം ബ്ളേഡുകൊണ്ട് മുറിച്ചുതന്നിട്ടുണ്ട്, പണ്ട് പണ്ട്. ആ പെൻസിലുകളെ പെരുമാൾ ച്ചെട്ടി പെൻസിലുകൾ എന്നാണ് അമ്മാമൻ വിളിച്ചിരുന്നത്. അത്തരം ഒരു പെൻസിലിൻെറ മുന ഒരിക്കലും വായിലിടാൻ പാടില്ലെന്ന് അമ്മാമൻ ഒരിക്കൽ എന്നോടും ജ്യേഷ്ഠനോടും പറഞ്ഞു. വായിലിട്ടാൽ എന്താണ് സംഭവിക്കുക എന്ന് അറിയുവാനായി ഞാൻ അത് ചെയ്തു നോക്കി. എൻെറ നാവ് ഊതനിറമാവുകയും എൻെറ തുപ്പലിന് കാറിയ എണ്ണയുടെ ദുസ്വാദ് വന്നതായി എനിക്ക് അനുഭവപ്പെടുകയും ചെയ്തു.

വൈരക്കല്ല് വിഴുങ്ങിയാൽ മരണം സംഭവിക്കുമെന്ന് മാരാത്താട്ടിൽ അനിയൻ ഒരു ദിവസം പറഞ്ഞു. വൈരക്കല്ല് വിഴുങ്ങി മരണം വരിച്ച രാജകുമാരികളുടെ കഥകൾ അനിയന് അറിയാമായിരുന്നു. അനിയൻെറ അച്ഛൻെറ അമ്മയായ മൂകാമി അമ്മയും അമ്മയായ ജാനകിയമ്മയും പാലക്കാട് ജനിച്ചു വളർന്നവരായിരുന്നു. പാലക്കാട്ടുകാർ കഥകൾ പറയുവാനും സ്വാദിഷ്ടമായ ഭോജനം പാചകം ചെയ്യുവാനും താൽപ്പര്യം പ്രദർശിപ്പിച്ചു. അവരുടെ കഥകൾ കേൾക്കുവാൻ എനിക്കും ആഗ്രഹമുണ്ടായിരുന്നു. മാരാത്താട്ടിൽ ചെന്നാൽ പഴുത്തമൂവാണ്ടൻ മാങ്ങ, കൽക്കണ്ടം, അടമാങ്ങക്കഷണങ്ങൾ, മുന്തിരി മുതലായവ അവിടെയുള്ളവർ എനിക്ക് സമ്മാനിക്കാറുണ്ടായിരുന്നു. അവിടെ ചെന്ന് കിഴക്കേകോലായിൽ ഇരുന്ന് കവുങ്ങുകളെ നോക്കിക്കൊണ്ട് തങ്കത്തിൻെറയും അനിയൻെറയും അച്ഛൻെറ അമ്മയോടൊപ്പം ഇരുന്ന് വെറ്റിലയും കളിയടക്കയും തിന്നുവാൻ ഞാൻ ശീലിച്ചു. കിഴക്കെ കോലായിൽ തൂണും ചാരിയിരിക്കുമ്പോൾ തൊഴുത്തിലെ ചുവന്ന പശു കുനിഞ്ഞ് വൈക്കോൽ ചവയ്ക്കുന്നത് എനിക്ക് കാണുവാൻ സാധിച്ചു. പടിക്ക് പുറത്ത് കൊച്ചാക്കു എന്ന ഇഷ്ടികപ്പണിക്കാരൻെറ മക്കളായ, കൊച്ചന്നവും പ്രാഞ്ചീസും പൂഴിയിൽ ''പുള്ള്യേൻ കുത്തി''ക്കളിക്കുന്നതും എനിക്ക് കാണുവാൻ സാധിച്ചിരുന്നു. കൊച്ചാക്കുവിൻെറ പെങ്ങളും അവിവാഹിതയുമായ മാത്തിരി ഇടയ്ക്കിടയ്ക്ക് പുറത്തുവന്ന് പ്രാഞ്ചീസേ പ്രാഞ്ചീസേ എന്ന് വിളിക്കുന്നത് ഞാൻ കേട്ടു. പ്രാഞ്ചീസ് എന്ന പേര് ഞാൻ ഉച്ചരിച്ചുകേട്ടപ്പോൾ അമ്മാമൻ ഒരു സന്ധ്യക്ക് പറഞ്ഞു: ''ഫ്രാൻസിസ്: എന്ന പേരിനെയാണ് കൊച്ചാക്കുവിൻെറ കുടുംബക്കാർ പ്രാഞ്ചീസാക്കിയിരിക്കുന്നത്!''

മാരാത്താട്ടിൽ കാവേരിയോപ്പു എന്ന് വിളിക്കപ്പെടുന്ന ഒരു ബന്ധു കൂടി അന്ന് താമസിച്ചിരുന്നു. അവർക്കും കുട്ടികളെ ഇഷ്ടമായിരുന്നു. മാരാത്താട്ടിലെ അന്തരീക്ഷം ശാന്തമായിരുന്നു. മറ്റു ഗൃഹങ്ങളിൽ മിക്ക ദിവസങ്ങളിലും വഴക്കും വക്കാണവും നടക്കാറുണ്ടായിരുന്നു. മാരാത്താട്ടിൽ ഒരു ദിവസം ചെന്നപ്പോൾ അകത്തുനിന്ന് തങ്കത്തിൻെറ അച്ഛൻ ഉച്ചത്തിൽ തൻെറ അമ്മയോട് തർക്കിക്കുന്നത് ഞാൻ കേട്ടു.

''റയിഷാക്കണം. റയിഷാക്കാൻ തയ്യാറല്ലെങ്കിൽ ഞാൻ ഈ കല്യാണം സമ്മതിക്കില്യ'' അദ്ദേഹം വിളിച്ചു പറഞ്ഞു. ഞാൻ പരിഭ്രമത്തോടെ നാലപ്പാട്ടേക്ക് തിരിഞ്ഞ് ഓടുകയും ചെയ്തു. റയിഷാക്കുക എന്ന വാക്കിൻെറ അർത്ഥം ഞാൻ അന്വേഷിച്ചപ്പോൾ അമ്മമ്മ ചോദിച്ചു:

''അത് ഇംഗ്ളീഷ് വാക്കല്ലേ? കമലയ്ക്കല്ലേ എന്നെക്കാൾ ഇംഗ്ളീഷ് അറിയുക? എവിടെ നിന്നാണ് ഈ വാക്ക് കേട്ടത്?''

മാരാത്താട്ടിലേക്ക് കയറുവാൻ ഭാവിക്കുമ്പോൾ അകത്തെ മുറിയിൽ നിന്ന് കേട്ടതാണെന്ന് പറഞ്ഞപ്പോൾ അമ്മമ്മ കോപിച്ചു. സ്വകാര്യ സംഭാഷണങ്ങൾ കേൾക്കുവാനിടയായാൽ അവ മറക്കുകയാണ് വേണ്ടത് എന്ന് അവർ എന്നോട് പറഞ്ഞു. ശബ്ദമുണ്ടാക്കാതെ എവിടെയും കയറിച്ചെല്ലരുതെന്നും അമ്മമ്മ പറഞ്ഞു. ചുമയ്ക്കുകയാണ് അത്തരം സന്ദർഭങ്ങളിൽ വേണ്ടതെന്ന് അമ്മമ്മ അഭിപ്രായപ്പെട്ടു. ഉറക്കെ ഉറക്കെ ചുമയ്ക്കുക. ഇവിടെ ആരെങ്കിലും ഉണ്ടോ എന്ന് ചോദിക്കുക. എന്നിട്ട് ഉമ്മറപ്പടികൾ ചവിട്ടിക്കയറുക. നഗരത്തിൽ വളർന്നതുകൊണ്ടാവാം അത്തരം നാട്ടുനടപ്പുകളൊന്നും എനിക്ക് അറിഞ്ഞിരുന്നില്ല. നഗരത്തിൽ അതിഥി ഫോണിലൂടെ തൻെറ വരവിനെപ്പറ്റി മുൻകൂട്ടി പറഞ്ഞിരിക്കും. വീട്ടിലെത്തിയാൽ വാതില്ക്കലുള്ള ബെല്ലടിക്കുകയും ചെയ്യും. അതിഥി വാതിൽക്കലെത്തിയാൽ ഉടനെ വീട്ടുകാർ വളർത്തുന്ന നായ് കുരയ്ക്കുകയും ചെയ്യും. ഗ്രാമത്തിൽ വളർത്തുനായ്ക്കൾ ഇല്ല. അലഞ്ഞുനടക്കുന്ന നായ്ക്കൾക്ക് വീട്ടുകാർ എച്ചിൽ ഭക്ഷിക്കുവാൻ കൊടുക്കുമായിരിക്കും. പക്ഷേ അവയെ ഒരിക്കലും വീട്ടിൻെറ ഉള്ളിലേക്ക് പ്രവേശിക്കാൻ ആരും അനുവദിക്കാറില്ല. ചൊക്ളിപ്പട്ടികൾ എന്ന് വിളിക്കപ്പെടുന്ന ആ ഭിക്ഷാംദേഹികൾ നഗരത്തിലെ വളർത്തുനായ്ക്കളേക്കാൾ സ്നേഹശീലരായി മാറുകയും ചെയ്യും. ക്ഷമയുടെ പര്യായങ്ങൾ പോലാവും അവ കാലം ചെല്ലുന്തോറും. അമ്പാഴത്തോൽക്കാർ ചോറ് കൊടുത്തിരുന്ന ഒരു നായ ആ കാലത്ത് ഞങ്ങളുടെ വീട്ടിലേക്കും ദിവസേന വരാറുണ്ടായിരുന്നു. അവൻെറ പേര് തുമ്പി എന്നായിരുന്നു. കറുപ്പും വെളുപ്പും പാണ്ടുകളുള്ളവനും ആരോഗ്യവാനുമായ ഒരു മൃഗം. അവൻ കുട്ടിയോപ്പുവിനെ അനുഗമിക്കുന്നതിൽ തൻെറ നിർവൃതി കണ്ടെത്തി. കുട്ടിയോപ്പു സന്ധ്യകഴിഞ്ഞ് നാലപ്പാട്ടേക്ക് ഉറങ്ങുവാനായി വരുമ്പോൾ വിളക്ക് പിടിച്ച ഇട്ടിയച്ഛൻെറ പിന്നിൽ തുമ്പി ഒരു സമ്മന്തക്കാരൻെറ ഗാംഭീര്യത്തോടെ നടന്നുവരാറുണ്ടായിരുന്നു. രാവിലെ എട്ടര കഴിഞ്ഞ് കുട്ടിയോപ്പുവിൻെറ കൂടെ അവൻ അമ്പാഴത്തോൽ വീട്ടിലേക്ക് മടങ്ങുകയും ചെയ്തു.

എൻെറ പിന്നിൽ വാലാട്ടിക്കൊണ്ടു നടക്കുവാൻ ഒരു പട്ടിക്കുട്ടിയെ വിലകൊടുത്ത് വാങ്ങണമെന്ന് ഞാൻ കലശലായി മോഹിച്ചു. എൻെറ ക്ളാസ്സിൽ പഠിച്ചിരുന്ന പരിഷ്ക്കാരികളുടെ വളർത്തുപട്ടികളെപ്പറ്റിയുള്ള വിചിത്രകഥകൾ ഞാൻ കൗതുകത്തോടെ ശ്രദ്ധിച്ചുകേൾക്കാറുണ്ടായിരുന്നു. തങ്ങളുടെ പട്ടികളെ നടത്തുവാൻ അതിരാവിലെ നിരത്തിലൂടെ പോവാറുള്ള സതീർത്ഥ്യകളോട് എനിക്ക് അസൂയതോന്നി. പട്ടികളുടെ സ്നേഹപ്രകടനം അവർക്ക് ഒരുതരം സുരക്ഷിതബോധം നല്കിയിരുന്നു. എന്നോട് സ്നേഹം പ്രദർശിപ്പിക്കുവാൻ മനുഷ്യനോ മൃഗമോ തയ്യാറായില്ല.

വളർത്തുപട്ടിയെ ആഗ്രഹിക്കുന്നുവെന്ന് അമ്മ അച്ഛനോട് പറയുവാൻ ധൈര്യപ്പെട്ടപ്പോൾ ഞങ്ങൾ പ്രതീക്ഷിച്ചിരുന്ന കൊടുങ്കാറ്റ് വീട്ടിൽ വീശി. അച്ഛൻ ക്രോധാകുലനായി എന്നെയും അമ്മയെയും ശകാരിച്ചു. പേപ്പട്ടിവിഷത്തിൻെറ മാരകത്വത്തെപ്പറ്റി അച്ഛൻ അരമണിക്കൂർ നേരം എന്നോട് പ്രസംഗിച്ചു. ''ഒരിക്കലും ഒരിക്കലും ഞാൻ അത് സമ്മതിക്കില്യ.'' അച്ഛൻ വിക്കലോടെ വിളിച്ചു പറഞ്ഞു.

അന്ന് സന്ധ്യയ്ക്ക് ഞാൻ അടുക്കളപ്പടിമേൽ വിഷണ്ണയായി ഇരുന്നപ്പോൾ ഓലേങ്ങാട്ടെ പാറുക്കുട്ടി നനഞ്ഞ കണ്ണുകളോടെ എന്നെ സമീപിച്ചു.

''കുട്ടിക്കെന്തിനാ പട്ടിക്കുട്ടി?'' അവർ ചോദിച്ചു.

''എനിക്ക് മടീല് വയ്ക്കാനാണ്. എനിക്ക് ഒരു പട്ടീനെ കെട്ടിപ്പിടിച്ച് ഉമ്മ വയ്ക്കണം'' ഞാൻ പറഞ്ഞു.

''ഇബടെ വരണ കാടൻപൂച്ചേപിടിച്ച് തരണാ? ദൂസോം കേക്കാം മിയാവ് മിയാവ്ന്. അട്ക്കളടെ വാതില് നല്ലോണം അടച്ചാലും അത് ആത്ത് കടക്കും. തട്ട്മ്മക്കൂടിയാവും വരവ്. അയിനെ പിടിച്ച് അയിൻെറ നഖം മുറിച്ച് വായ തുണിയോണ്ട് കെട്ടിയാ കുട്ടിക്ക് അയിനെ മടീല് ഇരുത്താം പാറുക്കുട്ടി പറഞ്ഞു.

''കുട്ടിക്ക് അനർത്ഥം പറഞ്ഞ് കൊടുക്കണ്ട'' നാരായണൻ നായർ പറഞ്ഞു.

''കാടൻ പൂച്ചെ പാറൂട്ടി പിടിച്ച്തരോ?'' ഞാൻ ചോദിച്ചു.

''അയ്യോ ഇൻെറ അമ്മേ... ഇന്നെ മാന്തിപ്പൊളിക്കില്യേ? ആണുങ്ങളെക്കൊണ്ട് പിടിപ്പിക്കണം കുട്ട്യേ.'' പാറുക്കുട്ടി പറഞ്ഞു.

''ആണുങ്ങക്ക് മാന്തിയാ വേദനിക്കില്യേ?'' നാരായണൻ നായർ പരിഹാസച്ചിരിയോടെ ചോദിച്ചു. പാറുക്കുട്ടി തലതാഴ്ത്തി.

''ഞാൻ കല്യാണം കഴിച്ചിട്ട് വേറെ വീട്ടില് താമസിക്കുമ്പോ ആദ്യം വാങ്ങുക ഒരു നായ്ക്കുട്ടിയെയാണ്. ഫർണിച്ചറൊക്കെ പിന്നെ വാങ്ങും. ഒരു വെളുത്ത നായ്ക്കുട്ടി'' ഞാൻ പറഞ്ഞു.

''കുട്ടിടെ ഭർത്താവ് സമ്മതിച്ചില്യെങ്കിലോ?'' പാറുക്കുട്ടി ചോദിച്ചു.

''നായ്ക്കളെ സ്നേഹിക്കുന്ന ഒരാളെ ഞാൻ കല്യാണം കഴിക്കും.'' ഞാൻ പറഞ്ഞു.

''ദാസ് മാമടെ മൂത്തമോള് ഒരു മൃഗഡോക്ടറെയാണ് കല്യാണം കഴിച്ചത്— ബാറാ ബാൻകിയിൽ താമസിക്കണ മോള്. അവരോട് പറഞ്ഞാമതി കുട്ടിക്കും ഒരു മൃഗഡോക്ടറെ വേണംന്ന്...'' നാരായണൻ നായർ പറഞ്ഞു.

''മൃഗങ്ങളെ സികിത്സിക്കണോരെ ചൂരടിക്കും കുട്ട്യേ. കന്ന്കാലിയോളടെ ചൂരായിരിക്കും അവ്റ്റക്ക്.'' പാറുക്കുട്ടി പറഞ്ഞു. നാരായണൻ നായർ ഉറക്കെ ചിരിച്ചു.

''കുട്ടി നായ്ക്കുട്ടീനേം പൂച്ചക്കുട്ടീനേം ഉമ്മവയ്ക്കാൻ പോണ്ട. അവറ്റ മാന്തിപ്പൊളിക്കും. കൊറച്ചും കൂടി വലുതാവുമ്പൊ അച്ഛൻ വല്ലോരേം കൊണ്ട് വരും കല്യാണം കഴിക്കാൻ. അപ്പൊ ഒന്നാന്തരം ഒരു മനുഷ്യക്കുട്ട്യേ പ്രസവിച്ചോളും. അയിനെ മടീലിരുത്തി ഉമ്മവച്ചോളൊ.'' നാരായണൻ നായർ പറഞ്ഞു.

കുഞ്ഞാത്തു ഇടറുന്ന കാൽവെപ്പുകളോടെ അടുക്കളയിൽ പ്രവേശിച്ചു. ആ വൃദ്ധൻ എന്നെ നോക്കി ചിരിച്ചു.

''നായിനെ പിടിച്ച് മടീലിരുത്തിയാ അത് കുപ്പായത്തില് അപ്പിടി കാഠിക്കും, മോളെ. പിന്നെ കുപ്പായം ചൂരടിക്കും.'' കുഞ്ഞാത്തു പറഞ്ഞു.

''നായ്ക്കാഠത്തിന് എന്തുപോലെത്തെ നാറ്റാ?'' ഞാൻ ചോദിച്ചു.

''നായ്ക്കാഠത്തിൻെറ ചൂര് കുട്ടിക്ക് അറീല്യ. അതോണ്ടാ ദൂസോം നായിനെ വാങ്ങണംന്ന് പറഞ്ഞ് ശാഠ്യം പിടിക്കണ്!'' നാരായണൻ നായർ പറഞ്ഞു.

ആ റോട്ടില് നായ്ക്കാഠം കണ്ടാ കൊറച്ച് പറക്കി എട്ത്ത് കൊണ്ട്രോ കുഞ്ഞാത്തുമാപ്പ്ളേ? ''പാറുക്കുട്ടി ചോദിച്ചു.

''അതേപ്പൊ നന്നായത്! ഇയ്ക്ക് വേറെ ജ്വോലീല്യേ? കല്ക്കത്തോല് വന്നിട്ട് റോട്ടില് കെടക്കണ നായ്ക്കാഠം പറക്കിക്കൊണ്ട്വലാ ഇൻെറ ജ്വോലി?'' കുഞ്ഞാത്തു ഉദ്വേഗത്തോടെ ചോദിച്ചു. പാറുക്കുട്ടി തലതാഴ്ത്തി.

(തുടരും)



# മടിയിൽ നിറയെ മഞ്ചാടി മണികളുമായി



സുന്ദർ



ആംബുലൻസിനും സൈക്കിളിനുമൊഴികെ ഒരു വാഹനത്തിനും പ്രവേശനമില്ല എന്നെഴുതിയ ബോർഡിൻെറയടുത്തായി ശങ്കർ കൊണ്ടേസ പാർക്ക് ചെയ്തു. ക്യാമറയും റെക്കാർഡറുമടങ്ങുന്ന ബാഗ് ചുമലിലിട്ട് നടന്നു.

എന്തൊരിടമാണ്. നിറയെ മരങ്ങൾ. ഈട്ടിയും, വാകയും, പ്ളാവും, മാവും, രാജമല്ലിയും, പേരറിയാത്ത അനവധി മരങ്ങളും. പലയിടങ്ങളിലും പച്ചപ്പിനിടയ്ക്ക് കാണാവുന്ന കെട്ടിടങ്ങളുടെ മനോഹരമായ മുഖപ്പുകൾ.

ഏതോ ഒരു കോണിൽനിന്നും അനിത നടന്നെത്തി. നന്നായൊന്ന് പുഞ്ചിരിച്ചു. ശങ്കർ അവളുടെ തലയിൽ വെറുതെ വലംകൈ കൊണ്ട് ഉലച്ചു. അവൾ ഒഴിഞ്ഞുമാറി, ചിരിച്ച്, വീണ്ടും ഒപ്പം നടന്നു.

ഒററയടിപ്പാതയുടെ ഒരു വശത്തായ് പടർന്നുപന്തലിച്ച് തണൽ വിരിച്ച ഒരു മഞ്ചാടി മരത്തിൻെറ ചോട്ടിൽ ഒരു വീൽ ചെയർ. അതിൻെറയടുത്തായ് മരത്തിൽ ചാരിയിരിക്കുന്ന വൃദ്ധയായൊരു ആംഗ്ളോ ഇന്ത്യൻ സ്ത്രീ. കൈയിലെന്തോ മുറുക്കെ പിടിച്ചിരിക്കുന്നു.

അടുത്തെത്തിയപ്പോഴാണ് അവരുടെ നരച്ച ഫ്രോക്കിൻെറ മടിയിൽ നിറയെ ചുകന്ന മഞ്ചാടിമണികളാണെന്ന് കണ്ടത്.

അനിത പരിചയപ്പെടുത്തി.

ഇത് മിസ്സിസ് ഫെർണാൻഡസ്.

അവർ തലയുയർത്തി നോക്കിയതുപോലുമില്ല. കൈയിലിരുന്ന ഒരുപിടി മഞ്ചാടി അവർ മെല്ലെ, ചുകപ്പിൻെറയൊരു പ്രഭപോലെ ഫ്രോക്കിലേക്കിട്ടു. കുറെ ചിതറി നിലത്തു വീണു. അയാൾ കുനിഞ്ഞ്, അത് പെറുക്കി, മണ്ണുതുടച്ച് കൈയിലേക്ക് വച്ചുകൊടുത്തു.

വാർദ്ധക്യം ബാധിച്ച, തെളിഞ്ഞുയർന്ന ഞരമ്പുകളോടുന്ന, വിറയാർന്ന കൈയുകൾ. അവർ തലയുയർത്തി. ചുളിഞ്ഞ് വിളറിയ മുഖത്ത് ഇളം പച്ചഗോട്ടിപോലുള്ള കണ്ണുകൾ. കണ്ണൊന്ന് തിളങ്ങി. പിന്നെ സ്വന്തം ശബ്ദത്തെപ്പോലും പേടിക്കുംപോലെ പതിഞ്ഞ സ്വരത്തിൽ അവർ പറഞ്ഞു—താങ്ക് യൂ, താങ്ക് യൂ വിൽഫ്രഡ്.

അയാൾ അനിതയെ നോക്കി. അനിത, അവിടവിടെ കാണുന്ന മഞ്ചാടിമണികൾ ശേഖരിക്കുകയാണ്.

അയാൾക്കെന്ത് പറയണമെന്നറിയില്ല.

പിന്നെ മെല്ലെ എഴുന്നേററപ്പോൾ അയാൾ പറഞ്ഞു—പ്ളീസ് ഡോൺറ് മെൻഷൻ.

മിസ്സിസ് ഫെർണാൻഡസ് മുഖമൊന്നുയർത്തിയതുപോലുമില്ല.



അനിത ഒരുപിടി മഞ്ചാടി മണികളുമായ് അടുത്തെത്തി.

നടക്കാം.

ശരി.

അനിത നിന്ന്, ബാഗിൽനിന്നും ഒരു കവറെടുത്ത്, അതിലാ മഞ്ചാടിമുത്തുകൾ മുഴുവനുമിട്ട്, പിന്നെ തീർത്ഥം വാങ്ങാനെന്നപോലെ കൈ പിടിച്ച്.... ഒരു മഞ്ചാടിമണി മാത്രം ആയുർരേഖയ്ക്കും ബുദ്ധിരേഖയ്ക്കുമിടയ്ക്ക് ചുവന്ന് തിളങ്ങി. ഇതൊക്കെ പിന്നീടവർക്ക് കൊടുക്കാനാണ്. അവർ ഹാപ്പിയാവും.

ആരാണ് വിൽഫ്രഡ്? അയാൾ ചോദിച്ചു.

മിസ്സിസ് ഫെർണാൻഡസിൻെറ അവസാനത്തെ മകൻ.

അയാളിപ്പോഴെവിടെയാണ്?

സ്റ്റേറ്റ്സിൽ. ഏതോ അമേരിക്കൻ ഡോക്ടറെ വിവാഹം കഴിച്ച് അവിടെ കൂടിയിരിക്കുകയാണ്.

ഇവിടെ വരാറില്ലേ? കത്തയയ്ക്കാറില്ലേ?

അനിത നിന്നു.

മിസ്ററർ ഫെർണാൻഡസ് ഒരു എഞ്ചിൻ ഡ്രൈവറായിരുന്നു. ഒരു ററിപ്പിക്കൽ ആംഗ്ളോ ഇന്ത്യൻ. അവർക്ക് പതിനൊന്നു മക്കൾ. മൂന്നു കുട്ടികൾ മരിച്ചുപോയി. ബാക്കിയെല്ലാവരും വിദേശത്താണ്. മൂത്തമകൻ ആസ്ട്രേലിയയിൽ. ഒരു പെൺകുട്ടി ജർമ്മനിയിൽ. രണ്ടുപേർ ഗൾഫിൽ. ബാക്കിയുള്ളവർ എവിടെയാണെന്നുപോലുമറിയില്ല.

അവരൊക്കെ വരാറില്ലേ?

അനിത മുഖത്തേക്കുററുനോക്കി.

ഇല്ല. നാലുവർഷം മുമ്പ് ഫെർണാൻഡസ് മരിച്ചു. മക്കളെ അറിയിക്കാൻ ആരുടേയും വിലാസം പോലുമുണ്ടായിരുന്നില്ല. അവർ മരണവാർത്ത നാഷണൽ ഡെയ്ലീസിൽ പരസ്യം ചെയ്തു. എന്നിട്ടും ആരും എത്തിയില്ല.

ഒന്ന് നിറുത്തി, അനിത തുടർന്നു:

കൊച്ചുകോട്ടേജും സ്ഥലവും അടുക്കളയിൽ നിന്നിരുന്ന മിസ്സിസ് മാത്യൂസിൻെറ മകൻ വിററുകൊടുത്തു. അയാൾ മാത്രമാണ് ഇടയ്ക്കിടെ വരാറ്. അയാൾ വരുമ്പോൾ സ്ററാമ്പുകൾ കൊണ്ടുകൊടുക്കും.

സ്ററാമ്പുകളോ?

അതെ.

മിസ്സിസ് ഫെർണാൻഡസിൻെറ സ്ററാമ്പ് കളക്ഷൻ കാണേണ്ടതാണ്. സാധാരണ ആരെ കണ്ടാലും അവർ ചോദിക്കും—ഡൂ യൂ ഹാവ് എനി സ്ററാമ്പ്സ് ഫോർ മൈ സൺ? ഒരു മകൻെറ ഹോബി സ്ററാമ്പ് കളക്ഷനായിരുന്നു. അവനുവേണ്ടി പണ്ടേ ശേഖരിക്കുമായിരുന്നു. അവൻ ചേർത്തുവച്ചതും, അവനുവേണ്ടി ചേർത്തു വച്ചതും, ഒരു നിധിപോലെയവർ സൂക്ഷിക്കുന്നു. ആരേം തൊടാൻകൂടി സമ്മതിക്കില്ല. ചിലപ്പോ എന്നെ ചിലത് കാട്ടിത്തരാറുണ്ട്. ഓരോന്നിൻെറയും ചരിത്രവും അവർക്കറിയാം. മകൻ വരുമ്പോൾ കൊടുക്കാൻ വേണ്ടിയാണ് ശേഖരിക്കുന്നത്.

മഞ്ചാടിമണികളോ?

ഓ, അത് അവർക്കും മംഗളം മാമിക്കും വേണ്ടി ശേഖരിക്കുന്നതാണ്. എന്നിട്ടിടയ്ക്കിടെ അവർ രണ്ടാളുംകൂടി പല്ലാംകുഴി കളിക്കും.

മിസ്സ്, ഫോൺ ഫോർ യൂ.

ശബ്ദം കേട്ടപ്പോഴാണ് അല്പം മാറി, അനിതയുടെ ഇടതുവശത്ത് നിൽക്കുന്ന പെൺകുട്ടിയെ കണ്ടത്. ഞാനിപ്പോ വരാം. എന്നിട്ട് പറമ്പാദ്യം കാണാം. പിന്നെ കമ്മ്യൂണിലേക്ക് പോവാം.

അയാൾ അവിടെ നിന്നു.

അനിത പെൺകുട്ടിയോടൊപ്പം നടന്നു നീങ്ങുന്നത് കണ്ടു.

ഒരു പ്ളാവിൻെറ ചോട്ടിൽ ഇഷ്ടികകൊണ്ട് പണിഞ്ഞ വൃത്താകൃതിയിലുള്ള ബെഞ്ചിലിരുന്നു. ഇവിടെയിരുന്നാൽ പറമ്പിൻെറ പച്ചപ്പ് കാണാം.

ദൂരെ വിവിധ ആകൃതിയിലുള്ള കോട്ടേജുകൾ. അതിൽ നിറയെ വൃദ്ധരായ മനുഷ്യരായിരിക്കും. ആരോരുമില്ലാത്തവർ, മക്കൾ ഉപേക്ഷിച്ചവർ, ഭാര്യ മരിച്ചവർ, ഭർത്താവ് മരിച്ചവർ, വാർദ്ധക്യം നൽകിയ നിസ്സഹായതയോടെ പീളകെട്ടിയ കണ്ണുകളും, മങ്ങിയ ഓർമ്മകളുമായ്, കുടുംബങ്ങളുണ്ടായിരുന്നവർ.

അയാൾ മിസ്സിസ് ഫെർണാൻഡസിനെ നോക്കി. അതേയിരിപ്പിരിക്കുകയാണവർ. മഞ്ചാടിമണികൾ കൈയിലെടുത്ത്, വിരലുകൾക്കിടയിലൂടെ ഫ്രോക്കിലേക്കിട്ട്, വീണ്ടുമെടുത്ത്—

പതിനൊന്ന് പ്രസവം. എട്ട് മക്കൾ... അയാൾ മനസ്സിൽ അവരുടെ കോട്ടേജ് കണ്ടു. വൃത്തിയുള്ള കൊച്ചുവീട്. ക്രിസ്തുവിൻെറ തിരുരൂപം. കത്തിച്ച മെഴുകുതിരി. അടുക്കളയിലോരോന്ന് പാചകം ചെയ്യുന്ന മിസ്സിസ് ഫെർണാൻഡസ്.



ടീസറുപയോഗിച്ച് മെല്ലെ സ്ററാമ്പ് ഇളക്കിയെടുക്കുന്ന സ്ത്രീ. കെട്ടിപ്പിടിച്ച് താങ്ക് യൂ മമ്മീ എന്നു പറയുന്ന പൂച്ചക്കണ്ണുള്ള കുട്ടി. കുട്ടികളെ നിരത്തി കുളിപ്പിക്കുന്ന മിസ്സിസ് ഫെർണാൻഡസ്. തൊട്ടിലിൽ കരയുന്ന എഡ്‌വേർഡിൻെറ അപ്പി നിറഞ്ഞ തുണി, കഴുകാൻ മാററി, മറെറാരു തുണിയിട്ട്, അവനെ കഴുകി, മുലകൊടുത്ത്, ആട്ടിയുറക്കി—വൈകുന്നേരങ്ങളിൽ വെസ്റേറൺ ക്ളാസ്സിക്കൽ കേട്ട്, ഒരു ബിയറോ അല്പം വൈനോ കുടിക്കുന്ന ഫെർണാൻഡസിനായ് അടുക്കളയിൽ ഫിംഗർ ചിപ്സുണ്ടാക്കുന്ന സ്ത്രീ. മക്കളുടെ ഓരോ വിജയത്തിനും പള്ളിയിൽ മെഴുകുതിരി കത്തിച്ച്, മദർ മേരിയോടു പ്രാർത്ഥിച്ച്, മക്കളെ കെട്ടിപ്പുണർന്ന് നിറുകയിൽ ഉമ്മവച്ച്, അവരുടെ പിഞ്ഞിപ്പോയ വേഷം തുന്നി, ഫ്രോക്ക് തുന്നി, കൈലേസ് തുന്നി, വീട് വലയടിച്ച്, പൂന്തോട്ടം നനച്ച്, റോസ് പറിച്ച് പെൺമക്കളുടെ ഉടുപ്പിൽ ചൂടി, അവരുടെ യൂണിഫോറം കഴുകിത്തേച്ച്. ഷൂ പോളിഷ് ചെയ്ത്, മകൻെറയോ മകളുടെയോ പനികിടക്കയിലിരുന്ന് നേർത്ത തുണി നനച്ച് പൊള്ളുന്ന നെററിയിൽ പതിച്ച്, മകനെയോ മകളെയോ കെട്ടിപ്പിടിച്ച് യാത്രയയച്ച്, മാനത്തേക്ക് പറന്നുയരുന്ന വിമാനത്തിലേക്ക് കൈയുയർത്തിക്കാട്ടി—

ഒരു നിറമാർന്ന ചലച്ചിത്രംപോലെ ഒരു ജീവിതം മുന്നിൽ നിറഞ്ഞു വരികയാണല്ലോ.

അയാൾ കണ്ണ് പൂട്ടി.

പോസ്ററുമാനെ കാത്ത് വഴിയിൽ കണ്ണും നട്ട്, ഇന്നും ഇല്ല ഫെർണാൻഡസ് എന്നു പറഞ്ഞ്, ഫെർണാൻഡസ്സിൻെറ കിടക്കവിരി ശരിയാക്കി, ബെഡ്പാൻ മാററിവച്ചു കൊടുക്കുന്ന സ്ത്രീ. ഉത്തരത്തിൽ നോക്കി, ഒന്നുമേ ഉരിയാടാതെ കിടക്കുന്ന ഫെർണാൻഡസ്. വായിലേക്ക് ഒഴിച്ചുകൊടുക്കുന്ന മരുന്ന്. ആ പഴയ ഔൺസ് ഗ്ളാസ്.

പിന്നെ ശവമഞ്ചത്തിൽ ഫെർണാൻഡസ്. ഒരു മൂലയ്ക്ക്, കരഞ്ഞുകരഞ്ഞ് കരയാനിനി കണ്ണീരില്ലാത്ത മിസ്സിസ് ഫെർണാൻഡസ്. ഒഴിഞ്ഞ വീട്ടിൽ, ജനാലയ്ക്കടുത്ത്, ആടുന്ന കസേരയിലിരിക്കുന്ന, പിഞ്ഞിയ ഫ്രോക്കു ധരിച്ച മിസ്സിസ് ഫെർണാൻഡസ്.

അയാൾക്ക് പെട്ടെന്ന് അമ്മയെ ഓർമ്മ വന്നു. അച്ഛനെ ഓർമ്മ വന്നു. ഇന്നും അവൻെറ കത്തില്ല അല്ലേ, എന്ന അച്ഛൻെറ ഇപ്പോഴും പതറാത്ത ശബ്ദം കേട്ടു. തലകുനിച്ച്, ഒന്നും പറയാതെ നടക്കുന്ന അമ്മയെ കണ്ടു. അമ്മയുടെ തൂവെള്ള വേഷം കണ്ടു. നെററിയിലെ സിന്ദൂരം കണ്ടു. കണ്ണിൻെറ ചോട്ടിയ കറുത്തപാട് കണ്ടു. അമ്മ ചുട്ടുതന്ന, ഒരുകോടി കുഞ്ഞിദ്വാരങ്ങളുള്ള ദോശയുടെയും, പഞ്ഞിപോലത്തെ ഇഡ്ഡലിയുടെയും ഓർമ്മകളെത്തി. കാച്ചിയ വെളിച്ചെണ്ണയുടെ മണം ഉള്ളിൽ നിറഞ്ഞു.

ഉണ്ണി ഓടല്ലേ എന്ന ശബ്ദം കേട്ടു.

അച്ഛൻെറ വിരലു പിടിച്ച് ഊടുവഴികളിലൂടെ നടന്ന ഉണ്ണിയെ കണ്ടു.

വല്ലപ്പോഴും നിനക്കൊന്ന് വന്നൂടെ? ഇടയ്ക്കിടെ കത്തെഴുതിക്കൂടെ? ഇൻലൻഡിൽ അമ്മയുടെ ഇപ്പോഴും വടിവൊത്ത കൈയക്ഷരം കണ്ടു.

അയാൾ കണ്ണു തുറന്നു.

ബെഞ്ചിൻെറയൊരു വളവിൽ അനിതയിരിക്കുന്നു.

നീ എപ്പോ വന്നു? കുറേനേരമായോ?

ഉവ്വ്.

അനിതാ, എനിക്കൊന്ന് നാട്ടീപോണം. അമ്മയേം അച്ഛനേം കാണണം. ഞാൻ വരാം. പിന്നെ ഫീച്ചറെഴുതാം.

അനിത അടുത്തുവന്ന്, വലംകൈ കവർന്ന്, ചുമലിൽ തലോടി. അവളുടെ കണ്ണുകളിലേക്ക് നോക്കിയപ്പോൾ, ആർദ്രത കണ്ടപ്പോൾ, അവൾക്കെല്ലാം മനസ്സിലാവുന്നു എന്ന് അയാൾക്ക് മനസ്സിലായി.



ഒ.വി. വിജയൻ



# പ്രവാചകന്റെ വഴി

സമന്വയം

അദ്ധ്യായം: 9

തകർന്ന വിമാനത്തിന്റെ തൊട്ടുപുറകേ ഇറങ്ങാൻ അനുമതികാത്തുപറന്ന മറെറാരു വിമാനം കൺട്രോൾ ടവറിലേക്കു വിളിച്ചറിയിച്ചു, ''ഞങ്ങൾ ഒരു വിമാനത്തകർച്ച കാണുന്നു. റൺവേക്ക് അനുരേഖമായി, അതു കത്തിയെരിയുന്നു—''

കൺട്രോൾ ടവറിൽനിന്ന് പരിഭ്രാന്തമെങ്കിലും അച്ചടക്കം വിടാത്ത സ്വരം, ''ഒരിക്കൽ കൂടി പറയൂ.''

അത്യാഹിതത്തിന്റെ സംഭാഷണം, അതൊക്കെ രേഖപ്പെടുത്താൻ യന്ത്രങ്ങളുടെ മൃതചേതനകൾ ഉണർന്നു, നാടകൾ സ്പൂളുകൾക്കുചുററും ജ്വാഗ്രങ്ങളായിതിരഞ്ഞു.

''ആവർത്തിക്കൂ,'' കൺട്രോൾ ടവറിൽനിന്ന്, നൈമിഷികമായ ഏതോ വ്യാമോഹത്തിലെന്നപോലെ.

''അതു തകർന്നുകിടക്കുന്നു. റൺവേയുടെ നോർക്ക്,'' പൈലററ് പറഞ്ഞു.

''ആണോ?''

''അതെ. കത്തിയെരിയുന്നു.''

''എത്രയകലത്ത്?''

''റൺവേയിൽനിന്ന് അധികം ദൂരെയല്ല.''

''കൃത്യമായി പറയാൻ ശ്രമിക്കൂ.''

''മിഡിൽ മാർക്കറിൽനിന്ന് ഒരുനാഴികയകലെ. അത് ഭയാനകമായി കത്തിയെരിയുകയാണ്.''

വിമാനത്താവളത്തിൽനിന്ന് നഗരത്തിലേക്ക് തിരിക്കുമ്പോൾ പാതിര പിന്നിട്ടിരുന്നു, സുജ്ഞാൻസിംഗ് തരളനായി കാണപ്പെട്ടു.

''ക്ഷമിക്കണം, സുജ്ഞാൻസിംഗ്.''

''എന്തിന്?''

''നമ്മുടെ മാനംനോക്കൽ ഇങ്ങനെ കലാശിക്കുമെന്ന് കരുതിയില്ല.''

സംഭാഷണമില്ലാതെ കുറെദൂരം സുജ്ഞാൻസിംഗ് വണ്ടിയോടിച്ചു, എന്നിട്ട് അയാൾ പറഞ്ഞു, ''ഒരു മന്ത്രി മരിച്ചു.'' ദുർനിമിത്തം. ഭയം, മരുഭൂമിയുടെ ദുഃസ്വപ്നം പോലെ.

''ഇക്കാര്യം തന്നെയായിരുന്നു എന്റെ മനസ്സിലും—'' നാരായണൻ പറഞ്ഞു.

വീണ്ടും അസ്വസ്ഥമായ മൗനം. യാത്രയുടെ ഇത്തിരി ദൂരം കൂടി.

''ഞാൻ സ്വൽപം കടത്തിവെട്ടി ചിന്തിച്ചു പോവുകയാണ്, സുജ്ഞാൻസിംഗ്—''

ചോദ്യഭാവത്തിൽ സുജ്ഞാൻസിംഗ് നാരായണനെ ഇടംകണ്ണിട്ടുനോക്കി.

''ഞാനൊരു ജാതകത്തിന്റെ കളങ്ങൾ വരയ്ക്കുകയാണ്, സുജ്ഞാൻസിംഗ്. വരും കാലങ്ങളുടെ. ഒരു മന്ത്രി മരിക്കുന്നു. ഈ മരണത്തിനും മറേറതുമരണത്തേയും പോലെ ഒരു സാധാരണ തലമുണ്ട്—വേർപാട്, കരച്ചിൽ, ഓർമ്മ, എന്നാൽ അതിനെ രാഷ്ട്രീയമാക്കാം. ചരിത്രമാക്കാം. ഈ മന്ത്രി അയാൾക്ക് അനുവദിച്ചുകൊടുത്തതിലുമേറെ ജനസമ്മതി നേടുകയാണെന്നുവയ്ക്കുക. സുജ്ഞാൻസിംഗ്, ഇത് നമ്മുടെ കഥയല്ലെന്നോർക്കണം, ഇത് ഏതു രാജ്യത്തിന്റേയും കഥയാണ്, പ്രത്യേകിച്ചും ഒരു നേതാവിനെയോ ഒരു രാജാവിനേയോ മൂഢമായി പിൻപററാൻ ശീലിച്ച സമൂഹങ്ങളുടെ. ഞാൻ പറയുന്നത് സുജ്ഞാൻസിംഗ് ശ്രദ്ധിക്കുന്നുണ്ടോ?.''

''ഓരോ വാക്കും.''

''എന്നാൽ ഇത്തിരി കൂടി കഠിനമായി ശ്രദ്ധിക്കണം. ഞാൻ പറയാൻ പോകുന്ന വലിയ സത്യം പൊതുജനത്തിന് മനസ്സിലാവില്ല. രാഷ്ട്രം എന്നത് ബീഭത്സമായ ഒരു മിഥ്യയാണ്, സുജ്ഞാൻസിംഗ്. ഇതാ, ഈ നമ്മുടെ അടുപ്പം, എന്റെ നിളാനദി, താങ്കളുടെ മകനുവേണ്ടിയുള്ള കാത്തിരിപ്പ്. ഇതൊക്കെയാണ് ജീവനുള്ള ഒരുനാട്, ഇതൊക്കെ മാത്രം. എന്നാൽ ഈ ശുദ്ധവികാരത്തെ ആയുധക്കച്ചവടക്കാരനും പണംവെട്ടിപ്പുകാരനും റാഞ്ചിക്കൊണ്ടിപോകുന്നു. ഇങ്ങനെ രണ്ടുരാഷ്ട്രങ്ങൾ—''

''ഞാൻ സുഭാസ് ബാബുവിനുവേണ്ടി ചാവാൻ തയ്യാറെടുത്തത് വെറുതേ ആയിരുന്നുവോ, സാബ്?''

''ഒന്നും വെറുതെയല്ല, സുജ്ഞാൻസിംഗ്.''

ഓർത്തുകൊണ്ട് സുജ്ഞാൻസിംഗ് പറഞ്ഞു, '' ശരിയാണ്, എല്ലാം എവിടെയോ ഇണങ്ങുന്നു.''

''ഏതിലാണ് പാഠങ്ങളില്ലാത്തത്? നാം പറഞ്ഞുവന്നത്—''

''മന്ത്രിയുടെ മരണം.''

''അതെ,'' നാരായണൻ പറഞ്ഞു, ''ഈ മരണത്തിൽ താല്പര്യം അയാളുടെ നേതാവിന്നാവാം, ഒരു സഹപ്രവർത്തകന്നാവാം, ഒരു വിദേശക്കുത്തകയ്ക്കാവാം, ഒരു നാടൻ കരാറുകാരന്നാവാം. അത്യാഹിതം സ്വാഭാവികമായ നോട്ടക്കുറവിന്റേയോ യാദൃച്ഛികതയുടേയോ ഫലമാണെന്ന് വരുത്തുക, അതിൽ തങ്ങളുടെ ഇര രക്ഷപ്പെട്ടാൽ വീണ്ടും മറെറാരത്യാഹിതം സംഘടിപ്പിക്കുക. ഇതൊന്നുമല്ലെങ്കിൽ അതിനെ ഒരു രാഷ്ട്രീയ ഗൂഢാലോചനയാക്കാം, ഒരു ബോംബാണ് വിമാനത്തെ തകർത്തതെന്ന് പറയുക, പിന്നെ ഒരു കുററവാളിയെ കണ്ടെത്തുക, കുററവാളികൾ നമ്മുടെ തൽക്കാലത്തെ രാഷ്ട്രീയാവശ്യം പോലെ. ഉദാഹരണത്തിന് ഒരു ശിഖഭീകരൻ—''

''അതിന് ശിഖഭീകരന്മാർ ഉണ്ടായിട്ടു വേണ്ടേ? അവസാനത്തെ ഭീകരൻ ഭഗത്സിംഗായിരുന്നുവല്ലോ!''

''സുജ്ഞാൻസിംഗ്, കുററവാളിയെ സങ്കല്പിക്കുന്നതിലാണ് മിടുക്ക് കിടക്കുന്നത്. സാങ്കൽപ്പികമായ ഒരു കുററവാളിയെ നായാടാൻ തുടങ്ങിയാൽ സങ്കല്പം യഥാർത്ഥമാകാൻ കാലതാമസമുണ്ടാവില്ല. ഈ നാടകത്തിന്റെ സംവിധായകന്മാർ കൊടുക്കുന്ന വിവരങ്ങൾ മാത്രമേ ജനം അറിയുകയുള്ളൂ, ചിലപ്പോൾ ഭരണകർത്താക്കന്മാർ പോലും അതിൽക്കവിഞ്ഞ് ഒന്നും അറിഞ്ഞെന്നുവരില്ല. കാരണം, ഇവിടെ പ്രവർത്തിക്കുന്നത് ഭരണത്തിന്നുള്ളിലെ ഭരണമാണ്, കലാപത്തെ ഉപഭോഗവസ്തുവാക്കുന്ന ഒരുപററം മുഖമില്ലാത്ത മനുഷ്യന്മാർ—''

''അധികാരത്തിന്റെ കാർട്ടൂണുകൾ, അല്ലേ, സാബ്?''

''വരയ്ക്കാൻ വയ്യാത്ത കാർട്ടൂണുകൾ, ഭരണത്തിന്റെ പൈശാചികമായ സൂക്ഷ്മശരീരങ്ങൾ!''

''അന്യായം!''

''എല്ലാ ഭരണങ്ങളുടേയും അവസ്ഥ ഇതാണ്. ഇന്നുവരെ.''

''എന്നാൽ നാളെ മുതൽ ഇതരുത്! നാം ഇന്നുകണ്ട അസ്തമയം ആവർത്തിച്ചുകൂടാ!''

''എന്തുചെയ്യാം, സുജ്ഞാൻസിംഗ്! നമ്മുടെ കാലഘട്ടം ലോകസംസ്കൃതി, നിർണ്ണയിച്ച വഴിയാണിത്. വേറെ വഴിയില്ല.''

ചരിത്രത്തിന്റെ വൻകരപ്പടർപ്പുകൾയ്ക്കിടയിൽ പ്രകമ്പനം കൊണ്ട് ഇരമ്പിയാർക്കുന്ന ഒരു മഹാനിരാസം സുജ്ഞാൻസിംഗറിഞ്ഞു. സുജ്ഞാൻസിംഗിന്റെ ധർമ്മരഥചക്രങ്ങൾ തീക്കളങ്ങളിലൂടെ അന്ധമായുരുണ്ടു.

''വഴിയടഞ്ഞിട്ടില്ല, സാബ്!''

''അടഞ്ഞ വഴി ഏതാണ്, സുജ്ഞാൻസിംഗ്?''

''പ്രവാചകന്റെ വഴി!''

മധ്യവയസ്സ്, സുജ്ഞാൻസിംഗിന്റെ നേരം താഴുകയാണ്. എന്നിട്ടും അയാൾക്കകത്ത് അന്വേഷണത്തിന്റെ സ്ഥിരചിത്തത, അവതാരത്തിന്റെ പ്രതിഷ്ഠ. അതിന്റെ അചഞ്ചലത തന്റെ സ്വന്തം വഴിതേടലിന്റെ ഓർമ്മകളെ നാരായണനിൽ ഉണർത്തി. കലാലയത്തിന്റെ നാളുകൾ, പ്രവചനത്തിന്റെ അടയാളങ്ങളെത്തേടിയുള്ള യാത്ര. നാരായണനും കൃഷ്ണനുണ്ണിയും ജോസെഫും മററു വിദ്യാർത്ഥികളിൽ നിന്നകന്നുനിന്ന ഒരു സുഹൃൽസംഘമായിരുന്നു. ''ഒരു ഗൂഢസംഘം,'' അവരുടെ ബയോളജി പ്രൊഫസർ രാധാകൃഷ്ണമേനോൻ അവരെ കളിയാക്കുമായിരുന്നു. പ്രൊഫെസർക്ക് മൂവരേയും പ്രിയമായിരുന്നു,, തന്റെ ശിക്ഷണത്തെ ഇവർ തുരങ്കം വയ്ക്കുകയായിരുന്നുവെന്നതിൽ ഒരു ഗുരുവിന്റെ കൗതുകവും. വംശനാശം വരാതിരിക്കാൻ പാടുപെടുന്ന ഒരു 'മൈക്രോ ഓർഗാനിസം' ആണ് രാധാകൃഷ്ണമേനോൻ എന്ന് ജോസെഫ് തമാശ പറയുമായിരുന്നു. ഒരു ബയോളജിസ്ററ് മൂന്നു ബയോളജിസ്ററുകളെ പുനരുത്പാദിപ്പിക്കുക, പിന്നെയും പഠിപ്പിക്കാൻ, അല്ലെങ്കിൽ കണ്ണുകെട്ടി ഗവേഷണം നടത്താൻ; ജോസെഫിന്റെ സ്ഥിരം പരിഹാസമായിരുന്നു ഇത്. ''നിങ്ങളുടെ സാധ്യത നിങ്ങൾ തന്നെ മനസ്സിലാക്കിയില്ലെങ്കിൽ പിന്നെ ആർക്ക് എന്തുചെയ്യാൻ കഴിയും?'' ഇത് പ്രൊഫെസറുടെ സ്ഥിരമായ ഖേദവും. ജീവശാസ്ത്രത്തിന്റെ തെളിമകൾ പ്രവചനത്തിന്റെ സാധുതയായി ജോസെഫ് കണ്ടു, പരിണാമത്തിന്റെ അധൃഷ്യമായ കാൽവെപ്പ്. ബയോളജിയിൽ നിന്ന് വിപ്ളവത്തിലേക്ക് അധികം ദൂരമുണ്ടായിരുന്നില്ല. ''ചിലന്തിയേയും പാററയേയും നോക്കിപ്പഠിക്കൂ,'' ജോസെഫ് പ്രവാചകൻ ചമയുമ്പോൾ ഇങ്ങനെ പ്രസംഗിക്കും, ''അവർക്ക് വിപ്ളവസിദ്ധി ഉണ്ടായിരുന്നെങ്കിൽ ഇങ്ങനെ പററിയും പല്ലുങ്ങിയും കഴിയേണ്ടിവരുമായിരുന്നില്ല.''

'ചിലന്തിയുടേയും പാററയുടേയും കഥാവസാനം നാം കണ്ടിട്ടില്ല,'' നാരായണൻ മറുപടി കൊടുക്കും, ''ഒരുപക്ഷേ അവരായിരിക്കും ഭൂമിയുടെ അവകാശികൾ.''

''ഇവ രണ്ടും ,യുക്തിക്കപ്പുറം കടക്കുന്ന തീവ്രവാദങ്ങളാണ്,'' രാധാകൃഷ്ണമേനോൻ ഇടപെടും, ''മൈക്രോ ബയോളജി ഒരു കാൽപ്പനിക ദർശനമല്ല, ദൃശ്യമായ തെളിവുകളാണ്.''

കൃഷ്ണനുണ്ണി മാത്രം തർക്കത്തിൽ ഇടപെടില്ല, തന്റെ രണ്ടു സതീർത്ഥ്യൻമാർക്കും അധ്യാപകനും ഇല്ലാത്ത ഒരു സ്വാസ്ഥ്യമാണയാൾക്ക്. എന്നാൽ സൂക്ഷ്മദർശിനികൾ നാരായണനെ ഭയപ്പെടുത്തി. അണിമയുടെ ഉൾപൊരുളിനെ കാട്ടിത്തരുന്ന ഉപകരണങ്ങൾ ഇന്ന് മനുഷ്യന്റെ കൈവശമുണ്ട്, അണുവിന്നകത്തെ ഇരുണ്ട താരസമൂഹങ്ങൾ, സൂക്ഷ്മാതീതത്തിനപ്പുറമുള്ള തീവ്രനിഗൂഢത. അവിടെ നാന്മുഖനായ ബ്രഹ്മാവ് തന്റെ മുഖങ്ങളിലൊന്നുകൊണ്ട് ദയാഹീനമായി ചിരിക്കുന്നു, ഇലക്ട്രോൺ മൈക്രോസ്കോപ്പിന്റെ വിലപിടിച്ച ചില്ലുകളെ ആ ചിരികൊണ്ട് ഉടയ്ക്കുന്നു.

''ഈശ്വരാ,'' നാരായണൻ വ്യഥിതനായി ചോദിച്ചു, ''ജനിക്കും മൃതികും ഇടയിൽ എന്താണ്?''

മറുപടി, ''പ്രകൃതി.''





പ്രകൃതിയെ വിപ്ലവത്തിന്റെ പ്രവചന ത്തിന് കീഴ്പ്പെടുത്തുക എന്ന ദൗത്യവുമായി ജോസെഫ് ക്യാമ്പസ് രാഷ്ട്രീയത്തിലൂടെ ഇത്തിരി കാലം അലഞ്ഞു. പിന്നെ, ബാല്യ ത്തിലെ സൗമ്യതയൊക്കെവിട്ട്, വെളിമ്പുറങ്ങ ളിലേക്ക് കാലൂവച്ചു. തന്റെ പുതിയ ജീവശാസ്ത്രനിഘണ്ടുവിൽ വെളിപാടുതേടി ഒററയാനായി മുന്നോട്ടുനടന്നു, കൊലക്കുററ ത്തിന്റെ ഭാരവുമായി ജയിലിൽ കഴിഞ്ഞു. പൊതുസുഹൃത്തായിരുന്ന ഒരു പൊലീസു ദ്യോഗസ്ഥന്റെ ഔദാര്യത്തിൽ ജോസെഫിനെ കാണാൻ നാരായണന് കഴിഞ്ഞു. റഹീം, ആ പൊതുസുഹൃത്ത്, നാരായണനോട് പറഞ്ഞു,

"നാരായണൻ ഉപദേശിച്ചുനോക്കൂ, ജോസെഫ് കുറച്ച് വിട്ടുവീഴ്ച ചെയ്യട്ടെ, എന്തെങ്കിലും വിട്ടുവീഴ്ച, ജോസെഫിനെ ബഹുമാനിക്കുന്ന ഞങ്ങളൊക്കെ പൊലീസിലും കോടതീലും. ദൈവകൃപ നല്ലാണ്ടെ എന്താ പറയ്വാ? അതിനെ തട്ടിമാററത് ന്ന് നാരായണൻ ധരിപ്പിച്ചു നോക്കൂ."

പ്രതീക്ഷയോടെ നാരായണൻ ലോക്കപ്പി ലേക്ക് നടന്നു. പുറത്തെ ആപ്പീസുമുറിയിൽ റഹീം കാത്തിരുന്നു. ഒരുനീണ്ട മണിക്കൂറിനു ശേഷം പുറത്തുവന്ന നാരായണന്റെ മൗനം വാചാലമായിരുന്നു.

"തോററു, അല്ലേ?" റഹീം ചോദിച്ചു.

"അതെ."

കൃഷ്ണനുണ്ണിയുമായി പണ്ടൊരിക്കൽ സംസാരിച്ചത് ഓർക്കുന്നു; കൃഷ്ണനുണ്ണി പറഞ്ഞു, "അന്യതയാണ് ജോസെഫിന്റെ പ്രശ്നം, കൊറച്ച് കാലം മുമ്പുവരെ എന്റേം."

"അന്യതയ്ക്ക് കൃഷ്ണനുണ്ണി പോംവഴി കണ്ടെത്ത്യോ?"

"എന്നുപറയാനുള്ള വിഡ്ഢിത്തം എനി ക്കില്ല്യ, പക്ഷേ ജോസെഫിന്റെ കാര്യം അതല്ല, അവനേം അവന്റെ അണികളേം വഴി നടത്തണത് അവന്റെ പുസ്തകാ. എനിക്ക് ഒര് പുസ്തകത്തിന്റേം ഭാരം ല്യ, പാവം മേനോൻ മാഷ്, എന്നെ ബയോളജി പഠിപ്പിക്കാൻ നോക്കിതാ, ജീവശാസ്ത്രം—"

ഇത്തിരി മൗനം, ഒരു സ്വകാര്യവിനോദം,

"അതിരിക്കട്ടെ, നാരായണാ, നെണക്ക് നെലം വേണോ?"

"നെലോ?"

"പാടം."

"എവടെയാ അത്?"

നെല്ലിയാമ്പതി മലയുടെ അടിവാരത്തിൽ, ഒട്ടധികം കൃഷിനിലം. അച്ഛനും അമ്മയും ഇന്നില്ല, കൃഷ്ണനുണ്ണിയാണ് ഏക അവ കാശി. കുടിയാൻമാരും മരിച്ചുപോകയാൽ സ്ഥലം കൈവശമാണ്.

"നെണക്ക് ആവശ്യള്ളത് എട്ക്കാം, നാരായണാ."

"എന്താ കൃഷ്ണനുണ്ണി പറഞ്ഞോണ്ടുവര ണത്?"

"ഇത്രമാത്രം. ഭൂപരിഷ്കരണം നടപ്പാവ ണേന് മുമ്പ് മിച്ചഭൂമിയൊക്കെ ആർക്കെങ്കിലും കൊടുക്കണം"

"എന്റെ കൈയിൽ പണം ല്യാലോ, കൃഷ്ണനുണ്ണീ."

"അതൊരു പ്രശ്നാക്കണ്ട."

"എനിക്ക് കൃഷി ചെയ്യാൻ അറിഞ്ഞുംകൂട."

"അഭ്യസിപ്പിച്ചുതരാം."

കൃഷ്ണനുണ്ണി പഠിപ്പുനിർത്തി; അധ്യയന ത്തിന്റെ നടുപ്പാതിയിൽവച്ച് ഒഴിഞ്ഞുമാറിയ തെന്തിനെന്ന് ആർക്കും തുമ്പുകിട്ടിയില്ല. കൃഷ്ണനുണ്ണി പഴയ പരിചയക്കാരുമായി ബന്ധം പുലർത്തിയില്ല, നാരായണനെ വല്ലപ്പോഴും കാണുകയോ അയാൾക്ക് കത്തെ ഴുതുകയോ ചെയ്യുന്നതൊഴിച്ചാൽ. വേണ്ടപ്പെ ട്ടവർക്കും തന്നോടു കലഹിച്ചിരുന്നവർക്കും ആർക്കൊക്കെയോ ആയി നിലം വീതിച്ചു ദാനം ചെയ്ത് കൃഷ്ണനുണ്ണി കല്ലടിക്കോ ട്ടേയ്ക്ക് താമസം മാററി. അവിടെയും കുടുംബത്തിന്റെ പുരാതനസ്വത്തായ കുറച്ചു കാടും, കാടിനോടുചേർന്ന സമതലപ്രദേശവും, എന്നും വെള്ളം നിറഞ്ഞുനിന്ന ഒരു ചിറയും ഉണ്ടായിരുന്നു. സമതലത്തിൽ കൃഷ്ണനുണ്ണി വിളയിറക്കി, ചിറയുടെ കരയിൽ ഒരു ചെറിയ പുരകെട്ടി. ദില്ലി യാത്രയ്ക്കുമുമ്പ് കൃഷ്ണനു ണ്ണിയുടെ കൂടെ വിരുന്നു താമസിക്കാനായി നാരായണൻ കല്ലടിക്കോട്ടുചെന്നു. വീടും പരിസരവും കണ്ട നാരായണൻ പറഞ്ഞു, "എനിക്ക് അസൂയയാവുണൂ."

"അസൂയ നഷ്ടക്കച്ചവടാ." എന്നിട്ട് തന്റേതായ ആ കൃഷിനിലവും പരിസരവും കൈചൂണ്ടിക്കാണിച്ച് കൃഷ്ണനുണ്ണി തൃപ്തി



ചെമ്മനം ചാക്കോ

# വിദ്യാഭ്യാസക്കുരുതി

"വഴി തെറ്റിയോ ഡോക്ടർ? വർഷങ്ങൾ നാലഞ്ചാറു-
കഴിയുന്നല്ലോ നിങ്ങളെൻ വീട്ടിൽ വന്നിട്ടിപ്പോൾ.
അതിനാൽ ചോദിച്ചതാ, ണയൽപക്കക്കാരേയു-
മതിദൂരത്താക്കുന്നു പട്ടണപരിഷ്ക്കാരം!
ഇടയ്ക്കു വല്ലപ്പോഴും ഞാൻ വരുന്നതു, വന്നാൽ
കിടയ്ക്കും കുറിമാനം മരുന്നിനെന്നോർത്തല്ലേ.
ഇതുപോൽ വല്ലപ്പോഴും കേറണമയൽക്കാരർ,
പതിവാക്കിയാൽ വേണ്ടില്ലീമട്ടു മറ്റുള്ളോരും.
എന്തുണ്ടു വിശേഷങ്ങൾ?" സാഗതരൂപത്തിലെൻ
ബന്ധുരപ്രഭാഷണം നീളുമെന്നോർത്തോ, ഡോക്ടർ
"എന്തൊരു ചൂടിവർഷം? ഫാനിട്ടു; മേലും കീഴും
വെന്തു നീറുന്നു; മാർച്ചിൻ തല കണ്ടതേയുള്ളൂ."
സെറ്റിയിലിരുന്നേവം തുടന്നു:-"ദുഃഖിക്കേണ്ടാ,
പറ്റെ വൈകുന്നേരമേ ഞാനിന്നു പോകുന്നുള്ളൂ.
ഇന്നു മാത്രമ, ല്ലിനിയേഴെട്ടു ദിനംകൂടി
വന്നു ഞാൻ വരാത്തതിൻ കടമൊക്കെയും വീട്ടും!"
"അത്രയും സന്തോഷം"-ഞാൻ ചൊൽകയായ്,
തെല്ലദ്ഭുത-
വൃത്തമെന്തോ കേൾക്കുന്നൊരുദ്വേഗത്തുടിപ്പോടെ:-
"മണി നാലടുക്കുന്നു; ചായയോ പഥ്യം? കാപ്പി-
വേണമോ? വിഷമമില്ലേതിനും, പറഞ്ഞാട്ടേ."
ഭാര്യയെ വിളിക്കുമ്പോൾ ചൊല്ലുന്നു ഡോക്ടർ:-"ഞാനെൻ
ഭാര്യയെപ്പേടിച്ചല്ലോ പോകാതെയിരിക്കുന്നു!
പ്രീഡിഗ്രി മൂന്നാംവട്ടം തോറ്റവൾ വിദ്യാഭ്യാസ-
ധാടിക്കുള്ളാവേശത്തിലാരിലും മുൻപാണല്ലോ.
ഇത്തിരിയിളവില്ലാതിംഗ്ലീഷും കണക്കെല്ലാം
പുത്രനെപ്പഠിപ്പിക്കലാണിപ്പോൾ സ്ഥിരം ജോലി.

മോനിന്നു പരീക്ഷയാണെൻ പ്രിയസാറേ, റോട്ടിൽ
വാനൊന്നു വരാൻ നോക്കിനില്പുണ്ടാകുമെൻ പത്നി!
വന്നു കിട്ടിയാൽപ്പിന്നെ കഷ്ടകാലമേ കൊച്ചി,-
നന്നത്തെപ്പരീക്ഷതൻ പരിശോധനയല്ലോ!
കുറ്റവാളിയെപ്പോലെനിന്നു പിഞ്ചുമോൻ ചൊല്ലും
തെറ്റുമുത്തരങ്ങൾക്കു കിഴുക്കും, തല്ലും, പിച്ചും!
നാഴിക ചോദ്യം ഭേദ്യം നീളുന്നു, പാവത്തിന്നു
നാളത്തെപ്പരീക്ഷയുണ്ടെന്നതും ചിന്തിക്കാതെ!
'അരുതെ'ന്നു ഞാൻ ചൊന്നാൽ കലഹം വീട്ടിൽ; കാണാ-
നരുതീ വിദ്യാഭ്യാസക്കുരുതി; തന്മൂലം ഞാൻ
ആറടിക്കാതിന്നെന്റെ വീട്ടിലേക്കില്ലാ, നാല-
ഞ്ചാറു നാളിതുപോലെയഭയം തന്നേപറ്റൂ!"
മാതാവിന്റെ സ്നേഹത്തിന്റെ ഭീഷണകഥ കേൾക്കേ-
ച്ചോദിച്ചേൻ:- "മകനിപ്പോൾ ക്ലാസ്സേതിൽ പഠിക്കുന്നു?"
"രസമായതില്ലല്ലോ"-ചൊല്ലുന്നു ഡോക്ടർ മന്ദ-
ഹസിതത്തോടെ:-"പയ്യൻ പഠിപ്പതൊന്നാംക്ലാസ്സിൽ!"

യറിയിച്ചു, "എനിക്കും എന്നെങ്കിലുമൊക്കെ ഇവടെ പറന്നെത്താറ്ള്ള ബലിക്കാക്കോൾക്കും അന്നം,രാത്രി തല ചായ്ക്കാൻ ഒരുകൂര."

അത്താഴം കഴിഞ്ഞു. പുറത്ത്, ആദിസ്മൃതി കളിൽ ഓതിപ്പാടിച്ച ജീവശാസ്ത്രത്തിന്റെ പർവ്വങ്ങളായി വനസ്വരങ്ങൾ ആടിയടങ്ങി. നാരായണനും കൃഷ്ണനുണ്ണിയും ഉറങ്ങാൻ പായവിരിച്ചു. കിടന്നില്ല. പായകളിൽ ചമ്രംപ ടിഞ്ഞ് ചുമരുചാരിയിരുന്നു. അങ്ങനെയിരുന്ന്, മതിവരാത്ത ഓർമ്മകൾ എണ്ണിപ്പറഞ്ഞ് പാതി രയാക്കി. അപ്പോൾ, രാത്രിയിൽ, ഒട്ടധികം അകലെയല്ലാതെ, ഒരു ഗർജ്ജനം പതിഞ്ഞു മുഴങ്ങി. കൃഷ്ണനുണ്ണി സംസാരം നിറുത്തി, അയാൾ തെളിഞ്ഞു, അയാൾ പറഞ്ഞു, "എന്റെ മണികണ്ഠനാണത്!" നാരായ ണന്റെ പരിഭ്രമം കണ്ട് കൃഷ്ണനുണ്ണി ചിരിച്ചു, "പേടിയാവ്ണോ?"

"ഒരു പാകത്തിന്."

"സർക്കാർകാട് ന്ന് ഏട്ടിലെ കാടാണ്, മുക്കാലും വെട്ടികൊള്ളയടിച്ചു. മൃഗങ്ങള് എന്റെ കാട്ടിലിക്ക് സ്ഥലംമാറി. അക്കൂട്ടത്തിൽ വന്നവനാ മണികണ്ഠൻ. കഴിഞ്ഞകൊല്ലം അന്യോന്യം അടുത്തുകണ്ടു, ഗംഭീരൻ, ക്ഷത്രിയൻ! ഞാൻ അവടെവച്ച് അവന് പേരിട്ടു, മണികണ്ഠൻ. 'മണികണ്ഠാ,' ഞാൻ വിളിച്ചു, 'വ്യാവോ,'ന്ന് നസ്യം പറഞ്ഞ് അവൻ പൊന്തേലിക്ക് തിരിച്ചുനടന്നു. നെണക്ക് അവനെ അടുത്തുവച്ച് കാണണോ, നാരായണാ?"

"കഴിയുവെങ്കില് ദില്ലിക്ക് ജീവനോടെ പോണം ന്നാ മോഹം."

"കാണണ്ടാച്ചാൽ വേണ്ട. പക്ഷേ, പറ യാലോ, അവന്റെ ഐശ്വര്യാ ഇന്ന് എന്റെ കാട്ടില്. ഇത്ര സൗന്ദര്യം ഞാൻ മുമ്പ് കണ്ടിട്ടില്ല്യ, ഒന്നാന്തരം തെളിഞ്ഞവര, തെങ്ങോലവരിയന്റെ തറവാടിത്തം, പവിഴ ക്കണ്ണ്, നെററീൽ കാലചക്രം. ആദ്യ കാഴ്ചേൽ തന്നെ ഞങ്ങക്ക് പരസ്പരം വിശ്വാസായി. എന്റെ കാട്ടില് മലയര്ടെ നാലഞ്ച് കുട്ംബങ്ങള്ണ്ട്, അവർക്കും മണികണ്ഠനെ വിശ്വാസം."

"ഇതിനാണോ നീ പഠിപ്പുനിർത്തി ഇങ്ങട്ട് വന്നത്?"

കൃഷ്ണനുണ്ണി മറുപടി പറഞ്ഞില്ല, അയാൾ എഴുന്നേററു. "വരൂ, നാരായണാ." കൃഷ്ണ നുണ്ണി പുറകിലെ വാതിൽതുറന്നു. തുറന്ന വാതിൽപ്പാളിയിൽനിന്ന് ഒരു വലിയ കറുത്ത എട്ടുകാലി ചുമരിലേക്കുനീങ്ങി അവർക്ക് വഴികൊടുത്തു. കൗതുകത്തോടെ എട്ടുകാലിയെ നോക്കി കൃഷ്ണനുണ്ണി ചോദിച്ചു, "നീ ഇനീം ഒറങ്ങീലേ, ജയദേവാ?" എട്ടുകാലുകൾ നനുക്കെ ചൊടിച്ചെന്ന് നാരായണന് തോന്നി; ജയദേവൻ കൃഷ്ണനുണ്ണിക്ക് മറുപടികൊടു ക്കുകയായിരുന്നുവോ? നേരോ മതിഭ്രമമോ?

"ഞാൻ കുടിപാർക്കാൻ വന്ന ആദ്യരാത്രി കണ്ടവനാണ് ഇവൻ." കൃഷ്ണനുണ്ണി പറഞ്ഞു,"അഷ്ടപദി, ജയദേവൻ. പേര് നെണക്ക് ഷ്ട്ടായോ, നാരായണാ?" എട്ടുകാ ലിയുടെ മുമ്പിൽച്ചെന്ന് കൃഷ്ണനുണ്ണി പതുക്കെ ചുമരിൽതട്ടി, " പാതിരകഴിഞ്ഞു, ഒറങ്ങു." അഷ്ടപദിയാട്ടത്തിന്റെ ... ത്തോടെ ചുമരിൽ ... വാതിൽക്കട്ടിളയുടെ ... ഒതുക്കുകല്ലിൽ ... കൃഷ്ണനുണ്ണി നാരായണനെ ... ടത്തി. നാരായണൻ ആത്മവിശ്വാസമില്ലാതെ പറഞ്ഞു, "കൃഷ്ണനുണ്ണി, നീയൊരു സൈക്കാട്രിസ്ററിനെ കാണണം."

കൃഷ്ണനുണ്ണി പൊട്ടിച്ചിരിച്ചു, "നമ്മടെ ക്ളാസിലെ വിജയലക്ഷ്മ്യേ ഓർമ്മേണ്ടോ? ആ കുട്ടീടെ ഏട്ടൻ പാലക്കാട്ട് ഒരു സൈക്കയാറ്ട്രിക് ക്ളിനിക് നടത്ത്ണ്ണ്ട്. എന്റെ കൈയില് കിട്ട്യാൽ ഞാൻ ആ വങ്കനെ രണ്ടാഴ്ചകൊണ്ട് ഭേദാക്കിവിടാം. പക്ഷേ ഡോക്ടർമാര് സംഘടിതരായ രോഗികളാ. മററ സാംക്രമികരോഗങ്ങളോട് അവർക്ക് ഐക്യദാർഢ്യോം—രാഷ്ട്രീയം, സോഷ്യലിസം, ഫ്രീമാർക്കററ്, മതം, അണു



യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ

# എന്റെയും നിന്റെയും കഥ അവന്റെയും

## അൻപത്തിനാല്

മേയ് അവസാനം. രാവിലെ എട്ടുമണി. ഉഷയ്ക്ക് ഓർക്കാപ്പുറത്തൊരു ഓക്കാനം സേട്ട് ഡിസ്പെൻസറിയിലായിരുന്നു. ഉഷ ഫാനിട്ട് കട്ടിലിൽ കിടന്നു. കാൽപ്പെരുമാററം കേട്ട് നോക്കിയപ്പോൾ ഗൗരി വന്നതു കണ്ടു.

''പരമൂ, ഓടി വാ, പാല് തിളച്ചുമറിയുന്നു. ഏടത്തിയെവിടെ? ഇനിയും എഴുന്നേററില്ലേ? ഇതെന്തൊരേർപ്പാട്?''

ഗൗരി കർട്ടൻ നീക്കി. കിടപ്പുമുറിയിലേക്കു ചെന്നു— 'ഏടത്തി, എഴുന്നേററില്ലേ? എന്തു പററി?''

''നല്ല സുഖമില്ല.''

''ചേട്ടനോടു പറഞ്ഞില്ലേ?'' ഗൗരി ഉഷയുടെ നെററി തൊട്ടുനോക്കി. മുഖം ശ്രദ്ധിച്ചു. എന്നിട്ട് ചെവിയിൽ മന്ത്രിച്ചു. ഉഷ ലജ്ജാവിവശയായി.

''പേടിക്കാനൊന്നുമില്ല. ചെറുനാരങ്ങയും ഇഞ്ചിനീരും കഴിച്ചാൽ മതി. അച്ചാറും കരുതിക്കോളൂ.'' ഗൗരിയുടെ സ്വരത്തിൽ ആത്മീയത.

തിരിച്ചുപോകുമ്പോൾ ഗൗരി സേട്ടിന്റെ വീട്ടിൽ കയറാൻ മറന്നില്ല. ഇളയമ്മയോട് വിവരം പറഞ്ഞു. ഇളയമ്മയുടെ മുഖം പ്രസന്നമായി. ഗൗരിയോട് അടക്കം പറഞ്ഞു— ''ഇപ്പൂഴ് ആരോടും പറയണ്ട. ആളുകൾ ഏതെല്ലാം തരക്കാരുണ്ട്!'' മുമ്പിൽത്തന്നെയുള്ള ബന്ധുക്കളെയാണ് അവർ ഉദ്ദേശിച്ചത്.

സേട്ട് വന്നപ്പോൾ ഗംഗ ഉത്സാഹപൂർവ്വം ഉണർത്തിച്ചു— ''ഗൗരി വന്നിരുന്നു...'' സേട്ടിന്റെ മുഖത്തും സന്തോഷത്തിന്റെ നിഴലാട്ടം.

സേട്ട് മകന്റെയും ഭാര്യയുടെയും കാര്യങ്ങൾ വേണ്ടവണ്ണം ശ്രദ്ധിച്ചിരുന്നു. ഇപ്പോൾ ശ്രദ്ധ കൂടി. അന്നുതന്നെ വൈകുന്നേരം അഞ്ചുകുപ്പി ഒന്നാന്തരം പശുവിൻനെയ്യ് കൊടുത്തയച്ചു. ഈരണ്ടുനാൾ കൂടുമ്പോൾ ഹരിയുടെ വശം മധുരപലഹാരങ്ങൾ കൊടുത്തയച്ചുതുടങ്ങി. മുന്തിയ പഴങ്ങൾ തിന്നാൽ തീരാത്തത്ര.

ഏടത്തിയിൽനിന്ന് അമ്മാവന് വിവരം കിട്ടിയിരിക്കുമെന്ന് ഉഷ ഊഹിച്ചു. അമ്മാവനോടുള്ള ആദരവും നന്ദിയും നാൾക്കുനാൾ ഏറിവന്നു.

മൂന്നുദിവസമായി ഉഷ ആലോചിച്ചു വരികയാണ്. സേട്ട്ജി വന്ന സൂചന കിട്ടിയപ്പോൾ സാരി മാററി, മുടി ചീകി. സാരിത്തുമ്പുകൊണ്ട് തലമറച്ചു. മന്ദം മന്ദം വരാന്തയിലേക്കു നീങ്ങി. സേട്ട്ജിയുടെ മുമ്പിലെത്തിയപ്പോൾ കൈകൂപ്പി. എന്നാൽ സേട്ട് മുഖം തിരിച്ചുകളഞ്ഞു. ഉഷ അപമാനിതയായി അകത്തേക്കു കടന്നുപോയി.

ഉഷയുടെ മസ്തിഷ്കത്തിലാകെ അപമാനം കത്തിയെരിയുകയായിരുന്നു. കണ്ണുകൾ നിറഞ്ഞു, തൊണ്ടയിടറി. ഡോക്ടർ അകത്തു വന്നപ്പോൾ പരാതിപ്പെട്ടു— ''ഞാൻ ഇത്രയും ബഹുമാനത്തോടെ...''

ഭർത്താവ് സമാധാനിപ്പിച്ചു— ''നീ നിന്റെ കർത്തവ്യം നിറവേററി. അദ്ദേഹം തന്റെ സ്വഭാവം കാണിച്ചു. ബഹുമാനം മനസ്സിലിരിക്കട്ടെ. അത് കാണിച്ചിട്ട് അപമാനിതയാകുന്നതെന്തിന്?''

മൂന്നാംദിവസം ഗൗരി വന്നപ്പോൾ സഹാനുഭൂതി ലഭിക്കുമെന്ന വിശ്വാസത്തോടെ ഉഷ സംഭവം വിവരിച്ചു. ''അദ്ദേഹത്തിന്റെ അടുത്ത് മരുമകളെപ്പോലെ പെരുമാറിയാൽ മതി.'' ഗൗരിയുടെ ഉപദേശം.

ഉഷ ദേഷ്യം മനസ്സിലൊതുക്കി. മരുമകളുടെ നിലവിട്ട് ഞാനെന്താണു ചെയ്തതെന്ന് ചോദിക്കാൻ തോന്നി. പറഞ്ഞാൽ അധികമായിപ്പോകേണ്ടെന്നു കരുതി വായമൂടി. വിഷമം പുറത്തുകാട്ടാതിരിക്കാൻ കുളിമുറിയിലേക്കു പോയി. ഗൗരി പോയെന്ന് ബോദ്ധ്യപ്പെട്ടപ്പോഴേ പുറത്തു വന്നുള്ളൂ.

എന്നാൽ ഭർത്താവ് അകത്തുവന്നപ്പോൾ ഉഷയ്ക്ക് ഉരിയാടാതിരിക്കാൻ കഴിഞ്ഞില്ല— ''നിങ്ങളല്ലേ അന്നു പറഞ്ഞത് ഗൗരിയെക്കുറിച്ച് എനിക്കു തെററിദ്ധാരണയാണെന്ന്. ഇന്ന് ഞാൻ അമ്മാവന്റെ കാര്യം പറഞ്ഞപ്പോൾ എന്നെയാണ് കുററപ്പെടുത്തിയത്. അദ്ദേഹത്തിന്റെ അടുത്ത് മരുമകളെപ്പോലെ പെരുമാറണമത്രെ. മരുമകൾക്ക് ചേരാത്തതെന്താണ് ഞാൻ ചെയ്തത്? നിങ്ങടെ മുമ്പില് പഞ്ചാരവാക്കു പറയും. അപ്പുറത്തെത്തിയാൽ വിഷം ചർദ്ദിക്കും. ഞാൻ അവരുടെ വല്ലതും തട്ടിപ്പറിച്ചോ?''

''എനിക്ക് അങ്ങനെയൊന്നും തോന്നീട്ടില്ല.'' അമറിന്റെ വാക്കുകളിൽ ദേഷ്യത്തിന്റെ നിഴലാട്ടം.

ഉഷ ഉടൻ താണു— ''ഞാൻ ഉദ്ദേശിക്കുന്നത് നിങ്ങളുടെ ശ്രദ്ധയത്രയും എന്നിൽ പതിയണമെന്നാണ്.''

''ചേച്ചിയെ എനിക്കു നന്നായറിയാം. നീ പറഞ്ഞതുപോലെ സംഭവിക്കാൻ തരമില്ല.''

അതിൽപ്പിന്നെ ഗൗരി വന്നാൽ ഉഷ ഒഴിഞ്ഞുമാറിത്തുടങ്ങി.

ജൂലൈ രണ്ടാംവാരം. ഉഷ ഉച്ചയ്ക്കുമുമ്പ് ഫാനിനടിയിലിരുന്നുകൊണ്ട് അലക്കുകാരൻ കൊണ്ടുവന്ന ഷർട്ട്, പാൻറ്, ബ്ലൗസ് എന്നിവ പരിശോധിച്ച് കുടുക്കുകൾ പോയേടത്ത് തുന്നിപ്പിടിപ്പിക്കുകയായിരുന്നു. ശബ്ദം കേട്ട് ഗേററിനുനേരെ നോക്കി. നരേന്ദ്രന്റെ കാർ നിന്നിരിക്കുന്നു. അതിൽനിന്നും ഒരുസ്ത്രീ ഇറങ്ങുന്നു. ആധുനികരീതിയിൽ വസ്ത്രധാരണം ചെയ്തിട്ടുണ്ട്. കൂടെയുള്ള സ്ത്രീ സാരിത്തുമ്പുകൊണ്ട് തലമറച്ച് ഒരു മഫ്ളർ പുതച്ചിട്ടുണ്ട്. കാർ തിരിച്ചുപോയി. മഫ്ളർ പുതച്ച സ്ത്രീ പുഷ്പേടത്തിയാണെന്നു മനസ്സിലായി. ഉഷ സ്വാഗതം ചെയ്യാനായി വെളിയിലിറങ്ങി. ഡിസ്പെൻസറിയിൽനിന്നും അമറും വന്നെത്തി. പരിചയമില്ലെങ്കിലും ജയറാണിച്ചേച്ചി ഉഷയെ കെട്ടിപ്പിടിച്ചു.

പുഷ്പേടത്തി സ്നേഹമയിയാണെന്ന് ഉഷയ്ക്ക് നേരത്തേതന്നെ അറിയാം. ആദ്യമായിക്കാണുന്നതാണെങ്കിൽപ്പോലും ജയറാണിച്ചേച്ചിയോട് ആത്മീയത തോന്നി.

ശക്തി, പത്രം. അവസാനം പറഞ്ഞ 'രോഗം പ്രത്യേകം ഓർമ്മവയ്ക്കണേ, നാരായണാ. പത്രം.''

അവർ മുററത്തിറങ്ങി. അലതല്ലിനിറഞ്ഞ നിലാവ്, കാടിന്റെ മുടി ചിന്നിച്ച മഞ്ഞുകാററ്, ജനിമൃതികൾക്കിടയിൽ ആരായുന്നവന്റെ വഴിയമ്പലം. കാട്ടിലേക്കുനോക്കി കൈപ്പടങ്ങൾ വായയ്ക്കിരുവശവും കാളംപിടിച്ച് കൃഷ്ണനുണ്ണി നീട്ടിവിളിച്ചു, ''മണി കണ്ടാാാ!'' വിളി ചെന്നെത്താനുള്ള സമയം, മറുപടി മനസ്സിൽ രൂപംകൊള്ളാനുള്ള സമയം, ആ നിമിഷങ്ങൾ കഴിഞ്ഞപ്പോൾ സങ്കീർണ്ണമായ മറുവിളി കാട്ടിൽനിന്ന് മുഴങ്ങി. അതിന്റെ ഗൂഢപദങ്ങളുടെ പിന്നലഴിച്ചുകൊണ്ട്, തുളുമ്പുന്ന സ്നേഹത്തോടെ കൃഷ്ണനുണ്ണി പറഞ്ഞു, ''അവൻ എന്നോട് പലതും അന്വേഷിക്യാണ്.'' എന്നിട്ട്, കൈപ്പടങ്ങൾ വീണ്ടും കാളംപിടിച്ച്, ശബ്ദമുയർത്തി കൃഷ്ണനുണ്ണി വിളിച്ചുപറഞ്ഞു, ''ഇവൻ, നാരായണൻ, എന്റെ കൂട്ടുകാരൻ!''

കാട്ടിൽനിന്ന് ഒരു ചെറുഗർജ്ജനം, മനസ്സിലായെന്ന് അറിയിക്കാൻ.

(തുടരും)



ഉഷ ഡോക്ടറോട് ചെവിയിൽ ഇംഗ്ളീഷിൽ എന്തോ ചോദിച്ചു. ''ഏടത്തി, ഉഷ ചോദിക്കുകയാണ്. അവളുണ്ടാക്കിയത് നിങ്ങള് കഴിക്കോന്ന്.'' അമർ ഇടനിലക്കാരന്റെ കൃത്യം നിർവ്വഹിച്ചു.

ജയറാണി ഉഷയെ വീണ്ടും കെട്ടിപ്പിടിച്ചു— ''നീയുണ്ടാക്കിയത് തിന്നില്ലെങ്കിൽപ്പിന്നെ ആരുണ്ടാക്കിയതാണ് തിന്ന്വാ? എന്നാൽ ആദ്യമായി ഞങ്ങൾ നിന്നെ മധുരം തീററാൻ പോവ്വാ. പിന്നെ ഇരുന്നു സംസാരിക്കാം.'' ജയറാണി ഒരു കൊട്ടനിറയെ പഴങ്ങളും മധുരപലഹാരങ്ങളും കൊണ്ടുവന്നിട്ടുണ്ട്. മധുരപലഹാരത്തിൽ ഒന്നെടുത്ത് ഉഷയുടെ വായിലിട്ടുകൊടുത്തു. ''ഇനി നീ എന്തൊക്കെയാണ് ഞങ്ങൾക്ക് തരാൻ പോകുന്നതെന്ന് കാണട്ടെ.'' ജയറാണി ഉഷയെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു.

സേട്ട് വെളിയിലിറങ്ങി. മൂന്നുപേരും മനം തുറന്നു സംസാരിച്ചു. ''നരേന്ദ്രൻ ആളൊരു ജാതിയാ.'' ജയറാണി പറഞ്ഞു— ''എല്ലാവരെക്കുറിച്ചും കുററം പറയാനേ കാണൂ. എന്നാൽ നിന്നെ എത്ര പുകഴ്ത്തിയാലും മതിവരാറില്ല. അമറാണെങ്കിൽ കല്യാണക്കാര്യം പറഞ്ഞതേയില്ല. ഞാനവനെ തോളിലെടുത്തു നടന്നതാ. ഇപ്പഴല്ലേ വലിയ ഡോക്ടറായത്. അമ്മാവനും നിന്നെ വലിയ കാര്യമാണെന്നു കേട്ടു.''

''ഇല്ല ചേച്ചി, അമ്മാവൻ എന്നോട് പിണക്കത്തിലാ.'' ഉഷ അമ്മാവനെ ബഹുമാനിക്കാൻ പോയ കഥ പറഞ്ഞു.

ജയറാണി പൊട്ടിച്ചിരിച്ചു.

''മോളെ, ഒരു എം.എ അല്ല, പത്ത് എം.എ പാസായാലും ഞങ്ങളുടെ സമ്പ്രദായം മനസ്സിലാക്കാൻ അല്പം പാടുണ്ട്. നീയങ്ങ് നേരെ മുമ്പിൽച്ചെന്ന് നമസ്കാരം പറഞ്ഞുകാണും അല്ലേ?''

ഉഷ തലയാട്ടി.

''പൊട്ടി. അമ്മാവന്റെ മുമ്പിൽ മരുമകള് പോവുകയോ?'' പുഷ്പയുടെ നേരെ തിരിഞ്ഞ് പറഞ്ഞു— ''നിനക്കൊന്നു പറഞ്ഞുകൊടുക്കാൻ മേലായിരുന്നോ?''

''ഞങ്ങടെ കല്യാണം കഴിഞ്ഞിട്ട് കൊല്ലം പതിനൊന്നായി. ഇന്നുവരെ ഞാൻ അമ്മാവന്റെ മുമ്പിൽ നിന്നിട്ടുണ്ടാവില്ല.'' പുഷ്പ പറഞ്ഞു.

ജയറാണി ഉഷയുടെ തലയിൽ സാരിത്തുമ്പിട്ടു, മുഖം മറയ്ക്കാൻ പാകത്തിൽ മുമ്പോട്ടു നീക്കി. എന്നിട്ടു പറഞ്ഞു— ''ഇതാ ഇത്രയും വേണം, കേട്ടോ. എന്നിട്ട് തല താഴ്ത്തിയിട്ടു വേണം മുമ്പിൽ പോകാൻ. അമ്മാവന്റെ പാദം തൊട്ടു വന്ദിക്കണം. അത്രയേ വേണ്ടൂ. അത് എന്നും വേണമെന്നില്ല. വിശേഷദിവസങ്ങളിൽ മാത്രം മതി. എന്നിട്ട് എങ്ങനെയുണ്ടെന്ന് എന്നോടു പറയണം.''

ഒരാഴ്ച കഴിഞ്ഞപ്പോൾ ഒരു സന്ധ്യാനേരത്ത് അല്പം മഴ ചാറുകയായിരുന്നു. മെഡിക്കൽ കോളേജിൽനിന്നും റജ്ജയെയും കൂട്ടി നരേന്ദ്രൻ വന്നു. സ്വീകരണമുറിയിൽ ചായകുടിയും തമാശപറച്ചിലും. അപ്പോഴുണ്ട് കുതിരവണ്ടി വന്നുനില്ക്കുന്ന ശബ്ദം. അമർ അല്പംമുമ്പേ ഡിസ്പെൻസറിയിലേക്കു പോയിരുന്നു. പരമുവിനെയും ഇൽ മദീനിനെയും വിളിച്ചുകൊണ്ട് സേട്ട്ജി നനഞ്ഞ കുടയുമായി കയറിവന്നു. സേട്ട്ജിയോട് ബഹുമാനം കാണിക്കാനായി നരേന്ദ്രനും റജ്ജയും വരാന്തയിൽ ഇറങ്ങിനിന്നു. അല്പം കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ അവർക്ക് ആശ്ചര്യം. ഉഷ സാരിത്തുമ്പുകൊണ്ട് തലയും മുഖവും മറച്ചുകൊണ്ട് ചുമരുചാരി നില്ക്കുന്നു. രണ്ടുപേർക്കും കൗതുകം. ഉഷ അതേ രീതിയിൽ മുമ്പോട്ടു നീങ്ങി. സേട്ട്ജിയുടെ പാദം സ്പർശിക്കുന്നു.



''മതി മോളെ, മതി.'' സേട്ട്ജി തല സ്പർശിച്ചുകൊണ്ടു പറഞ്ഞു. അപ്പോഴും മുഖം തിരിച്ചിരുന്നു. എന്നാൽ സ്വരം സ്നേഹാർദ്രമായിരുന്നു.

തിരിച്ചുവന്ന് സാരിത്തുമ്പ് തലയിൽനിന്നും മാററിയപ്പോൾ ഉഷയുടെ മുഖത്ത് പ്രസന്നത.

''അഭിനന്ദനങ്ങൾ! അമ്മാവനെ മെരുക്കിക്കളഞ്ഞല്ലോ.'' നരേന്ദ്രൻ പറഞ്ഞു— ''അല്ല, റജ്ജ, നിങ്ങൾക്കുണ്ടോ ഇങ്ങനത്തെ സമ്പ്രദായം?''

''ഇല്ലേ ഇല്ല. ഇസ്ളാമിൽ ആരുടെയും കാലുപിടിക്കുന്ന ഏർപ്പാടില്ല. അമ്മാമന്റെ മുമ്പിൽ മുഖം കാണിക്കാറില്ല. തലതാഴ്ത്തി വന്ദിക്കും.''

''ക്രിസ്ത്യാനികൾക്കും പാദം സ്പർശിക്കുന്ന ഏർപ്പാടില്ല. തല മറയ്ക്കാറുമില്ല...'' ഉഷ പറയുകയായിരുന്നു. അമർ രോഗികളെ നോക്കിക്കഴിഞ്ഞിട്ട് അകത്തു വരുമ്പോഴേക്കും സേട്ട്ജി പോയിക്കഴിഞ്ഞിരുന്നു.

''നീയിന്ന് അച്ഛനെ തൃപ്തിപ്പെടുത്തി, അല്ലേ?'' അമർ സന്തോഷത്തോടെ ചോദിച്ചു. ''ഇങ്ങനെയൊക്കെ ചെയ്യാനറിയാമെങ്കിൽ അന്നേ ചെയ്യാമായിരുന്നില്ലേ?''

''എനിക്കറിയാമായിരുന്നെങ്കിൽ അന്നേ ചെയ്യില്ലായിരുന്നോ?'' ഉഷ ചോദിച്ചു. ''ഏടത്തിയല്ലേ സൂത്രം പറഞ്ഞു തന്നത്! ഗൗരി ഏടത്തിക്കു പറഞ്ഞുതരാൻ തോന്നീട്ടില്ലല്ലോ. അവർ എന്നെ കുററപ്പെടുത്തുകയായിരുന്നു.''

'പാവം! ഗൗരിയെവിടെ, ഏടത്തി എവിടെ?''

ഉഷ വിട്ടില്ല— ''അവരുടെ സമ്പ്രദായം അവർക്കറിയാതെ പോകുമോ? അവർ കരുതിക്കൂട്ടി ചെയ്തതാ.''

''നീയെന്താണീ പറയുന്നത്?'' സേട്ട് ദേഷ്യപ്പെട്ടു.

''അവർക്ക് അസൂയ തോന്നേണ്ട കാര്യമെന്ത്?''

''കാരണം പലതും കാണും...''

''ആലോചിച്ച് സംസാരിക്ക്.'' സേട്ട് കർക്കശസ്വരത്തിൽ പറഞ്ഞു— ''ഗൗരിയെ നിനക്കറിയില്ല. മററുള്ളവരുടെ സുഖത്തിൽ അസൂയപ്പെടുന്ന സ്വഭാവക്കാരിയല്ല, അവർ.''

''നിങ്ങളെപ്പോലെ അവരെ അറിയില്ല. എന്നാലും മനുഷ്യസ്ത്രീയല്ലേ? അസൂയയില്ലാത്ത മനുഷ്യരുണ്ടോ?'' നരേന്ദ്രൻ ഇടപെട്ടുകൊണ്ടു പറഞ്ഞു.

''മുമ്പൊക്കെ അവരുടെ കാര്യത്തിനുവേണ്ടി എന്നും ഓടിനടക്കുമായിരുന്നല്ലോ. ഇപ്പോൾ അതു പററില്ലല്ലോ. അതു പോരെ, അസൂയയ്ക്കു കാരണം?''

ഉഷ ചിരിയടക്കാൻ വായ കൈത്തലംകൊണ്ടു മൂടി.

''എന്ത്, അർത്ഥമില്ലാതെ സംസാരിക്കുന്നേ?'' അമർ അമർഷം പ്രകടിപ്പിച്ചു.

''ഉള്ളതു പറഞ്ഞുവെന്നേയുള്ളൂ. ഗൗരി നിങ്ങളുടെ പെങ്ങളല്ലേ?'' റജ്ജ പറഞ്ഞു— ''പടച്ചോനയച്ച പെങ്ങളല്ല. സുഹൃത്തെന്നു പറയാൻ മടി. അതുകൊണ്ട് പെങ്ങളെന്നു വിളിക്കുന്നു... ഉദ്ദേശ്യം അതുതന്നെ.''

സേട്ട് ദേഷ്യത്തോടെ മുഖം തിരിച്ചുകളഞ്ഞു. ഭർത്താവിനെ രക്ഷിക്കാനെന്നോണം ഉഷ ഇടപെട്ടു— ''മതി, ചേച്ചിയുടെ കാര്യം വിട്ടേക്കൂ.''

''വിടുന്നതെങ്ങനെ?'' ഉഷയുടെ നേരെ കണ്ണിറുക്കിക്കൊണ്ട് നരേന്ദ്രൻ തുടർന്നു— ''നിങ്ങൾ അവർക്കെതിരെ അസൂയ ആരോപിച്ചില്ലേ? അതിൽ തീരുമാനമാകേണ്ടതുണ്ട്.''

അപ്പോഴേക്കും മഴകൂടി. റജ്ജ കസാലയിലിരുന്നുകൊണ്ട് സിഗററ്റ് വലിക്കാൻ തുടങ്ങി. ''ഇന്ന് ചായപോലും തരുന്ന ലക്ഷണമില്ലല്ലോ.'' റജ്ജ പരാതിപ്പെട്ടു.

''ഇന്ന് ചായയൊന്നും കിട്ടാൻ പോകുന്നില്ല. വേഗത്തിൽ സ്ഥലംവിടാൻ നോക്ക്. ഇവിടെ ഭാര്യാഭർത്താക്കന്മാർ ഒന്നായി. നിങ്ങൾ ഒററപ്പെട്ടു.'' നരേന്ദ്രൻ പറഞ്ഞു.

അമർ നിശ്ശബ്ദം. മറുപടി പറഞ്ഞത് ഉഷയാണ്— ''ഭാര്യാഭർത്താക്കന്മാർ ഒന്നല്ലാതിരിക്ക്വോ? അതിലെന്തുണ്ട് വിശേഷം?''

രാത്രി ഊണുകഴിഞ്ഞാൽ സേട്ടും ഉഷയും

കൂടി കുറച്ചുദൂരം നടക്കാറുണ്ട്. മഴയുള്ളതുകൊണ്ട് അന്ന് പോകനൊത്തില്ല. സേട്ട് വർത്തമാനം പറച്ചിലിൽനിന്നൊഴിയാനായി സോഫയിൽക്കിടന്ന് രാവിലത്തെ പത്രം വായിച്ചുതുടങ്ങി.

ഭർത്താവിൻെറ മൗനം ഉഷയ്ക്ക് അസഹ്യമായിത്തോന്നി. അടുത്തു ചെന്നിരുന്ന് നെററി തടവിക്കൊണ്ടു ചോദിച്ചു— "ദേഷ്യത്തിലാണോ? അവർ വർത്തമാനം ഇവിടംവരെ വലിച്ചിഴയ്ക്കുമെന്ന് എനിക്കെന്തറിയാം. നിങ്ങളുടെ ചേച്ചി എൻെറ ചേച്ചി അല്ലാതാകോ? എന്നെ ചേച്ചിയും സ്വന്തമായിക്കാണണമെന്നേ എനിക്കുള്ളു."

"നീയൊന്നു മനസ്സിലാക്കണം, ഗൗരിക്ക് ജയേടത്തിയെപ്പോലെ ചിന്തിക്കാനും മനസ്സിലാക്കാനുമുള്ള ചുററുപാടുകളുണ്ടായിട്ടില്ല. നിന്നെപ്പോലെ വിദ്യാഭ്യാസമൊന്നുമില്ല. വിവരമുള്ളവരോട് ഇടപഴകാനുള്ള സന്ദർഭവും ഉണ്ടായിട്ടില്ല. സന്തുഷ്ട ജീവിതവുമല്ല അവരുടേത്. അങ്ങനെയുള്ള ഒരാളിൽനിന്ന് ജയേടത്തിയുടേതുപോലുള്ള പെരുമാററം പ്രതീക്ഷിച്ചുകൂടാ. അവർക്ക് നമ്മുടെ നന്മ കാംക്ഷിക്കാനേ ഒക്കുകയുള്ളു... ഇക്കൂട്ടർക്കാണെങ്കിൽ അന്യസ്ത്രീയെ സഹോദരിയായി കാണുന്നത് അസാദ്ധ്യവുമാണ്."

"അതു നേരാ." ഉഷ സമ്മതിച്ചു.

ആഗസ്ററ് നാലാംവാരം. കുറേദിവസത്തെ മഴയ്ക്കുശേഷം ആകാശം മേഘമുക്തമായിരിക്കുന്നു. എട്ടുമണിക്കുതന്നെ പൊള്ളുന്ന വെയിൽ. സേട്ടും ഉഷയുംകൂടി പ്രാതൽ കഴിച്ചുകൊണ്ടിരിക്കെ പുറത്തുനാലഞ്ചു രോഗികൾ വന്നു. സേട്ട് ഡിസ്പെൻസറിയിലേക്കു പോയി. ഉഷ കത്തെഴുതാനുമിരുന്നു. ഉഷയ്ക്ക് കത്തെഴുതുന്ന ശീലം നന്നെ കുറവാണ്. ചിത്രയുടെ എഴുത്തു രണ്ടുമാസത്തിൽ ഒരിക്കലെങ്കിലും വരും. എഴുത്തല്ല, അഞ്ചാറു പേജുള്ള കഥ തന്നെയായിരിക്കുമത്. അവളെ അനുകരിച്ചുകൊണ്ട് ഉഷയും അങ്ങനെതന്നെ എഴുതും. എന്തെങ്കിലും വിശേഷമുണ്ടെങ്കിലേ മായാഘോഷ് കത്തെഴുതൂ. മടക്കത്തപാലിൽത്തന്നെ മറുപടി ആവശ്യപ്പെടുകയും ചെയ്യും.

ഉഷ എഴുതാൻ തുടങ്ങിയതേയുള്ളു. വരാന്തയിൽനിന്ന് വിളി "ഡോക്ടർ സേട്ട് ഒന്നു വരണം." നാഥ് ശാസ്ത്രിയുടേതാണ് ശബ്ദം.

ജനൽപ്പാളിയിലൂടെ നോക്കിയപ്പോൾ നാഥ് ശാസ്ത്രിയും മറെറാരാളുംകൂടി ഒരു രോഗിയെ താങ്ങിപ്പിടിച്ചു നില്ക്കുന്നതായാണ് ഉഷ കണ്ടത്. ഡോക്ടർ അങ്ങോട്ടു നീങ്ങുകയായിരുന്നു. രോഗിയെ സ്വീകരണമുറിയിൽ കൊണ്ടുവന്ന് സോഫയിൽ കിടത്തി. സേട്ട് വീണ്ടും ഡിസ്പെൻസറിയിലേക്കു പോയി.

ഏതോ പരിചയക്കാരനായിരിക്കണമെന്ന് ഉഷ ഊഹിച്ചു. പാഠകിൻെറ സുന്ദരവും സുദൃഢവുമായ ശരീരം ആകെ തളർന്നിരിക്കുന്നു. ക്ളീൻഷേവു ചെയ്യാറുള്ള ആ മുഖം താടിരോമം വളർന്നു , കുപ്പയിൽ വീണ കരിയിലപോലെ ആയിരിക്കുന്നു. കുഴിയിൽ ചെന്ന ചുവന്ന കണ്ണുകൾ. വിയർപ്പിൻെറ രൂക്ഷഗന്ധം വമിക്കുന്ന അഴുക്കു പുരണ്ട ഖദറാണ് ധരിച്ചിരിക്കുന്നത്. തലയിൽ കെട്ടിയിരുന്ന തോർത്തുമുണ്ട് ഗ്രാമീണനാണെന്നു വിളിച്ചുപറയുന്നു. ഉഷയെ കണ്ടപ്പോൾ അഭിവാദന രൂപത്തിൽ കയ്യുയർത്തിക്കൊണ്ട് തിരിഞ്ഞു കിടന്നു.

"പാഠക്ജി, എന്തുപററീ...." ഉഷ അടുത്തു ചെന്നു ചോദിച്ചു. അപ്പോഴേക്കും ഡിസ്പെൻസറിയിൽനിന്നും തെർമ്മോ മീറ്ററുമായി സേട്ട് വന്നെത്തി. തെർമ്മോമീററർ പാഠകിൻെറ വായിൽ വച്ചുകൊണ്ട് നാഡിമിഡിപ്പ് പരിശോധിച്ചു. കണ്ണുംനാവും നോക്കി. സ്റ്റെതസ്കോപ്പെടുത്തു നെഞ്ഞത്തും പാർശ്വങ്ങളിലും വച്ചുനോക്കി.

നാഥ് ശാസ്ത്രി പറഞ്ഞു— "പനി തുടങ്ങീട്ട് ദിവസം ഏഴെട്ടായി. ഇന്ന് കാലത്താണ് കൂട്ടുകാരൻ ഇങ്ങോട്ടു കൊണ്ടുവന്നത്. മെഡിക്കൽ കോളേജ് ആശുപത്രിയിൽ അഡ്മിററാകാനാണ് പാഠക് ആഗ്രഹിക്കുന്നത്.

"എന്തിന്? ഇവിടെ സുഖമായി കിടക്കട്ടെ. നോക്കാൻ ഞങ്ങളുണ്ടല്ലോ." ഉഷ പറഞ്ഞു.

സേട്ടിനും ഉഷയ്ക്കും പാഠകിനെ വളരെ ബഹുമാനമാണ്.

മെഡിക്കൽ കോളേജ് ആശുപത്രിയിൽ എഡ്മിററ് ചെയ്യുന്നതാണ് നല്ലതെന്ന അഭിപ്രായം സേട്ടും പ്രകടിപ്പിച്ചു. വിദഗ്ദ്ധരായ പ്രൊഫസർമാരുടെ സേവനം കിട്ടാനുള്ള സൗകര്യമുണ്ടല്ലോ അവിടെ. ടെസ്ററുകളെല്ലാം എളുപ്പത്തിൽ ചെലവില്ലാതെ നടക്കും.

പാഠക് വേദനകൊണ്ടു പുളയുകയായിരുന്നു. അമർ ആശുപത്രിയിൽനിന്ന് രണ്ടു ഗുളിക കൊണ്ടുവന്ന് ഉഷയെ ഏൽപ്പിച്ചിട്ട് പറഞ്ഞു— "ഒരു ഗ്ളാസ് വെള്ളമെടുത്ത് ഈ ഗുളികൾ അകത്താക്കിക്കണം." സേട്ടും നാഥ് ശാസ്ത്രിയും പിന്നെ ഡിസ്പെൻസറിയിലേക്കു പോയി.

മരുന്നുകഴിച്ച് അരമണിക്കൂർ കഴിഞ്ഞപ്പോൾ പാഠകിൻെറ വേദന കുറഞ്ഞു. വെയിൽ ശക്തിപ്പെടുംമുമ്പേ അദ്ദേഹത്തെ ആശുപത്രിയിലെത്തിക്കാനുള്ള ഒരുക്കങ്ങൾ ചെയ്തു തുടങ്ങി. ഉഷ ഭർത്താവിൻെറ അലക്കിവച്ച ഏതാനും ഉടുപ്പുകൾ എടുത്തുവച്ചു. സേട്ടും നാഥ് ശാസ്ത്രിയും പാഠകിനെ കൂട്ടിക്കൊണ്ടു മെഡിക്കൽ കോളജ് ആശുപത്രിയിലേക്കു പുറപ്പെട്ടു.

മായയ്ക്ക് പാഠകിൻെറ അസുഖ വിവരം കിട്ടിക്കാണുമെന്ന് ഉഷ ഊഹിച്ചു. അതുകൊണ്ട് ഒരു മനോവിഷമം. മായയ്ക്ക് എഴുതിക്കൊണ്ടിരുന്ന എഴുത്തു പൂർത്തിയാക്കാൻ ഇരുന്നു. പാഠകിൻെറ അസുഖത്തിൻെറ സൂചന നൽകിക്കൊണ്ടെഴുതി. വിദഗ്ദ്ധ ചികിത്സയ്ക്കായി മെഡിക്കൽ കോളേജ് ആശുപത്രിയിൽ പ്രവേശിപ്പിച്ചിരിക്കുന്നുവെന്നു നാളെ വീണ്ടും എഴുതാമെന്നുംകൂടി കുറിച്ചു. "ഞങ്ങളുടെ ആത്മസുഹൃത്താണ് പാഠക്. ആവശ്യമായതൊക്കെ ഞങ്ങൾ ചെയ്യാം. നിങ്ങൾ ഒന്നുകൊണ്ടും വേവലാതിപ്പെടേണ്ടതില്ല." ഉഷ എഴുത്തു ഉപസംഹരിച്ചു.

വൈകുന്നേരം ഉഷ സേട്ടിനോടൊപ്പം ആശുപത്രിയിലേക്കു പോയി. ഇപ്പോൾ പാഠകിന് സംസാരിക്കാൻ വിഷമമില്ല. മായച്ചേച്ചിക്ക് എഴുതാത്തതിനെക്കുറിച്ച് പരാതിപ്പെട്ടപ്പോൾ പറഞ്ഞു— "സുഖമായിട്ടെഴുതാമെന്നു കരുതിയതാണ്."

മൂന്നാംദിവസം രാവിലെ ഉഷയും സേട്ടുവും എഴുന്നേററു കഴിഞ്ഞതേയുള്ളു. പരമു വന്നു പറഞ്ഞു, അലഹബാദിലെ കൊച്ചമ്മ വന്നിട്ടുണ്ടെന്ന്.

മായയുടെ മുഖത്തു യാത്രാക്ഷീണവും വേവലാതിയും. ഉഷയുടെ കത്ത് കിട്ടിയ ഉടനെ രാത്രിയിലത്തെ വണ്ടിക്ക് പുറപ്പെട്ടതാണ്. ഉടൻ കുളിച്ചുവെന്നു വരുത്തി. സേട്ടിനോടു മോട്ടോർ സൈക്കിളിൽ ആശുപത്രിയിൽ എത്തിക്കാൻ പറഞ്ഞു.

"ഇപ്പഴ് പോകണ്ട." അമർ പറഞ്ഞു. "ഡോക്ടർമാരുടെ റൗണ്ട് നടക്കുന്നുണ്ടാകും. നേഴ്സുമാർ അകത്തു കടത്തില്ല."

"ഒരു നോക്ക് കാണാൻ വിടാതിരിക്വോ?" മായ അവശതയോടെ ചോദിച്ചു. "ഞാനവിടെ അധികംനേരം ഇരിക്കില്ലെന്നു ഉറപ്പു തരാം." സേട്ടിന് നിവൃത്തിയില്ലാതായി.

മായ വിഷാദവദനയായി കാണപ്പെട്ടു. മനസ്സില്ലാമനസ്സോടെ വല്ലതും സംസാരിക്കുമെന്നു മാത്രം. "അലഹബാദിലായിരുന്നപ്പോൾ എന്തൊരാരോഗ്യവാനായിരുന്നു, എന്തു സ്മാർട്ടായിരുന്നു! ലക്നോവിൽ വന്നതിൽപ്പിന്നെയാണ് ഇത്രയും മോശമായത്. ഇപ്പോൾ ഒരസ്ഥികൂടം മാത്രമുണ്ട്...." മായയ്ക്ക് പാഠകിനെക്കുറിച്ചു മാത്രമേ പറയാനുണ്ടായിരുന്നുള്ളു.

**(തുടരും)**







സച്ചിദാനന്ദൻ

**'ജാ**തി'യുടെ വിവക്ഷകൾ സാമ്പത്തികം മാത്രമല്ല. ആചാരങ്ങൾ, അനുഷ്ഠാനങ്ങൾ, രക്തബന്ധങ്ങൾ, വിവാഹബന്ധങ്ങൾ തുടങ്ങിയ മതപരവും നരവംശശാസ്ത്രപരവുമായ പ്രയോഗമേഖലകളിലൂടെ ദൃഢീകരിക്കപ്പെടുന്ന കർക്കശമായ ഒരു പ്രത്യയശാസ്ത്രസ്ഥാപനമാണ് ജാതി. നമ്മുടേതുപോലുള്ള സമൂഹങ്ങളിൽ, മനുഷ്യർ ജനിക്കുംമുൻപേ തന്നെ രൂപപ്പെട്ടുകഴിഞ്ഞതും ജീവിച്ചുതീർക്കാൻ വിധിക്കപ്പെട്ടിരിക്കുന്നതുമായ ഒരു സാമൂഹ്യ പ്രത്യയശാസ്ത്രമാണത്. ആചാരങ്ങളും പുരാണങ്ങളും സ്മൃതികളും ചൊല്ലുകളും മുതൽ ദൈനംദിന ഭാഷണങ്ങളും സദാചാരനിയമങ്ങളും വരെയുള്ള ഒരു വ്യവഹാര ശൃംഖലയിലൂടെയാണ് ഈ പ്രത്യയശാസ്ത്രം പ്രാവർത്തികമാകുന്നത്.

# ജാതിവ്യവസ്ഥയും വർഗസമരവും

'വർഗ്ഗ'വും 'ജാതി'യും കൃത്യമായി വ്യവച്ഛേദിക്കുവാൻ പ്രയാസമുള്ള പരികല്പനകളാണ്. വർഗ്ഗം മുഖ്യമായും ഉല്പാദനബന്ധങ്ങൾക്കകത്ത് സാമൂഹ്യവിഭാഗങ്ങൾ കൈയാളുന്ന സ്ഥാനത്തെയാണ് കുറിക്കുന്നത്. 'ജാതി'യിലും ഈ ഘടകം ശക്തമായിത്തന്നെ പ്രവർത്തിക്കുന്നുണ്ട്; ജാതിരൂപീകരണത്തിൻെറ അടിത്തറതന്നെയും തൊഴിൽവിഭജനമാണല്ലോ. എന്നാൽ 'ജാതി'യുടെ വിവക്ഷകൾ സാമ്പത്തികം മാത്രമല്ല. ആചാരങ്ങൾ, അനുഷ്ഠാനങ്ങൾ, രക്തബന്ധങ്ങൾ, വിവാഹബന്ധങ്ങൾ തുടങ്ങിയ മതപരവും നരവംശശാസ്ത്രപരവുമായ പ്രയോഗമേഖലകളിലൂടെ ദൃഢീകരിക്കപ്പെടുന്ന കർക്കശമായ ഒരു പ്രത്യയശാസ്ത്രസ്ഥാപനമാണ് ജാതി. നമ്മുടേതുപോലുള്ള സമൂഹങ്ങളിൽ, മനുഷ്യർ ജനിക്കുംമുമ്പേതന്നെ രൂപപ്പെട്ടുകഴിഞ്ഞതും ജീവിച്ചുതീർക്കാൻ വിധിക്കപ്പെട്ടിരിക്കുന്നതുമായ ഒരു സാമൂഹ്യ പ്രത്യയശാസ്ത്രമാണത്; ഓരോ കുഞ്ഞും ജനിച്ചുവീഴുന്നത് സ്ഥലത്തിലേക്കും കാലത്തിലേക്കുമെന്നപോലെ ഈ പ്രത്യയശാസ്ത്രത്തിലേക്കുമാണെന്നു പറയാം. ആചാരങ്ങളും പുരാണങ്ങളും സ്മൃതികളും ചൊല്ലുകളും മുതൽ ദൈനംദിന ഭാഷണങ്ങളും സദാചാരനിയമങ്ങളും വരെയുള്ള ഒരു വ്യവഹാരശൃംഖലയിലൂടെയാണ് ഈ പ്രത്യയശാസ്ത്രം പ്രാവർത്തികമാകുന്നത്. വർഗ്ഗങ്ങളുടെ ചലനാത്മകസ്വഭാവം ജാതിക്കില്ല; കർമ്മമഹത്വംകൊണ്ട് ബ്രാഹ്മണനാകാമെന്ന് കവികളും ചിന്തകരും പറഞ്ഞുവച്ചിട്ടുണ്ടെങ്കിലും ഒരു ചണ്ഡാളനും ബ്രാഹ്മണനായി അംഗീകരിക്കപ്പെട്ട ഉദാഹരണം പ്രായോഗികജീവിതത്തിൽ നമുക്കില്ല; മറിച്ച് ബ്രാഹ്മണത്വത്തിലേക്കോ ക്ഷത്രിയത്വത്തിലേക്കോ കർമ്മത്താൽ 'ഉയരാൻ' ശ്രമിച്ച ശംബൂകൻെറയും ഏകലവ്യൻെറയും രക്തസ്നാതമായ പാഠങ്ങൾ നമുക്കു മുന്നിലുണ്ടുതാനും. വർണ്ണത്തിൻെറ ദേശീയസ്വഭാവമോ വർഗ്ഗത്തിൻെറ സാർവ്വദേശീയ സ്വഭാവമോ ഇല്ലാത്ത പ്രാദേശികരൂപീകരണങ്ങൾ കൂടിയാണ് ജാതികൾ. അധികാരം എന്നും പ്രവർത്തിച്ചുപോന്നിട്ടുള്ളത് സമൂഹത്തെ പല തട്ടുകളിലായി വിഭജിച്ചും പിന്നീടതിനെ നിയമമാക്കിയും അതിലൂടെ ആ വിഭജനങ്ങളെ സ്ഥാപനങ്ങളാക്കി ഉറപ്പിച്ചും ഈ സ്ഥാപനങ്ങളെ സ്വാഭാവികവും യുക്തിസഹവുമായി പ്രത്യക്ഷപ്പെടുത്തിയുമാണ്. അധികാരത്തിൻെറ ഈ പ്രവർത്തനരീതിതന്നെയാണ് ജാതിയുടെ നിർമ്മാണത്തിലും നിലനില്പിലും പ്രതിഫലിക്കുന്നത്. തങ്ങളുടെ പദ്ധതികളെ സ്വകർത്തവ്യമെന്ന നിലയിൽ അംഗീകരിച്ചു ജീവിക്കുന്ന സമ്മതിദായകരുടെ ഒരു സമൂഹത്തെ, ചോദ്യം ചെയ്യാനറിയാത്ത ഒരു പ്രജാസ്വരൂപത്തെ, നിർമ്മിച്ചെടുക്കാനുള്ള അധീശവിഭാഗത്തിൻെറ പ്രയത്നവും പ്രാപ്തിയുമാണ് ജാതിരൂപീകരണത്തിനു പിന്നിലുള്ളത്. വർഗ്ഗത്തെക്കുറിച്ചുള്ള മാർക്സിൻെറ സങ്കല്പത്തെ, കീഴാളത്തത്തെക്കുറിച്ച് ഗ്രാംഷിയും പ്രത്യശാസ്ത്രത്തെക്കുറിച്ച് ആൾത്തൂസറും അധികാരത്തിൻെറ സാങ്കേതികവിദ്യയെക്കുറിച്ച് മിഷേൽ ഫൂക്കോയും നടത്തിയ പ്രതിപാദനങ്ങളുമായി സമന്വയിച്ചുകൊണ്ടേ 'ജാതി' എന്ന സ്ഥാപനത്തെ മനസ്സിലാക്കാൻ കഴിയൂ. ഫൂക്കോയുടെ രീതി അവലംബിച്ചു നോക്കിയാൽ 'ജാതി', സ്ഥലത്തെ നിയന്ത്രിക്കുന്ന ഒരു പ്രത്യയശാസ്ത്രമാണെന്നു പറയാനാവും. അയിത്തവും തീണ്ടലും ഇതിൻെറ പ്രത്യക്ഷോദാഹരണമാണ്. കേരളത്തെക്കുറിച്ചു പറയുകയാണെങ്കിൽ, നായർക്ക് നമ്പൂതിരിയുടെ അടുത്തു ചെല്ലാം. പക്ഷേ, തൊട്ടുകൂടാ; ഈഴവന് നമ്പൂതിരിയുടെ മുപ്പത്തിയാറടി അകലെ നില്ക്കണം. ഈഴവൻ നായരുടെ പന്ത്രണ്ടടി അകലെ നില്ക്കണം. പുലയൻ നമ്പൂതിരിയുടെ തൊണ്ണൂററിയാറടി അകലെ നില്ക്കണം—ഇങ്ങനെയായിരുന്നു വ്യവസ്ഥ. ജാതിയുടെ അടിസ്ഥാനത്തിലുള്ള ഭൂവിഭജനം ഈ സ്ഥലനിയന്ത്രണത്തിൻെറ മറെറാരുദാഹരണമാണ്. 'ആശാരിമൂല'കളും 'കൊല്ലൻപറമ്പു'കളും കൈത്തൊഴിൽ ജാതിക്കാർക്ക് ഗ്രാമം വിട്ടുപോകുന്നതിലുണ്ടായിരുന്ന നിയന്ത്രണങ്ങളും ഓർക്കുക. നമ്മുടെ ആധുനിക ജനാധിപത്യത്തിൽപ്പോലും നാം പുലയന്മാർക്കും മററും കോളനികളുണ്ടാക്കി പൊതുസമൂഹത്തിൽനിന്നു മാററിത്താമസിപ്പിക്കുകയാണല്ലോ ഫലത്തിൽ ചെയ്യുന്നത്. അമേരിക്കയിൽ നീഗ്രോകൾക്ക് പ്രത്യേകം ആവാസകേന്ദ്രങ്ങൾ ഉള്ളതുപോലെതന്നെയാണിത്, അഥവാ ഇസ്രയേലിൽ യഹൂദർക്ക് പ്രത്യേകം ചേരികൾ ഉള്ളതുപോലെ. ജാതി പത്യയശാസ്ത്രത്തിൻെറ മറെറാരു ഘടകം ശുദ്ധാശുദ്ധ സങ്കല്പങ്ങളാണ് കീഴ്ജാതിക്കാരിൽ തങ്ങൾ കീഴ്ജാതിക്കാരാണെന്ന ബോധം ആവർത്തിച്ചുറപ്പിക്കുന്ന അനുഷ്ഠാനങ്ങളിലൂടെയാണ് ഇവ നിലവിൽ വരുന്നത്. അയിത്തജാതിക്കാർ സ്വന്തം വരവ് ഉറക്കെ വിളിച്ചറിയിക്കുന്ന സമ്പ്രദായം കേരളത്തിലുണ്ടായിരുന്നു. 'മാഹാർ' ജാതിക്കാർ നടക്കുമ്പോൾ കാലടിപ്പാടുകൾ അപ്പോഴപ്പോഴ മായ്ച്ചുകളയാൻ പിറകിൽ ഒരു മുൾപ്പടർപ്പ് കെട്ടിയിടണമായിരുന്നു. അവർക്ക് നിലത്തു തുപ്പിക്കൂടായിരുന്നു. ബ്രാഹ്മണനെക്കണ്ടാൽ സ്വന്തം നിഴൽ അയാളെ തീണ്ടാതിരിക്കാൻ തറയിൽ കമിഴ്ന്നുകിടക്കണമായിരുന്നു. തമിഴ്നാട്ടിലെ ചിലയിടങ്ങളിൽ വണ്ണാന്മാർക്ക് എല്ലാവരുമുറ

ങ്ങിയശേഷമേ അലക്കാനവകാശമുള്ളൂ. വെളുക്കുംമുമ്പ് തുണികൾ ഉടമസ്ഥരുടെ വീട്ടിൽ വച്ച് തിരികെ കുടിയിലെത്തുകയും വേണം. അധഃകൃതർക്ക് ചിരട്ടയിൽ മാത്രം ചായ കൊടുക്കുന്ന കടകൾ കർണ്ണാടകത്തിൽ ഇന്നുമുണ്ടെന്നു കേൾക്കുന്നു. അവർക്ക് വെള്ളം കോരാനവകാശമില്ലാത്ത കിണറുകൾ ബീഹാറിലും മററുമുണ്ട്. നാലു വർണ്ണങ്ങൾക്കും പുറത്തുള്ള 'അന്ത്യജ'രുടെ തൊഴിലുകൾതന്നെ സവർണ്ണർ 'അശുദ്ധ'മായി കരുതുന്നവയാണ്. 'അർത്ഥശാസ്ത്ര'ത്തിൽ പറയുന്ന ഒരു ചെറിയ കാലയളവിൽ മാത്രമേ ഇക്കൂട്ടർ 'അടിമ'കളായിരുന്നതായി കാണുന്നുള്ളൂ; എന്നാൽ ഗ്രീക്കോ—റോമൻ അടിമകൾക്ക് നിയമപരമായ അവകാശങ്ങൾ ഇല്ലാതിരിക്കയേ ചെയ്യുന്നുള്ളൂവെങ്കിൽ 'അന്ത്യജന്മാർ' ചണ്ഡാളരെന്ന നിലയിൽ അശുദ്ധരും അസ്പൃശ്യരുമായി കരുതപ്പെട്ടു. ശവം, വിസർജ്ജ്യം, പ്രസവവും ആർത്തവവും രോഗവുമായി ബന്ധപ്പെട്ട അവശിഷ്ടങ്ങൾ ഇവയൊക്കെ കൈകാര്യം ചെയ്യാനാണ് വർണ്ണസമൂഹം അവരെ ഉപയോഗിച്ചത്; ഈ 'അശുദ്ധി'കൾ കൈകാര്യം ചെയ്യുന്നതുകൊണ്ട് അവർ നീചരിൽ നീചരാണെന്ന് അതേ സമൂഹം വിധിക്കുകയും ചെയ്തു. വിജ്ഞാനവിതരണത്തിലും അസമത്വത്തിന്റെ ഈ പ്രത്യയശാസ്ത്രം പ്രവർത്തിച്ചിരുന്നു. ശൂദ്രർക്ക് അക്ഷരവിദ്യതന്നെ നിഷിദ്ധമായിരുന്നുവെങ്കിൽ, അതിൽ താഴെയുള്ളവരുടെ കഥ പറയേണ്ടതില്ലല്ലോ. സിദ്ധാന്തങ്ങളുടെമേൽ ആധിപത്യം നിലനിർത്താനായി ബ്രാഹ്മണർ തത്വചിന്തയുടെ കുത്തക ഏറെറടുത്തിരുന്നു. ലോകത്തിലേററവും നീണ്ട കാലയളവ്—മൂവായിരം വർഷം—വർണ്ണ—ജാതിവ്യവസ്ഥയെന്ന അസമത്വരൂപത്തെ നിലനിർത്താൻ സഹായിച്ച പ്രമുഖഘടകംതന്നെ ഒരു സിദ്ധാന്തമായിരുന്നുവല്ലോ—മാനസികമായിപ്പോലും അധഃകൃതരെ നിരായുധരാക്കുന്ന കർമ്മസിദ്ധാന്തം. ഇന്ത്യയ്ക്കു പുറത്തും ജാതിയെപ്പോലെ തോന്നിക്കുന്ന തൊഴിലധിഷ്ഠിത സാമൂഹ്യവിഭജനങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ അവിടെയൊക്കെ പിൽക്കാലത്തെ സാമൂഹ്യ-സാമ്പത്തികവികാസങ്ങൾ ആ വിഭജനങ്ങളെ അപ്രസക്തമാക്കി സമൂഹത്തെ വർഗ്ഗങ്ങളാക്കി പരണമിപ്പിക്കുകയുണ്ടായി. എന്നാൽ ഇന്ത്യയിൽ ജാതിവ്യവസ്ഥയുടെ പുനരുല്പാദനം ഉറപ്പു വരുത്തുന്ന സംവിധാനം ആ വ്യവസ്ഥയ്ക്കകത്തുതന്നെ ഉണ്ടായിരുന്നു. തൊഴിൽവിഭജനത്തെ സ്വകർമ്മാനുഷ്ഠാനത്തിന്റെ സിദ്ധാന്തവും, സ്വജാതീയ വിവാഹവ്യവസ്ഥയുമായി ബന്ധിക്കുകവഴി ഒരുജാതി മറെറാന്നിലേക്കു പരിണമിക്കാനുള്ള സാദ്ധ്യതകളേ ഇല്ലാതാക്കുകയാണ് സ്മൃതികളും സംഹിതകളും ചെയ്തത്. തൊഴിലാളി മദ്ധ്യവർഗ്ഗക്കാരനും, ഇരുവരും മുതലാളിയും, മറിച്ചും, ആകാനുള്ള സാദ്ധ്യതകൾ വർഗ്ഗവ്യവസ്ഥയിലുണ്ട്. എന്നാൽ പുലയനായി ജനിച്ചവൻ ജന്മമൊടുങ്ങുംവരെ പുലയൻ തന്നെ. അടുത്ത ജന്മത്തിലെങ്കിലും കയററം കിട്ടണമെങ്കിലോ അവൻ ഈ ജന്മം ഒരു 'നല്ല' പുലയനായി തനിക്കു വിധിച്ച തൊഴിലുകൾ മാത്രം ചെയ്തും തനിക്കു വിധിച്ചിട്ടില്ലാത്ത അറിവുകൾ നേടാൻ ശ്രമിക്കാതെയും കഴിഞ്ഞുകൊള്ളണം. ഇതിന്റെ ഫലം സമൂഹത്തിന്റെ നിശ്ചലമായ പുനരുല്പാദനമാണെന്നു പറയേണ്ടതില്ലല്ലോ. ജാതി ഒരു സാംസ്കാരിക സ്ഥാപനം മാത്രമാണെന്ന് ഇവിടെ ഉദ്ദേശിക്കുന്നില്ല. അതിന് ആദ്യംമുതലേ സാമ്പത്തികമായ ഒരുള്ളടക്കം കൂടി ഉണ്ടായിരുന്നു; ജാതിയുടെ ഉദ്ഭവംതന്നെ ഉല്പാദനവ്യവസ്ഥയുമായി ബന്ധപ്പെട്ടതാണല്ലോ. ഗിരിജനങ്ങൾക്ക് അഥവാ ആദിവാസികൾക്ക് ഒരാനുകൂല്യമെങ്കിലുമുണ്ടായിരുന്നു—കാടുള്ളിടത്തോളം കാലം കാട്ടിൽ

**വർഗ്ഗങ്ങളുടെ ചലനാത്മകസ്വഭാവം ജാതിക്കില്ല; കർമ്മമഹത്വംകൊണ്ട് ബ്രാഹ്മണനാകാമെന്ന് കവികളും ചിന്തകരും പറഞ്ഞുവച്ചിട്ടുണ്ടെങ്കിലും ഒരു ചണ്ഡാളനും ബ്രാഹ്മണനായി അംഗീകരിക്കപ്പെട്ട ഉദാഹരണം പ്രായോഗികജീവിതത്തിൽ നമുക്കില്ല; മറിച്ച് ബ്രാഹ്മണത്വത്തിലേക്കോ ക്ഷത്രിയത്വത്തിലേക്കോ കർമ്മത്താൽ 'ഉയരാൻ' ശ്രമിച്ച ശംബൂകന്റെയും ഏകലവ്യന്റെയും രക്തസ്നാതമായ പാഠങ്ങൾ നമുക്കു മുന്നിലുണ്ടുതാനും.**

വേട്ടയാടിയും പെറുക്കിത്തിന്നും പഴയ ജീവിതം തുടരാൻ അവർ അനുവദിക്കപ്പെട്ടു. സമീപകാലത്തു മാത്രമേ ഹിന്ദുസമൂഹം അവരെ 'ഉദ്ഗ്രഥി'ക്കാൻ—അതായത് അടിമപ്പെടുത്താൻ—ആരംഭിച്ചിട്ടുള്ളൂ. ഝാർഖണ്ഡിൽ ഗോത്രവർഗ്ഗക്കാരുടെ വാനരദൈവത്തെ ഹനുമാനാക്കാനും ഹൈന്ദവ ദേവതമാരെ പ്രതിഷ്ഠിക്കാനുമുള്ള ശ്രമങ്ങൾ ഉദാഹരണം. എന്നാൽ അധഃകൃത ജാതികളിൽപ്പെട്ടവർ ആഹാരത്തിന്റെ പ്രഭവങ്ങളിൽനിന്നും തീർത്തും വെട്ടിയകററപ്പെട്ടു; ഇന്ത്യൻ സമൂഹത്തിന്റെ ഇന്നുതുല്യമായ ഒരനുബന്ധമായി അവർ താഴ്ത്തപ്പെട്ടു. ഭൂമിയുടെമേൽ ഉയർന്ന വർണ്ണങ്ങൾക്കേ അധികാരമുണ്ടായിരുന്നുള്ളൂ. ബ്രാഹ്മണർ അദ്ധ്വാനത്തിൽനിന്നെന്നപോലെ നികുതിയിൽനിന്നും പലിശയിൽനിന്നും വിമുക്തരായിരുന്നു. ശൂദ്രർക്കും അവർണ്ണർക്കും സ്വർണ്ണാഭരണങ്ങളണിയാനോ, നല്ല വസ്ത്രമോ കുടയോ ചെരിപ്പോ ഉപയോഗിക്കാനോ അവകാശമില്ലായിരുന്നു. നിയമങ്ങളെല്ലാം ഈ പ്രത്യയശാസ്ത്രത്തെ സാധൂകരിച്ചു. ബ്രാഹ്മണന് അബ്രാഹ്മണനെ വധിക്കാം; രാജാവ് കൊലപാതകിയെ സംരക്ഷിക്കണമെന്നായിരുന്നു വ്യവസ്ഥ; മറിച്ച്. അബ്രാഹ്മണൻ ബ്രാഹ്മണനോട് ചെറിയ ഒരനാദരവു കാട്ടിയാൽ വധശിക്ഷവരെ ലഭിക്കുമായിരുന്നു. ''ഭാഷയിൽ പ്രത്യയശാസ്ത്രം കൊത്തിവയ്ക്കപ്പെട്ടിരിക്കുന്നു'' എന്ന് മിഖായെൽ ബാക്തിൻ പറയുന്നുണ്ട്; ജാതിപ്രത്യയശാസ്ത്രത്തെ സംബന്ധിച്ചും ഇതു ശരിയായിരുന്നു. വരേണ്യഭാഷയായ സംസ്കൃതത്തിന്റെ അഭ്യസനം കീഴ്ജാതികൾക്കും വർണ്ണങ്ങൾക്കും വിലക്കപ്പെട്ടിരുന്നു; അങ്ങനെ പ്രാക്തനസാഹിത്യവും തത്വചിന്തയും ശാസ്ത്രങ്ങളും അബ്രാഹ്മണർക്ക് അപ്രാപ്യമായി. സംസ്കൃത നാടകങ്ങളിൽപ്പോലും ദാസന്മാരും ദാസികളും 'പ്രാകൃത'ത്തിലാണല്ലോ സംസാരിക്കുന്നത്. നാട്ടുഭാഷകളിലും ഇത്തരം ഉച്ചനീചത്വം പ്രതിഫലിച്ചു. നമ്പൂതിരിയില്ലങ്ങൾ ശൂദ്രരായ പരിചാരകരുടെയും താഴെയുള്ള ജാതിക്കാരുടെയും പേരുകൾ എപ്പോഴും വികൃതമാക്കിയിരുന്നു. ശങ്കരൻ 'ശങ്കു'വും പാർവ്വതി 'പാറു'വും ആയിരുന്നു. ഉയർന്ന ജാതിക്കാർ 'തമ്പുരാക്കന്മാ'രും 'തിരുമേനി'മാരും 'എശ്മാന്മാരു'മായിരുന്നു. അവർ 'നാം' എന്ന പ്രഥമപുരുഷ സർവ്വനാമം ഉപയോഗിച്ചപ്പോൾ സേവകർക്ക് 'ഞാൻ' എന്നുപോലും പറയാനനുവാദമില്ലായിരുന്നു. 'അടിയ'നും 'ഏനും' 'ഈയുള്ളോനു'മായിരുന്നു അവർക്കു വിധിച്ചിരുന്നത്. തമ്പുരാന്റെ 'അമൃതേത്ത്' അവർണ്ണ'നു 'കരിക്കാടി'യായി. 'മന'യും 'മഠ'വും 'ഇല്ല'വും 'മാളിക'യും അവർണ്ണന് 'കൂര'യും 'കുപ്പമാട'വുമായി. 'തിരുവുടയാട' 'പഴേതാ'യി. അദ്ധ്വാനത്തിന്മേലുള്ള അവകാശത്തോടൊപ്പം കീഴ്വർണ്ണങ്ങളുടെ സ്ത്രീകൾക്കുമേൽ ലൈംഗികമായ അവകാശവും സവർണ്ണ ഭൂവുടമകൾ സ്വാഭാവികമെന്നപോലെ അനുഭവിച്ചുപോന്നു. പലയിടങ്ങളിലും ആദ്യരാത്രിയുടെ പ്രത്യേകാവകാശംതന്നെ തമ്പുരാക്കന്മാർക്കുണ്ടായിരുന്നു. ചുരുക്കത്തിൽ സമൂഹഘടനയുടെ അടിത്തട്ടിലും മേൽത്തട്ടിലും ഒരുപോലെ പടർന്നുകിടന്നതും, സ്ഥലത്തിന്റെ പരിധികളെയും ശരീരത്തിന്റെ ചലനങ്ങളെയും ഭാഷയുടെ പ്രയോഗത്തെയുമെല്ലാം ഒരുപോലെ നിയന്ത്രിച്ചിരുന്നതുമായ ഒരു സമഗ്ര പ്രത്യയശാസ്ത്ര സ്ഥാപനമാണ് ജാതി—ഉപജാതി വ്യവസ്ഥ. സാമൂഹ്യവർഗ്ഗങ്ങളുടെ നിലനില്പിന്റെ സവിശേഷമായ ഇന്ത്യൻരീതിയാണത്. സാമൂഹ്യപ്രയോഗങ്ങളുടെ കൂട്ടായ്മയിൽ, അദ്ധ്വാനത്തിന്റെ ആകെയുള്ള സാമൂഹ്യവിഭജനത്തിൽ ഒരാളുടെ സ്ഥാനം നിർണ്ണയിക്കുന്നതാണ് അയാളുടെ സാമൂഹ്യവർഗ്ഗം. സാമൂഹ്യമായ അദ്ധ്വാനവിഭജനത്തിൽ—സാമൂഹ്യബന്ധങ്ങളിലും പ്രയോഗങ്ങളിലും—ഘടനയുടെ പ്രത്യാഘാതങ്ങളെ സൂചിപ്പിക്കുന്ന ഒരു സങ്കല്പമാണ് 'സാമൂഹ്യവർഗ്ഗം' എന്ന നിക്കോസ് പോളൻറ്സാസിന്റെ പ്രസ്താവത്തെ പിന്തുടർന്നാൽ 'ജാതി'യെ സാമൂഹ്യവർഗ്ഗമായി കാണാവുന്നതാണ്. സാമ്പത്തികഘടകത്തിനു പുറമെ രാഷ്ട്രീയവും പ്രത്യയശാസ്ത്രപരവുമായ ഘടകങ്ങളും സാമൂഹ്യപദവിയുമെല്ലാം ചേർന്നതാണ് 'സാമൂഹ്യവർഗ്ഗം'. ലോകബോധം, വിദ്യാഭ്യാസം, മൂല്യവ്യസ്ഥ, പെരുമാററരീതി തുടങ്ങിയവയെയൊക്കെ ഈ സങ്കല്പം ആശ്ളേഷിക്കുന്നു.

2

വർണ്ണ—ജാതിവ്യവസ്ഥ എങ്ങനെയാണുദ്ഭവിച്ചത്? ഉത്തരേന്ത്യയിലും ദക്ഷിണേന്ത്യയിലും രണ്ടുതരം സാമൂഹ്യചലനങ്ങളിലൂടെയാണ് അത് ഉരുത്തിരിഞ്ഞതായി കാണുന്നത്. എങ്കിലും രണ്ടിടത്തും കാർഷികവൃത്തിയുടെ സാർവ്വത്രികപ്രചാരവും കർഷകസമൂഹത്തിലേക്കുള്ള ഗോത്രസമൂഹത്തിന്റെ പരിണാമവുമാണ് അതിനു പശ്ചാത്തലമായത്. വിലകുറഞ്ഞ ഇരുമ്പാണ് ലോകമെങ്ങും കർഷകവൃത്തിയെ ജനാധിപത്യവല്ക്കരിച്ചതെന്ന് ഗോർഡൺ ചൈൽഡ് പറയുന്നുണ്ട്. ഇരുമ്പുകൊഴുവിന്റെ വരവും വിളകളുടെ എണ്ണത്തിലുണ്ടായ വർദ്ധനവുമാണ് ഗംഗാതടത്തിൽ കർഷകവൃത്തിയെ സാർവ്വജനീനമാക്കിയതെന്ന് ഇർഫാൻ ഹബീബ് പറയുന്നു. 'മനുസ്മൃതി'യിലാണ് ഇരുമ്പുനാവുള്ള കലപ്പയെക്കുറിച്ച് ആദ്യപരാമർശമുള്ളതെങ്കിലും ക്രി.മു. 500-നോടടുത്തുതന്നെ ഇരുമ്പുകലപ്പകൾ വന്നതായി ഉത്ഖനനങ്ങൾ തെളിയിക്കുന്നു. കരിമ്പുവിളയെക്കുറിച്ച് അഥർവ്വവേദത്തിലും നീലം, പരുത്തി ഇവയെക്കുറിച്ച് ജാതകകഥകളിലും പരാമർശമുണ്ട്. ക്രി.മു. 6-ാം നൂററാണ്ടിൽ പട്ടണങ്ങളുയർന്നു വന്നതോടെ വിപണിവിളകൾ പ്രചരിച്ചു, കാർഷികനികുതിയും വർദ്ധിച്ചു. രാജഭൂമികളിൽ ശൂദ്രകർഷകരെയും താണവർഗ്ഗങ്ങളെയും അധിവസിപ്പിച്ചു തൊഴിൽ ചെയ്യിക്കണമെന്ന് കൗടില്യൻ പറയുന്നുണ്ട്. താഴ്ന്നവരിൽ ചൂഷണം അനായാസമാണല്ലോ. ഭൂനികുതിയും വിളവിന്റെ കനത്ത ഓഹരിയും കർഷകർ രാജാക്കന്മാർക്കു കൊടുത്തിരുന്നതായി മെഗസ്തനീസ് പറയുന്നു.

കൃഷി ഇങ്ങനെ സാർവ്വജനീനമായതോടെ വടക്കൻ ഗോത്രജനപദങ്ങൾ വിഘടിച്ച് ജാതികളുണ്ടായി. ഓരോ ഗോത്രത്തിൽനിന്നും മേൽജാതിക്കാരും കീഴ്ജാതിക്കാരും ഉരുത്തിരിഞ്ഞു— 'ഗുജ്ജാറി'ൽനിന്ന് 'ബഡ്ഗുജ്ജാ'റും, 'ഗോണ്ടി'ൽനിന്ന് 'രാജ്ഗോണ്ടും' വേർതിരിഞ്ഞതുപോലെ. ചില ജാതിക്കാർ പഴയ ഗോത്രനാമങ്ങൾ തുടർന്നു. കർഷകർ ശൂദ്രരായി താഴ്ത്തപ്പെട്ടു; മററു ചിലർ ക്ഷത്രിയരെന്നവകാശപ്പെട്ടു. കൃഷി വൈശ്യന്റെ തൊഴിലാണെന്ന് മനു പറയുന്നുണ്ടെങ്കിലും യഥാർത്ഥ ഉഴവുകാരൻ ശൂദ്രനായിരുന്നു. ഇക്കാലത്തുതന്നെയാണ് കൊല്ലൻ, ആശാരി. മൂശാരി, കുശവൻ, തട്ടാൻ, തോല്പണിക്കാരൻ എന്നിങ്ങനെയുള്ള കൈത്തൊഴിൽ സമൂഹങ്ങളും ഉദയം ചെയ്തത്. ഇതിൽ ഏതെങ്കിലുമൊരു കൂട്ടർ മാത്രമുള്ള ഗ്രാമങ്ങളെക്കുറിച്ച് ജാതകകഥകളിൽ പരാമർശമുണ്ട്. ഈ ജാതിസമൂഹം പെറുക്കിത്തിന്നു ജീവിച്ചിരുന്ന സമൂഹങ്ങളെ കീഴ്പ്പെടുത്തി. അസ്പൃശ്യരായിത്തീർന്ന ഇവരുടെ പൂർവ്വികരാകെത്തന്നെ നായാട്ടും മീൻപിടിത്തവും തുകലിലും മുളയിലുമുള്ള ജോലികളും ചെയ്തിരുന്നവരാണെന്ന് പല കൃതികളും സൂചിപ്പിക്കുന്നു. മീൻപിടിക്കുന്ന 'നിഷാദ'രെയും കാട്ടുമൃഗങ്ങളെ കൊല്ലുന്ന 'ആന്ധ്ര'രെയും ഗുഹാജന്തുക്കളെ പിടികൂടുന്ന 'ഉഗ്ര'രെയും കുറിച്ച് മനുതന്നെ പറയുന്നുണ്ട്. കൃഷി വ്യാപകമായതോടെ മാംസത്തിനുള്ള ആവശ്യം കുറഞ്ഞു; പരുത്തി പ്രചരിച്ചതോടെ തുകലിനുള്ള ആവശ്യവും കുറഞ്ഞു. അതോടെ കൃഷിയും നായാട്ടും വേർപിരിഞ്ഞു. കൃഷിക്കാർ കാടുകൾ വെട്ടിത്തെളിക്കാൻ ശ്രമിച്ചത് നായാട്ടുകാരുമായുള്ള സംഘർഷങ്ങൾക്കു വഴി



മിഷേൽ ഫൂക്കോ



ഗ്രാംഷി

വച്ചു. മൃഗങ്ങളെ കൊല്ലുന്ന ജാതികളെ കൃഷിക്കാർ 'ഹീന'രും 'മ്ളേച്ഛ'രുമായി കാണാൻ തുടങ്ങി. ഈ 'ചണ്ഡാള'രെയും 'ശ്വപചന്മാ'രെ (ശ്വാവിനെ വേവിച്ചു തിന്നുന്നവർ)യും പട്ടണങ്ങളിലും ഗ്രാമങ്ങളിലും നിന്ന് അകററിനിർത്തണമെന്ന് മനു നിർദ്ദേശിക്കുന്നുണ്ട്; അവർക്ക് ഏററവും നികൃഷ്ടമായ ജോലികളേ കൊടുക്കാവൂ എന്നും. നീചജോലികൾ ചെയ്യുന്ന ഭ്രഷ്ടജാതികളുടെയും അയിത്താചാരത്തിന്റെയും ഉദ്ഭവം ഇങ്ങനെയാകാം. ക്രിസ്തുവിനു മുമ്പുള്ള അഞ്ചു നൂററാണ്ടു കാലത്താകണം കർഷകരും കൈത്തൊഴിലുകാരും ഭ്രഷ്ടജാതികളുമുൾപ്പെടുന്ന ഒരു വിഭക്തസമൂഹം ഉത്തരേന്ത്യയിൽ നിലവിൽ വന്നത്. ബുദ്ധമതം മൃഗബലിയെ എതിർത്തത്, അലഞ്ഞുതിരിയുന്നവരുടെ പഴയ സംസ്കാരത്തിനെതിരെ കാലിവളർത്തുകാരായ പുതിയ വൈശ്യസമൂഹത്തിന്റെ പ്രതിഷേധം പ്രകടിപ്പിക്കാനായിരുന്നുവെന്ന് ഡി. ഡി. കൊസാംബി അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ ബുദ്ധ—ജൈനമതങ്ങളുടെ അഹിംസാസിദ്ധാന്തത്തിനും കർമ്മസിദ്ധാന്തത്തിനും കൂടുതൽ വിശാലമായ സാമൂഹ്യവിവക്ഷകളുണ്ടായിരുന്നുവെന്നാണ് ഇർഫാൻ ഹബീബിന്റെ മതം. പുനർജ്ജനിചക്രത്തിൽ ഒരുവൻ മുജ്ജന്മപാപത്താൽ ഈ ജന്മം നീചജാതിക്കാരനായി ജനിക്കാമെന്നും, ഇക്കുറി സ്വകർമ്മം അനുഷ്ഠിച്ച് വരുംജന്മത്തിൽ ഉന്നതകുലത്തിൽ പിറക്കാമെന്നുമുള്ള സിദ്ധാന്തമായിട്ടാണ് ബുദ്ധനെന്തുദ്ദേശിച്ചാലും കർമ്മസിദ്ധാന്തം വ്യാഖ്യാനിക്കപ്പെട്ടത്. മനുവിന്റെ കാലമായപ്പോഴേക്കും അത് ജാതിസിദ്ധാന്തത്തിന്റെ ഭാഗംതന്നെയായി മാറി. അശോകന്റെ ശിലാശാസനങ്ങൾ നായാട്ടും മീൻപിടിത്തവും വിലക്കുന്നുണ്ട്. ബുദ്ധകൃതികളിലെ നായാട്ടുകാരോടുള്ള വിരോധവും സാമൂഹ്യപശ്ചാത്തലത്തിൽ കാണണം. എങ്കിൽ അഹിംസാസിദ്ധാന്തം അവർണ്ണരുടെ ഭ്രഷ്ടിനും അധഃകരണത്തിനുമുള്ള ന്യായീകരണമായി മാറുന്നതു കാണാം. പിൽക്കാലത്ത് ബ്രാഹ്മണർ അഹിംസാസിദ്ധാന്തം സ്വീകരിച്ചപ്പോൾ ഇരുമ്പുകൊണ്ട് ഭൂമിയെ വ്രണപ്പെടുത്തുകയും മണ്ണിലെ ജീവികളെ കൊല്ലുകയും ചെയ്യുന്ന കർഷകനും ഹിംസയാണു ചെയ്യുന്നതെന്നും അതിനാൽ കാർഷികവൃത്തി നീചവും പാപകരവുമാണെന്നും വ്യാഖ്യാനം വന്നു. ബുദ്ധമതവും ഇതംഗീകരിച്ചു. കൃഷി ഹിംസയായതിനാൽ ബുദ്ധസന്ന്യാസികൾ അതു ചെയ്യരുതെന്ന് 'ഐത്—സീങ്' എന്ന ബൗദ്ധരേഖ പറയുന്നുണ്ട്. ഇങ്ങനെ ഗോത്രവേരുകൾ നഷ്ടപ്പെടുകയും ജാതിവ്യവസ്ഥയിലൂടെ പൊതുസമൂഹത്തിൽ ആഗിരണം നടത്തപ്പെടുകയും ചെയ്ത കർഷകസമൂഹത്തിന് ഒരു മതം ആവശ്യമായി വന്നു. ബ്രാഹ്മണമതം അവർക്ക് അപ്രാപ്യമായിരുന്നു. ക്രി.പി. 1-ാം നൂററാണ്ടോടെ ബുദ്ധമതം ഏവർക്കും നേരിട്ടാരാധിക്കാവുന്ന ഒരു ബോധിസത്വന്റെ സങ്കല്പം ആവിഷ്കരിച്ചു. ഏതാണ്ടിതേകാലത്ത് ഭക്തിസങ്കല്പത്തിലൂടെ വൈഷ്ണവമതം ദൈവവും ഭക്തനുമായി നേരിട്ടുള്ള ബന്ധം സ്ഥാപിച്ച് ഉയർന്നുവന്നു. കൃഷ്ണകഥകളുടെ ഗ്രാമീണപശ്ചാത്തലവും കൃഷ്ണന്റെ ബാല്യകാലകഥകളും, കൃഷ്ണമതം ഒരു കർഷകമതമായിരുന്നിരിക്കണമെന്നു സൂചിപ്പിക്കുന്നു (സുവീരാ ജയസ്വാലിന്റെ ദ ഒറിജിൻ ആൻഡ് ഡെവലപ്മെൻറ് ഒഫ് വൈഷ്ണവിസം കാണുക).

ദക്ഷിണേന്ത്യയിൽ ക്രി.മു. ആയിരാമാ

ണ്ടോടെ ഇരുമ്പു വന്നെത്തി. കർണ്ണാടക പീഠഭൂമിയിലാണ് കൃഷി ഏറെയും നടന്നതായി കാണുന്നത്; ദക്ഷിണേന്ത്യയിലുള്ള അശോകൻെറ ശിലാശാസനങ്ങൾ പതിനൊന്നും ഇവിടെത്തന്നെയാണ്. ആന്ധ്രന്മാരുടെയും ചോളരുടെയും പാണ്ഡ്യരുടെയും ആവാസകേന്ദ്രങ്ങൾ ഭാഗികമായി മാത്രമേ വെട്ടിത്തെളിക്കപ്പെട്ടിരുന്നുള്ളൂ. ഈ ഘട്ടത്തിലാണ് മൗര്യനാക്രമണത്തിലൂടെ ഔത്തരാഹസംസ്കൃതി ദക്ഷിണേന്ത്യയിൽ കടന്നുവരുന്നത്. ഈ സമയത്ത് ഉത്തരേന്ത്യയിൽ നടന്നപോലുള്ള ഒരു തൊഴിൽവിഭജനവും സാമൂഹ്യ ക്രമീകരണവും ദക്ഷിണേന്ത്യയിൽ നടന്നുകഴിഞ്ഞിരുന്നില്ല. കച്ചവടക്കാർക്കും സൈനികർക്കും പ്രത്യേക ജാതികളുണ്ടായിരുന്നില്ല. ഗോത്രങ്ങൾ ഇവിടെ അതേപടിതന്നെ ജാതികളായി മാറിയിരിക്കാനാണ് സാദ്ധ്യത. ഗോത്രവർഗ്ഗസാഹചര്യത്തിൽ ഇരുമ്പു പരിഷ്കാരത്തിൻെറ ഉയർന്ന കാർഷിക സാങ്കേതികതയ്ക്ക് വികസിക്കാനവസരമില്ലായിരുന്നു. ഗോത്രബന്ധങ്ങളും വിലക്കുകളും മൂലം ഭൗതിക പരിസ്ഥിതി ഏറെ സങ്കുചിതമായിരുന്നു. അതുകൊണ്ട് കാർഷിക ഗ്രാമവ്യവസ്ഥ രൂപംകൊള്ളാൻ മൗര്യന്മാരുടെ വരവോളം ദക്ഷിണേന്ത്യയ്ക്കു കാത്തിരിക്കേണ്ടി വന്നു. അതുവരെ കൃഷിയുടെ സാങ്കേതികവിദ്യ വികസിപ്പിക്കുന്നതിനു പകരം അന്യരുടെ കൃഷിയിടങ്ങൾ കൊള്ളയടിക്കുകയും കാലികളെ മോഷ്ടിക്കുകയും മററുമാണ് മൂവേന്തരും കുറുനിലമന്നന്മാരും കരനാഥന്മാരും ചെയ്തുപോന്നത്. അതേസമയം ഗോത്രസ്വത്തു കയ്യാളിയിരുന്ന ഗോത്രത്തലവന്മാർ, ഭൂസ്വത്തും യുദ്ധങ്ങളുടെ കൊള്ളമുതലും പുരോഹിതന്മാർക്കും സ്തുതിപാഠകർക്കും ദാനംചെയ്യുക പതിവായിരുന്നു. ക്രി.പി. 5—6 നൂററാണ്ടായപ്പോഴേക്കും ബ്രാഹ്മണർക്ക് ഭൂമിദാനം ലഭിക്കുക സാധാരണമായിത്തീർന്നിരുന്നു. വടക്കുനിന്നു വന്നെത്തിയ പുതിയ ബ്രാഹ്മണർ ഉല്പാദനരംഗത്ത് ആവശ്യമായിരുന്ന കുതിച്ചുചാട്ടത്തിനു നേതൃത്വം നല്കി. ജാതികളുടെ ആഭിജാത്യക്രമത്തിലൂടെ ബ്രാഹ്മണർ കർഷകരെയും കരകൗശലവിദഗ്ദ്ധരെയും കൈത്തൊഴിലുകാരെയും ഉല്പാദനമേഖലയുമായി ബന്ധിച്ചു. രാജാക്കന്മാരുടെ പിന്തുണയോടെ ബ്രഹ്മദേയങ്ങളിലെല്ലാം ക്ഷേത്രങ്ങൾ സ്ഥാപിച്ച് ബ്രാഹ്മണർ ഭൂമിയും സ്വർണ്ണവും സമാഹരിച്ച് ഉല്പാദനമേഖലയെ നിയന്ത്രിച്ചുതുടങ്ങി. ക്ഷേത്രങ്ങൾ വലിയ ഭൂസ്വത്തിനുടമകളായി. ബ്രഹ്മദേയങ്ങളും വേളാളഗ്രാമങ്ങളും ഒപ്പം വളർന്നുവന്നു. ഉല്പാദനമേഖലയുടെ ഭരണം ഒരു പ്രദേശത്തിൻെറ ഭരണമായി; ഭൂവുടമകൾ തങ്ങൾക്കനുകൂലമായ നിയമങ്ങളും ആചാരങ്ങളും നിർമ്മിച്ചു; പ്രാദേശികസ്വത്വരൂപീകരണം ശക്തിപ്പെട്ടതോടെ പ്രാദേശികഭാഷകൾ വളർന്നുവന്നു. കേരളം തമിഴകത്തിൽനിന്നു വേർപെട്ടത് ഇക്കാലത്താവണം. വേതനമായി ഭൂമി ലഭിച്ച സാഹചര്യങ്ങളിൽ തൊഴിൽ പാരമ്പര്യവഴിക്കായി; ഇത് തൊഴിലധിഷ്ഠിതമായ ജാതിസമ്പ്രദായത്തെ ദൃഢീകരിച്ചു. സ്വന്തം പ്രദേശത്തെ കൈത്തൊഴിൽകാരുടെ സേവനങ്ങൾ ഭൂവുടമകളുടെ അവകാശമായി മാറി. കർഷകർ ഭൂമിയോടൊപ്പം വിനിമയം ചെയ്യപ്പെട്ടു. തൊഴിലാളികൾക്ക് ഭൂവുടമകളെ ആശ്രയിക്കാതെ ജീവിക്കാൻ സാദ്ധ്യമല്ലായിരുന്നു; വേതനം നാണയമായിരുന്നില്ലല്ലോ. ''മുകളിൽ രാജാവിൻെറ നാടുവാഴികളുടെ കോയ്മ, ഗ്രാമങ്ങൾതോറും ബ്രാഹ്മണരുടെ ഊരായ്മ, പിന്നെ കരയാളരുടെ കാരായ്മ, താഴെ കൈത്തൊഴിലുകാരുടെ കുടിയായ്മ, അടിത്തട്ടിൽ കർഷകരുടെ അടിയായ്മ. ഈ തട്ടുകൾ തമ്മിലുള്ള കാർഷികവൃത്തിപരമായ ബന്ധങ്ങളായിരുന്നു സാമൂഹികബന്ധത്തിനു നിദാനം. താഴ്ന്ന തട്ടുകൾ വിധേയത്വവിനയാദികളോടെ ജീവിതാവശ്യങ്ങൾക്കായി മേൽത്തട്ടുകളെ ആശ്രയിച്ചു; മുകളിൽനിന്ന് സംരക്ഷണവും നിയന്ത്രണവും കീഴ്പ്പോട്ടും അനുസരണയും ഉല്പാദനമിച്ചവും മുകളിലേക്കും പ്രവഹിച്ചുകൊണ്ടിരുന്നു.'' (രാജൻ ഗുരുക്കൾ: 'നമ്മുടെ സാമൂഹ്യരൂപീകരണത്തിൻെറ പശ്ചാത്തലം') ദക്ഷിണേന്ത്യയെ സംബന്ധിച്ചിടത്തോളം ഇവിടെ നിലനിന്ന ഗോത്രവ്യവസ്ഥയുടെമേൽ ഉത്തരേന്ത്യൻ ബ്രാഹ്മണരുടെ വരവിനുശേഷം അടിച്ചേല്പിക്കപ്പെട്ടതാണ് വർണ്ണവ്യവസ്ഥ. ഗോത്രങ്ങളിൽനിന്നുരുത്തിരിഞ്ഞ ജാതികളെ വർണ്ണങ്ങളിലേക്കു തിരുകിക്കയററാനുള്ള ഈ ശ്രമത്തെ അതിജീവിച്ചുകൊണ്ടും ഗോത്രവർഗ്ഗസംസ്കാരത്തിലെ രക്തബന്ധങ്ങളും ആചാരാനുഷ്ഠാനങ്ങളും കളികളും ഉത്സവങ്ങളും പ്രാദേശികാവബോധവും നിലനിന്നു. കേരളത്തിലെ നമ്പൂതിരിമാരെപ്പോലുള്ള ബ്രാഹ്മണരിൽ കാണുന്ന വൈരുദ്ധ്യങ്ങൾ ഈ മിശ്രാസ്തിത്വത്തിൽനിന്നു വരുന്നതാണ്. നമ്മുടെ വർത്തമാനജീവിതത്തിൽത്തന്നെയും ഈ ഗോത്രജീവിതാവശിഷ്ടങ്ങൾ നിലനില്ക്കുന്നുണ്ട്.

ഇന്ത്യയിലെ കർഷക കലാപങ്ങളെപ്പോലും ജാതിയും മതവും എങ്ങനെ പരിമിതപ്പെടുത്തിപ്പോന്നുവെന്ന് ചരിത്രകാരന്മാർ പരിശോധിച്ചിട്ടുണ്ട്. ചൈനയിൽ നികുതി കുറയ്ക്കുന്നതിനായുള്ള കർഷകകലാപങ്ങൾ രാജവംശങ്ങളെ അട്ടിമറിച്ചു; ഇംഗ്ളണ്ടിലെ കലാപത്തിലും (1381) ജർമ്മനിയിലെ കർഷകയുദ്ധങ്ങളിലും (16-ാം നൂററാണ്ട്) തങ്ങളുടെ നിയമപരവും സാമ്പത്തികവുമായ പദവിയിൽ വ്യക്തമായ മാററങ്ങൾക്കുവേണ്ടി കർഷകർ മുന്നോട്ടു വന്നു. കർഷകർ സ്വന്തം അവബോധത്തിൽത്തന്നെ ഒരുവർഗ്ഗമായിരുന്നതുകൊണ്ടാണ് ഇതെല്ലാം സാദ്ധ്യമായത്. എന്നാൽ ഇന്ത്യയിൽ കർഷക കലാപങ്ങൾ സെമീന്ദാർമാരുടെ കലാപങ്ങളെ ത്വരിപ്പിക്കുകയോ (മറാത്താകലാപങ്ങൾ) പ്രാദേശികമായ ഉയിർത്തെഴുന്നേല്പാവുകയോ (ദോവാബ് കലാപം) ജാതിയെന്ന നിലയിലോ (17-ാം നൂററാണ്ടിലെ ജാട്ടുകളുടെ കലാപം) മതമെന്ന നിലയിലോ (ശത്നാമികൾ, സിഖുകാർ, മുസ്ലീങ്ങൾ) ഐക്യം നിർമ്മിക്കുകയോ ചെയ്തിട്ടുണ്ടെങ്കിലും ദേശമാസകലം ഒരൊററ വർഗ്ഗമെന്ന നിലയിൽ കർഷകർ കലാപം നടത്തിയിട്ടില്ല. ഭക്തിപ്രസ്ഥാനംപോലുള്ള കീഴാളപ്രസ്ഥാനങ്ങൾ മനുഷ്യസമത്വത്തിൻെറ പ്രഖ്യാപനങ്ങളായിരിക്കെത്തന്നെ ചൂഷിതജനതയുടെ ഭൗതികസാഹചര്യങ്ങളിൽ വലിയ മാററമൊന്നും വരുത്താതെ പോയി. ഇസ്ളാമിലേക്കും ക്രിസ്തുമതത്തിലേക്കും ബുദ്ധമതത്തിലേക്കുമുള്ള പരിവർത്തനങ്ങൾപോലും അധഃകൃതർക്ക് ഉയർന്ന സാമൂഹ്യപദവി നല്കിയിട്ടുമില്ല. [3]

മുതലാളിത്തബന്ധങ്ങളുടെ വികാസത്തോടെ സ്വാഭാവികമായിത്തന്നെ യാഥാസ്ഥിതിക സാമൂഹ്യഘടകങ്ങൾ തകർന്നുപോകുമെന്ന കണക്കുകൂട്ടലും ഇന്ത്യയെ സംബന്ധിച്ചിടത്തോളം ശരിയായിട്ടില്ലെന്നതാണു സത്യം. ''പഴയ സ്വാഭാവികമായ അർദ്ധനാടുവാഴി സമ്പദ്വ്യവസ്ഥ ഒലിച്ചുപോയി; പുതിയ ബൂർഷ്വാ സമ്പദ്വ്യവസ്ഥയ്ക്കുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കപ്പെട്ടുമില്ല'' എന്ന് മറെറാരു സന്ദർഭത്തിൽ ലെനിൻ വിശേഷിപ്പിച്ച അവസ്ഥയാണ് ഇവിടെ നിലനിന്നത്. ബ്രിട്ടീഷ് ഭരണഘട്ടത്തിലും സ്വാതന്ത്ര്യാനന്തരഘട്ടത്തിലും ഗ്രാമീണ ചൂഷകവംശം പൂർണ്ണമായും അട്ടിമറിക്കപ്പെട്ടില്ല. മുതലാളിത്തം, മാർക്സ് പറയുംപോലെ, വിപ്ളവകരമായി താഴെനിന്നും ഉയർന്നുവരുന്നതിനു പകരം മുകളിൽനിന്ന് അടിച്ചേല്പിക്കയായിരുന്നല്ലോ ഇവിടെ. പഴയ ഉടമബന്ധങ്ങൾ ചരക്കുല്പാദനത്തിൻെറ സ്വാഭാവിക വികാസത്തിനു തടസ്സം നിന്നു. മുതലാളിത്തബന്ധങ്ങൾ യാഥാസ്ഥിതിക ഘടകങ്ങളെ തകർക്കുകയല്ല, മറിച്ച് ആ ഘടകങ്ങൾ മുതലാളിത്തബന്ധങ്ങളെ സ്വാധീനിക്കുകയാണുണ്ടായത്. പ്രാങ്മുതലാളിത്ത ചൂഷണരൂപങ്ങളുപയോഗിച്ചുകൊണ്ടുതന്നെയാണ് ഗ്രാമീണമുതലാളിത്തം ഇന്നും പ്രവർത്തിക്കുന്നത്. അടിമപ്പണി അവസാനിപ്പിക്കാൻ ഇന്നും നിയമനിർമ്മാണം വേണ്ടിവരുന്ന ഒരു സമുദായത്തിൽ, പൊതുസാമ്പത്തിക വികാസം പ്രത്യേകമൊരു കാർഷികവിപ്ളവത്തെ അനാവശ്യമാക്കുമെന്ന പ്രതീക്ഷ അസ്ഥാനത്താണെന്നു പറയാതെ വയ്യ. ഫ്രഞ്ചുവിപ്ളവത്തിനു മുമ്പുള്ള യൂറോപ്പിൻെറ അവസ്ഥയെക്കാൾ താഴ്ന്ന സ്ഥിതിയിലാണ് ഇന്ത്യയെന്ന് ബരെൺ പറയുന്നുണ്ട്. പട്ടികജാതി പട്ടികവർഗ്ഗങ്ങളുടെ അടിച്ചമർത്തൽ ഇന്നും രൂക്ഷമാണ്. ജാഗീർദാരി–സെമീൻദാരി സമ്പ്രദായം തകർന്നിട്ടുപോലും ഉത്തരേന്ത്യയിലെ ഭൂരഹിതകർഷകർക്ക് ഭൂമി ലഭിച്ചിട്ടില്ല. ഭൂപരിഷ്കരണങ്ങളുടെയും കർഷകർക്കുള്ള ഗവൺമെൻറ് സഹായങ്ങളുടെയും ഗുണഫലം മുഴുവൻ ഇടജാതിക്കാരിലും ഇടവർഗ്ഗക്കാരിലുമാണ് എത്തിച്ചേർന്നത്. ഉത്തരേന്ത്യൻ ജാതിസംഘട്ടനങ്ങളെ അപഗ്രഥിക്കുന്ന അഞ്ജൻഘോഷ് ('ജാതിസംഘട്ടനങ്ങളുടെ വർഗ്ഗാടിസ്ഥാനം') കണ്ടെത്തുന്നത് ഹരിജനമർദ്ദനങ്ങൾക്കും കൂട്ടക്കൊലകൾക്കും പിറകിൽ ഇപ്പോഴുള്ളത് പഴയ നാടുവാഴികളല്ല, ഇടജാതികളിൽനിന്നുയർന്നു വന്ന പുത്തൻ ജന്മിമാരാണെന്നാണ്. അസ്പൃശ്യർക്ക് പഴയ കാലത്ത് ഭൂമിയുടെ ഉടമസ്ഥത ആചാരം നിഷേധിച്ചു; മുഗൾഭരണകാലത്ത് ഇതു തുടർന്നു, പട്ടികജാതിക്കാർ ''അലസരും ഭൂമി നിലനിർത്താനും വികസിപ്പിക്കാനും അസമർത്ഥരു''മാണെന്ന കാരണം പറഞ്ഞ് ബ്രിട്ടീഷുകാരും ഭൂമി പുനർവിതരണത്തിൽനിന്ന് അവരെ ഒഴിച്ചുനിർത്തി. വിലകുറഞ്ഞ അദ്ധ്വാനത്തിൻെറ ഒരു പ്രഭവമെന്ന നിലയിലാണ് അവർ നിലനിന്നത്. ഈ സാഹചര്യത്തിൽ വിദ്യയഭ്യസിച്ച് ഉദ്യോഗസ്ഥവർഗ്ഗത്തിൽ ചേരാനും അവർക്കു കഴിഞ്ഞില്ല. സ്വാതന്ത്ര്യാനന്തരഘട്ടത്തിൽ മതേതരമായ ഭൂനിയമങ്ങൾ വന്നിട്ടും ഈ വിഭാഗത്തിൻെറ നില മിച്ചപ്പെട്ടില്ല. മറിച്ച്, ഒരേ ഭൂമിയിൽ ഏറെനാൾ പണിയെടുത്താൽ അവകാശങ്ങൾ കൊടുക്കണമെന്നതുകൊണ്ട് ജന്മിമാർ അവരെ കുടിയൊഴിപ്പിക്കുകയും വാരവും പാട്ടവും അവസാനിപ്പിക്കുകയും അങ്ങനെ പ്രായോഗികമായി അവരുടെ കൈവശമുണ്ടായിരുന്ന ഭൂമിയുടെ അളവ് ഗണ്യമായി കുറയുകയുമാണുണ്ടായത്. ഭൂപരിഷ്കരണത്തിലൂടെ അഞ്ചോ പത്തോ സെൻറ് ഭൂമി ലഭിച്ചവർ അതിനുമുമ്പ് അതിലുമെത്രയോ കൂടുതൽ ഭൂമി കൈവശംവച്ച് കൃഷിചെയ്യുന്നവരായിരുന്നു. വാരവും പാട്ടവും കുടികിടപ്പും അവസാനിച്ച സാഹചര്യത്തിൽ ഈ ഭൂരഹിത കർഷകർ ഗ്രാമത്തിലെ തൊഴിലില്ലാപ്പടയുടെ ഭാഗമാവുകയാണ്. അവരിൽ നന്നേ ചെറിയൊരു വിഭാഗമേ കാർഷികേതരജോലികളിൽ ആഗിരണം ചെയ്യപ്പെടുന്നുള്ളൂ. ഇതോടൊപ്പം തന്നെ ഈ വിഭാഗത്തിൻെറ ജനസംഖ്യ ഇതരവിഭാഗങ്ങളെക്കാൾ വളരെവേഗം വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. പീഡനവും സംഘർഷവും അരക്ഷിതാവസ്ഥയും ഏററവും രൂക്ഷമായ വിഭാഗങ്ങളിലാണ് ജനസംഖ്യാനിരക്ക് ഏററവും അധികമായിരിക്കുകയെന്നത് ജനസാംഖ്യാശാസ്ത്രത്തിൻെറ ഒരു സാർവ്വലൗകിക നിയമമാണ്. ജീവിതത്തിനു വില കുറയുമ്പോൾ തങ്ങൾക്കെതിരായ സാമൂഹ്യപരിതോവസ്ഥയോട് സമുദായങ്ങൾ പ്രതികരിക്കുന്ന ഒരു രീതിയാണിത്. ചൂഷിതരുടെയും ന്യൂനപക്ഷങ്ങളുടെയും പ്രതികാരവുമാണിത്. ഈ ജനസംഖ്യാവർദ്ധനവ് ഒരുവശത്ത് അധഃകൃതരുടെ ആത്മവിശ്വാസം വർദ്ധിപ്പിക്കെത്തന്നെ മറുവശത്ത് സമൂഹത്തിൽ ദരിദ്രരുടെ എണ്ണം കൂട്ടുകയും തൊഴിൽ വിപണിയിൽ വിലപേശാനുള്ള അവരുടെ കഴിവു ക്ഷയിപ്പിക്കുകയും ചെയ്യുന്നു. ഇന്ത്യയുടെ ദേശീയവരുമാനത്തിൽ കൂലിയുടെ പങ്ക് തീരെ കുറവാണ്. വിജയകരമായ മൂലധന വികാസത്തിനാവശ്യമായ മിനിമത്തെക്കാൾ താഴെയാണത്. പൊതുവെ പറഞ്ഞാൽ ഈ അധഃകൃതവിഭാഗങ്ങൾ ദേശീയ സാമ്പത്തിക പ്രക്രിയയുടെതന്നെ വെളിമ്പുറങ്ങളിലാണെന്നു പറയാം.

ഈ അവസ്ഥയുടെ കാരണങ്ങൾ മുതലാളിത്തവികാസത്തിൻെറ സ്വാഭാവിക നിയമങ്ങളിൽ മാത്രം കണ്ടെത്താൻ കഴിയുകയില്ല. നമ്മുടെ സാമൂഹ്യശാസ്ത്രജ്ഞർ കരുതിയിരുന്നതിനെക്കാളുമെത്രയോ വലിയ തോതിലുള്ള ജാതിദാർഢ്യത്തിൻെറ പുനരുത്ഥാനം ഇതിനൊരു മുഖ്യകാരണമാണ്. ഇന്ത്യൻ ഗ്രാമീണ ജനസംഖ്യയുടെ മൂന്നിലൊന്നു വരുന്ന പട്ടികജാതിക്കാരെ ഭൂമിയിൽനിന്നും സംസ്കാരത്തിൽനിന്നും പുറത്താക്കി. അവർക്കു കുടിവെള്ളംപോലും നിഷേധിച്ചുകൊണ്ട് ഉയർന്നുവരുന്ന നിഷ്ഠുരമായ സാമുദായികതയും ഉദ്യോഗസ്ഥമേധാവികൾ അതിനു നല്കുന്ന പിന്തുണയും ചേർന്നാണ് ഇതു സാധിച്ചിരിക്കുന്നത്. മൂന്നു സഹസ്രാബ്ദമായി മാററമില്ലാതെ നിലനിന്നു പോരുന്ന അടിച്ചമർത്തലിൻെറയും കൂട്ടക്കൊലയുടെയും വംശീയയുദ്ധങ്ങളുടെയും അടിമവേലയുടെയും പശ്ചാത്തലത്തിൽ മാത്രം മനസ്സിലാക്കാനാവുന്ന ഒരു തിരക്കഥയാണ് നമുക്കു മുന്നിൽ ചുരുളഴിയുന്നത്. നിയമപരമായ തുല്യതയ്ക്കും സാർവ്വത്രിക വോട്ടവകാശത്തിനുമൊന്നും നമ്മുടെ വ്യവസ്ഥിതിയെ യഥാർത്ഥ ജനാധിപത്യമാക്കി മാററുവാൻ കഴിഞ്ഞിട്ടില്ല. നമ്മുടെ ഉദ്യോഗസ്ഥമേധാവികളിലും ജനപ്രതിനിധികളിലും പട്ടികജാതി—പട്ടികവർഗ്ഗങ്ങളിൽപ്പെട്ട എത്ര ശതമാനം പേരുണ്ടെന്നു മാത്രം നോക്കിയാൽ ഇതു ബോദ്ധ്യമാവും. നമ്മുടെ അയൽസംസ്ഥാനമായ കർണ്ണാടകത്തിൽ ബ്രാഹ്മണരും ലിംഗായത്തുകളും വൊക്കലിഗരും ചേർന്ന ഉന്നത ജാതിശ്രേണി ജനസംഖ്യയുടെ മുപ്പതു ശതമാനത്തിൽ താഴെയേ വരൂ. എന്നാൽ ഉയർന്ന ജോലിക്കാരിൽ 55 ശതമാനവും എം.എൽ.എമാരിൽ 50 ശതമാനവും എം.എൽ.സിമാരിൽ 60 ശതമാനവും ജില്ലാപരിഷത് അദ്ധ്യക്ഷരിൽ 60 ശതമാനവും ഈ വിഭാഗത്തിൽനിന്നു വരുന്നവരാണ്. (സച്ചിദാനന്ദ: 'A welcome policy', seminar 375) ഇതര സംസ്ഥാനങ്ങളിലും സ്ഥിതി ഏറെ വ്യത്യസ്തമല്ല: പല പല ഭൂപരിഷ്കരണങ്ങൾക്കും മതേതര നിയമങ്ങൾക്കും ശേഷമുള്ള സ്ഥിതിയാണിത്. ''ഹിന്ദുജാതിക്കോമരങ്ങളാൽ ചവിട്ടിമെതിക്കപ്പെടുമ്പോഴും നാം ആത്മസംതൃപ്തിയിൽ കഴിയുന്നു. മാനസികമായും താത്വികമായും നാം ഇങ്ങനെ മൃതരായിപ്പോയതെങ്ങനെയാണ്? നമുക്ക് ആവശ്യമായ വിവരവും വിജ്ഞാനവുമില്ല. രണ്ടാമത് നമുക്ക് സാമ്പത്തിക, സാമൂഹ്യ, രാഷ്ട്രീയശക്തിയില്ല.'' അംബേദ്കറുടെ ഈ തിരിച്ചറിവിന് ഇന്നും ഇന്ത്യയിൽ പ്രസക്തി നഷ്ടപ്പെട്ടിട്ടില്ല. ഒരുപക്ഷേ, അതു വർദ്ധിച്ചുവരികയാണ്; കാരണം സവർണ്ണമേധാവിത്വം ഇന്ന് ഹൈന്ദവ ഏകീകരണത്തിൻെറ കപട മുദ്രാവാക്യവുമായി ഉയിർത്തെഴുന്നേല്ക്കുകയാണ്. സമീപകാലത്ത് എച്ച്.വി. ശേഷാദ്രിയുടെ നേതൃത്വത്തിൽ ഒരുപററം ആർ.എസ്.എസ് നേതാക്കൾ ചേർന്നെഴുതിയ ''ഹിന്ദുരാഷ്ട്രം എന്തിന്?'' എന്ന പ്രസിദ്ധീകരണം തങ്ങളുടെ ലക്ഷ്യം മറയില്ലാതെ പ്രഖ്യാപിക്കുന്നുണ്ട്. നാം കേട്ടറിഞ്ഞിട്ടുള്ള ''ഹിന്ദു ലിബറലിസ''ത്തെ പൂർണ്ണമായും പഴങ്കഥയാക്കുന്നതാണ് ഇതിൻെറ സമീപനങ്ങൾ. ''ബ്രാഹ്മണവിരുദ്ധ പ്രസ്ഥാനമെന്നാൽ ഹിന്ദുവിരുദ്ധ പ്രസ്ഥാനംതന്നെ''യാണെന്ന് ഇതിലെ ഒരു ലേഖകൻ (ഗിരിലാൽ ജെയിൻ പേ.79) പറയുന്നത് ശ്രദ്ധിക്കുക. മണ്ഡൽക്കമ്മിഷനെ 'നെഹ്റു സോഷ്യലിസ'ത്തിൻെറ സ്വാഭാവികസന്തതി'യാക്കിക്കാണിച്ചു' രോഷപൂർവ്വം എതിർക്കുകയാണ് ലേഖകന്മാർ. ജാതികളോടുള്ള ഈ പ്രത്യയശാസ്ത്രത്തിൻെറ സമീപനം നോക്കുക: ''ഹിന്ദുസമുദായം ജാതികളും ഉപജാതികളുമായി തരംതിരിഞ്ഞിരിക്കുന്നു. ഹിന്ദുമതം ആത്മീയമായി ഊർജ്ജസ്വലവും രാഷ്ട്രീയമായി സുശക്തവുമായിരുന്നപ്പോൾ ഈ തരംതിരിവുകൾ സ്വാഭാവികവും ആരോഗ്യകരവുമായ വൈവിദ്ധ്യത്തെയാണ് പ്രതിഫലിപ്പിച്ചിരുന്നത്. ഇപ്പോൾ അതു ദുർബ്ബലമാകയാൽ ശത്രുക്കൾ അതിനെ ശിഥിലീകരണത്തിനായി പ്രയോജനപ്പെടുത്തുന്നു. മഹത്തായ ഹിന്ദുസമുദായത്തെ ഛിന്നഭിന്നമാക്കുന്നതിന് തിരഞ്ഞെടുപ്പുരാഷ്ട്രീയത്തെ അവരുപയോഗിക്കുന്നു'' (പ്രൊഫ. രാംസ്വരൂപ്: കൾച്ചറൽ സെൽഫ് ഏലിനേഷൻ). ഇതിനർത്ഥം ബ്രാഹ്മണർക്ക് മേധാവിത്വമുണ്ടായിരുന്നിടത്തോളം കാലം ജാതിവ്യവസ്ഥ നന്നായിരുന്നുവെന്നും കീഴ്ജാതികൾക്ക് ആനുകൂല്യങ്ങൾ ലഭിക്കുന്നതോടെ അത് വിപത്കരമാകുന്നുവെന്നുമല്ലാതെ മറെറാന്നുമല്ല. അവശവിഭാഗങ്ങളുടെ ആത്മവിശ്വാസം നശിപ്പിക്കുമെന്ന യുക്തികൊണ്ട് സംവരണനയത്തെ എതിർക്കുന്ന വിമർശകരും ഇതേ പ്രത്യയശാസ്ത്രത്തെത്തന്നെയാണ് പ്രച്ഛന്നരൂപത്തിൽ ആവിഷ്കരിക്കുന്നത്. താഴേക്കിടയിലെ മുപ്പതു കോടി ജനങ്ങൾ ശരിക്കും വിദ്യാഭ്യാസം നേടി ജനാധിപത്യപ്രക്രിയയിലേക്കു സജീവമായി കടന്നുവന്നാൽ സ്വന്തം സ്ഥിതി എന്താവുമെന്ന പരിഭ്രാന്തി, ബ്രാഹ്മണരെയും ക്ഷത്രിയരെയും മാത്രമല്ല, ഇന്നത്തെ അവസ്ഥയിൽ ആനുകൂല്യമനുഭവിക്കുന്ന ഇതരവർണ്ണ ജാതിവിഭാഗങ്ങളെയും പിടികൂടിയിട്ടുണ്ട്. ജനാധിപത്യത്തിനുതന്നെ എതിരായ നിലപാടെടുക്കാൻ ഇതവരെ പ്രേരിപ്പിക്കുന്നു. പട്ടികജാതി—വർഗ്ഗങ്ങളിൽനിന്നു വരുന്ന അദ്ധ്വാനിവിഭാഗങ്ങളെ സംഘടിപ്പിച്ചും ഗ്രാമീണ ഭൂരഹിത കർഷകരെ കുലുക്കിയുണർത്തിയും വിദ്യാസമ്പന്നരായ ദളിത ന്യൂനപക്ഷത്തിൻെറ നേതൃത്വത്തിൽ ജാതിചൂഷണത്തെ പഠിച്ചെ

**വർഗ്ഗത്തെക്കുറിച്ചുള്ള മാർക്സിൻെറ സങ്കല്പത്തെ, കീഴാളത്തത്തെക്കുറിച്ച് ഗ്രാംഷിയും പ്രത്യയശാസ്ത്രത്തെക്കുറിച്ച് ആൾത്തൂസറും അധികാരത്തിൻെറ സാങ്കേതിക വിദ്യയെക്കുറിച്ച് മിഷേൽ ഫൂക്കോയും നടത്തിയ പ്രതിപാദനങ്ങളുമായി സമന്വയിച്ചുകൊണ്ടേ 'ജാതി' എന്ന സ്ഥാപനത്തെ മനസ്സിലാക്കാൻ കഴിയൂ.**

തിർക്കുന്ന സാംസ്കാരിക പ്രസ്ഥാനങ്ങൾ വളർത്തിയെടുത്തും മാത്രമേ ഇന്ത്യയിലെ കാർഷികവിപ്ളവത്തിൻെറ കടമകൾ പൂർത്തിയാക്കാൻ സോഷ്യലിസ്ററുകൾക്കു കഴിയൂ. ജാതിചൂഷണം സാമ്പത്തികം മാത്രമല്ലാത്തതുകൊണ്ട് അടിത്തറയിലെ വിപ്ളവംകൊണ്ടു മാത്രം അതില്ലാതാക്കാൻ കഴിയില്ല. വർഗ്ഗവിപ്ളവത്തിലൂടെ സ്ത്രീകളുടെ അധഃകൃതാവസ്ഥ പൂർണ്ണമായും പരിഹരിക്കാനാകാത്തതുപോലെതന്നെയാണിത്. ഉപരിഘടനയിലെ പ്രത്യയശാസ്ത്ര രൂപീകരണത്തിൻെറയും ഉല്പാദന സാഹചര്യങ്ങളുടെതന്നെ പുനരുല്പാദനത്തിൻെറയും കർത്തൃത്വനിർമ്മാണത്തിൻെറയും സമ്മിശ്രമേഖലകളാണിവ. മുതലാളിത്ത വികാസത്തിനു വേഗം വർദ്ധിക്കുന്നതുകൊണ്ടു മാത്രം ജാതിഘടന ഇല്ലാതാകുമെന്നു കരുതാൻ സ്വാതന്ത്ര്യാനന്തരാനുഭവം വകതരുന്നില്ല. കേരളത്തിൽ ഇന്ന് ജനാധിപത്യബോധം കുറെയെങ്കിലും ശക്തിപ്പെട്ടിട്ടുണ്ടെങ്കിൽ അതിനു കാരണം മുതലാളിത്ത ബന്ധങ്ങളുടെ വളർച്ചയല്ല, ശ്രീനാരായണൻെറയും അയ്യങ്കാളിയുടെയും മററും നേതൃത്വത്തിൽ നടന്ന കീഴാളപ്രസ്ഥാനങ്ങളും കോൺഗ്രസ് നയിച്ച ദേശീയപ്രസ്ഥാനവും കമ്മ്യൂണിസ്ററുകാർ നയിച്ച കർഷക—തൊഴിലാളി പ്രസ്ഥാനങ്ങളുമാണ്. ഇവയുടെ അടിസ്ഥാനത്തിൽ വളർന്ന മതേതരമായ വർഗ്ഗബോധമാണ് കേരളത്തിലെ ഇടതുപക്ഷത്തിൻെറ അടിത്തറ. കീഴാളപ്രസ്ഥാനങ്ങളെ ജാതി പ്രസ്ഥാനങ്ങളായി മുദ്രകുത്തി മാററിയ


ഇ ർഫാൻ ഹബീബ്

ഇടങ്ങളിൽ ഇടതുപക്ഷ പ്രസ്ഥാനം വളരാതെ പോയിട്ടുമുണ്ട്. സാമൂഹ്യപരിഷ്കരണ പ്രസ്ഥാനങ്ങളുടെ സാന്നിദ്ധ്യത്തിൽ മാത്രമേ ഇന്ത്യയിൽ കാർഷികവിപ്ളവം സാദ്ധ്യമാവൂ. ജാതിയുടെ നിലനില്പിനെ മൂർത്തവും സവിശേഷവുമായ ഒരു പ്രശ്നമായിക്കാണുകയും, ദളിതവിഭാഗമുന്നേററങ്ങളെ വർഗ്ഗബോധത്തിൻെറ ഒരു പ്രാഥമികാവിഷ്കാരമെന്ന നിലയിൽ അനുഭാവപൂർവ്വം വിലയിരുത്തുകയും അവയെ ചൂഷിതരുടെ വർഗ്ഗമുന്നണിയിലേക്ക് ആനയിക്കുകയും ചെയ്യുന്ന സമീപനമാണ് ഇന്ത്യയിൽ ജനാധിപത്യ വിപ്ളവകാരികൾ സ്വീകരിക്കേണ്ടത്. ഇതിനു ജാതികൾ സാമൂഹ്യവർഗ്ഗങ്ങൾതന്നെയാണെന്ന തിരിച്ചറിവുണ്ടാകണം. മുപ്പതു നൂററാണ്ടുകളുടെ ചൂഷണത്തിൻെറയും അടിമത്തത്തിൻെറയും കണ്ണീരും ചോരയും കലർന്ന ചരിത്രം ഒന്നിച്ചുകൂട്ടിയ അധഃകൃത ജാതികൾക്ക് തങ്ങളുടെ എണ്ണത്തിനാനുപാതികമായി ഭൂമിയുടെയും സമ്പത്തിൻെറയും വിദ്യാഭ്യാസത്തിൻെറയും ഉദ്യോഗത്തിൻെറയും ദേശീയ വിഹിതം ലഭിക്കാനവകാശമുണ്ട്. ഇന്ത്യൻ ജനാധിപത്യത്തിൻെറ ഏററവും നിർണ്ണായകമായ ശബ്ദമായി ഉയരാനവകാശമുണ്ട്. ആധുനിക സാമൂഹ്യശാസ്ത്രം ''ആഭ്യന്തരകോളനികൾ'' എന്നു വിളിക്കുന്ന ഈ അധിനിവേശിതലക്ഷങ്ങൾക്ക് നീതി ലഭിക്കാത്തിടത്തോളം കാലം ഇന്ത്യൻ ജനാധിപത്യം ഒരു പ്രഹസനമായിത്തുടരും. മുതലാളിത്തത്തിൻെറ സാമാന്യവികാസവും സോഷ്യലിസത്തിലേക്കുള്ള പരിവർത്തനവും അസാദ്ധ്യമായിത്തുടരും. ശക്തമായ വിപ്ള വ— ജനാധിപത്യഘടകങ്ങളുടെ അഭാവത്തിൽ മുതലാളിവർഗ്ഗം കൂടുതലായി സാമ്രാജ്യത്വസമ്മർദ്ദത്തിനു കീഴ്പ്പെടുകയും ആഭ്യന്തര പ്രതിലോമശക്തികളോട് ഒത്തുതീർപ്പുണ്ടാക്കുകയും ചെയ്യും. ലോക സോഷ്യലിസം ദുർബ്ബലമായിരിക്കുന്ന വർത്തമാനാവസ്ഥയിൽ ഈ സാദ്ധ്യത വളരെക്കൂടുതലാണ്. പ്രതിരോധശക്തികളുടെ വിശാലമുന്നണി രൂപീകരിച്ച് വിമോചനയത്നങ്ങൾക്കു വേഗം കൂട്ടുകയാണ് ഇന്ന് സോഷ്യലിസ്ററ് ശക്തികൾ ചെയ്യേണ്ടത്.





# പുതിയപുസ്തകങ്ങൾ



## ബഷീറിൻെറ ഐരാവതങ്ങൾ

ബഷീർ സാഹിത്യത്തിനു നേരെ ഈയിടെ ഉണ്ടായ എതിർപ്പുകൾക്ക് ലഭിച്ചമറുപടിയാണ് ഈ ഗ്രന്ഥത്തിലെ ലേഖനങ്ങൾ. മലയാളികൾക്ക് അവരുടെ ഹൃദയംപോലെ പ്രിയപ്പെട്ട എഴുത്തുകാരനാണല്ലോ ബഷീർ. ആ ഹൃദയം തന്നെയാണ് ഈ പുസ്തകത്തിലൂടെ ഇറങ്ങിവരുന്നത്. പ്രശസ്ത പത്രപ്രവർത്തകനും എഴുത്തുകാരനുമായ ഇ.എം. അഷ്റഫ് ആണ് പുസ്തകം എഡിറ്റ് ചെയ്തിരിക്കുന്നത്.

ബഷീറിൻെറ ഐരാവതം
എഡി: ഇ.എം. അഷ്റഫ്
പ്രസാ: കറൻറ് ബുക്സ്
വില: 20 രൂപ


കർമ്മയോഗിയായ
കെ. കുഞ്ഞിരാമക്കുറുപ്പ്

## കർമ്മയോഗിയായ കുഞ്ഞിരാമക്കുറുപ്പ്

കേരളത്തിലെ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിൻെറ സ്ഥാപകനേതാക്കളിലൊരാളും ദേശീയ സ്വാതന്ത്ര്യസമരത്തിലെ മുന്നണിപ്പോരാളിയും ഗാന്ധിയൻമാരുടെ ഗാന്ധിയനുമായ കെ. കുഞ്ഞിരാമക്കുറുപ്പിനെ സംബന്ധിച്ചാണ് ഈ പുസ്തകം. എഴുപത്തഞ്ച് വയസ്സ് തികയുന്ന കുഞ്ഞിരാമക്കുറുപ്പിന് സമർപ്പിക്കപ്പെട്ട കൃതി. സുകുമാർ അഴീക്കോട്, പി.എം. കുഞ്ഞിരാമൻ നമ്പ്യാർ, എം.പി. വീരേന്ദ്രകുമാർ, ഐ.കെ. കുമാരൻ, സി.പി. ശ്രീധരൻ, തമ്പാൻ തോമസ്, എം.കെ. കേളു, പുഴങ്കര ബാലനാരായണൻ, പി.ടി. ഭാസ്ക്കരപ്പണിക്കർ, പി.കെ. അപ്പനായർ, എം. കുമാരൻ, പി. വിശ്വംഭരൻ, ഉണ്ണികൃഷ്ണൻ പുതൂർ തുടങ്ങിയവരുടെ ലേഖനങ്ങൾ ഡോ. സി.പി.ശിവദാസനാണ് ഈ ഗ്രന്ഥം എഡിറ്റ് ചെയ്തിരിക്കുന്നത്.

കർമ്മയോഗിയായ
കെ. കുഞ്ഞിരാമക്കുറുപ്പ്
എഡി: ഡോ.സി.പി.ശിവദാസൻ
വിത: നാഷനൽ ബുക്ക് സ്റ്റാൾ
വില: 28 രൂപ

## മുറിവേറ്റ വാക്കുകൾ

പതിനെട്ട് കൊച്ചുകുറിപ്പുകളുടെ ഒരു സമാഹാരമാണ് ഈ കൃതി. പൊരുതുന്ന മനുഷ്യസമൂഹങ്ങളുടെ പ്രതിനിധികളായ വിപ്ളവകവികളെപ്പറ്റിയാണ് കുറിപ്പുകൾ. അവർ രാഷ്ട്രീയാധികാരത്തിനു കീഴിൽ അനുഭവിക്കുന്ന പീഡനങ്ങളും അവരനുഭവിച്ച ത്യാഗങ്ങളും. അറബി കവികളെക്കുറിച്ചാണ് ഏറെയും പരാമർശിക്കുന്നത്. അഹമ്മദ് ഫറാസ്, മഹമൂദ് ദർവീഷ്, യൂസഫ് ഇദ്രീസ്, ജോസഫ് ബ്രോഡ്സ്കി എന്നീ കവികളെക്കുറിച്ചുള്ള കുറിപ്പുകൾ—ലഘുവിവരണങ്ങൾ—ആ കവികളുടെ മനസ്സ് വെളിവാക്കിത്തരുന്നു. ഈ ലഘുവിവരണങ്ങളുടെ ശൈലിയും അവതരണവും വളരെ വൈകാരികവും കാവ്യാത്മകവുമാണ്.




മുറിവേറ്റ വാക്കുകൾ
ഗ്രന്ഥ: പി.കെ.പാറക്കടവ്
വിത: നാഷനൽ ബുക്ക് സ്റ്റാൾ
വില: 8 രൂപ 50 പൈസ

## കേരളീയത ചരിത്രമാനങ്ങൾ

എം.ആർ.രാഘവവാരിയർ കേരളത്തിലെ പ്രശസ്തനായ പുരാവസ്തു ഗവേഷകനും ചരിത്രകാരനും ആണ്. കേരളചരിത്ര സംബന്ധിയായ ഈ ഗ്രന്ഥത്തിൽ കൈകാര്യം ചെയ്യുന്നത് പ്രാചീനദശ മുതൽ മധ്യയുഗം വരെയുള്ള പല കാലങ്ങളിലെ സാമ്പത്തികവും സാമൂഹികവും സാംസ്കാരികവുമായ വികാസ പരിണാമങ്ങളെയാണ്. ഒറ്റയൊറ്റ ലേഖനങ്ങളായി ഓരോ അവസരത്തിൽ എഴുതി പ്രസിദ്ധപ്പെടുത്തിയവയാണെങ്കിലും ഇപ്പോൾ ഇതിനൊരു ഗ്രന്ഥസമഗ്രത കൈവന്നിട്ടുണ്ട്.



കേരളീയത ചരിത്രമാനങ്ങൾ
ഗ്രന്ഥ: രാഘവ വാരിയർ
പ്രസാ: വള്ളത്തോൾ വിദ്യാപീഠം
ശുകപുരം
വില: 50 രൂപ.

## സ്വപ്ന വാസവദത്തം: വ്യാഖ്യാനം

സ്വപ്നവാസവദത്തിൻെറ നല്ലൊരു വ്യാഖ്യാനമാണിത്.




ഇടത്തേ പേജിൽ മൂലവും വലത്തേപേജിൽ മലയാള പരിഭാഷയും കൊടുത്തിരിക്കുന്നു. ഓരോ പേജിൻെറയും അടിക്കുറിപ്പായി വ്യാഖ്യാനവും. വ്യാഖ്യാനം വിസ്തരിച്ചുള്ളതാണ്. അന്വയം, അർത്ഥം, സന്ധി, സമാസം, വിഗ്രഹം, അലങ്കാരം, വൃത്തം, വ്യാകരണവിശേഷങ്ങൾ എന്നിവയെല്ലാമുണ്ട്. വിദ്യാർത്ഥികൾക്കാണ് ഇത് ഏറെയും ഉപകരിക്കുന്നത്. വ്യാഖ്യാനം പാളിച്ചകളില്ലാത്തതുമാണ്.

സ്വപ്നവാസവദത്തം
വ്യാഖ്യാനം: പൂവറ്റൂർ രാമകൃഷ്ണപിള്ള
വിത: കേരള യൂണിവേഴ്സിറ്റി സെൻട്രൽ കോപ്പറേറ്റീവ് സ്റ്റോർ

( 22 -ാം പേജിൽ നിന്നും തുടർച്ച)

. ബോംബെയിലും മദ്രാസിലും കറങ്ങി അവസാനം ആർ.പി എത്തിയത് ബാംഗ്ളൂരിലാണ്. മുറുക്കാൻകടയും മററും നടത്തുന്ന മലയാളികളുമായി സ്ഥാപിച്ച എടുപിടി സംസർഗ്ഗത്തിൻെറ അടിസ്ഥാനത്തിൽ ചില തട്ടുമുറികൾ കണ്ടുപിടിച്ച് അവിടെക്കൂടി ബുദ്ധിജീവിയും സ്നേഹമയിയുമായ ഈ പത്രപ്രവർത്തകാചാര്യൻ.

അപ്പോഴാണ് പെട്ടെന്ന് റോഡരികിൽവച്ച് രക്തം ഛർദ്ദിക്കുവാൻ തുടങ്ങിയത്. ആർ.പിയല്ലേ, കൂട്ടാക്കിയില്ല. ആരോടും പറഞ്ഞുമില്ല.

അമ്മയുടെ അനുഗ്രഹംകൊണ്ടായിരിക്കണം, മദ്രാസിൽ ഒരു സമ്പർക്കം നിലനിർത്താൻ ആർ.പിക്ക് സന്മനസ്സുണ്ടായിരുന്നു. അലക്സാണ്ടർ. ഹോങ്കോങ്ങിൽ വച്ചു കിട്ടിയ ഒരാത്മമിത്രം. താൻ ഇന്ത്യയിലെത്തിയെന്നും ഇന്നയിടങ്ങളിൽ കറങ്ങുന്നുവെന്നും ആർ.പി ഇടയ്ക്കിടെ അറിയിച്ചിരുന്ന ലോകത്തിലെ ഏകവ്യക്തി. അരഡസൻ ഛർദ്ദിലുകൾക്കുശേഷം കൂടെ താമസിച്ചിരുന്നവരുടെ നിർബ്ബന്ധം കാരണം ഒരു ഡോക്ടറെ കണ്ടുകളയാമെന്നു സമ്മതിച്ചതിനെത്തുടർന്ന്, ഒന്നുരണ്ടു ദിവസത്തേക്ക് ആശുപത്രിയിലേക്കു മാറാമെന്നു വിചാരിക്കുകയാണെന്ന് ആർ.പി, അലക്സാണ്ടറെ അറിയിച്ചു.

അലക്സാണ്ടർ പരിഭ്രമിച്ചു. സ്വന്തമായി ആശുപത്രിയിലേക്കു പോകണമെന്ന് ആർ.പിക്കു തോന്നിയെങ്കിൽ കാര്യം നിസ്സാരമല്ല എന്നു മനസ്സിലാക്കിയ അലക്സാണ്ടർ ഫോൺ കറക്കാൻ തുടങ്ങി. ഏത് ഹോസ്പിററൽ എന്ന് ആർ.പി പറഞ്ഞിരുന്നില്ല. അലക്സാണ്ടറുടെ അടിയന്തരസന്ദേശമനുസരിച്ച് ബാംഗ്ളൂരിൽ അന്വേഷണങ്ങളാരംഭിച്ചു. അങ്ങനെയാണ് സെൻറ് ഫിലോമിന ഹോസ്പിററലിലെ ഒരു തിണ്ണയിൽ ചക്രവാളത്തിൽ കണ്ണുംനട്ട് ചൂരൽക്കസേരയിലിരിക്കുന്ന ആർ. പിയെ കണ്ടെത്തിയത്.

ഡോക്ടർമാർ വിധി പറഞ്ഞു, ത്രോട്ട് കാൻസർ. ആർ.പി പറഞ്ഞു, അസംബന്ധം. ''ഇവർക്കു വിവരമില്ല. ഇക്കാലത്ത് എന്തു വന്നാലും കാൻസർ. മണ്ണാങ്കട്ട. ആ പഹയൻ അലക്സാണ്ടർ, നാടൊട്ടുക്കു കൊട്ടിഘോഷിച്ചിരിക്കുന്നു.''

കണ്ഠരോഗമാണ്, സംസാരിക്കരുത് എന്ന് ഡോക്ടറുടെ ആജ്ഞ. ആർ.പിക്ക് സംസാരിക്കാതിരിക്കാൻ സാദ്ധ്യമല്ല. ''പത്രങ്ങളിലെ സബ് എഡിററിംഗ് ഇനിയും മോശമാകാതിരിക്കാൻ എന്താ ചെയ്യുക? വിദ്യാഭ്യാസത്തിൻെറ തകർച്ചയായിരിക്കാം കാരണം. ഇന്നത്തെ പത്രത്തിൽ ഒരു നല്ല ഹെഡ്ഡിംഗ് കണ്ടു. അത്രയുമായി. ഒരു നീസു വന്നിട്ടുണ്ട് എന്നെ കൂട്ടിക്കൊണ്ടു പോകാൻ തിരുവനന്തപുരത്തേക്ക്. ആ പഹയൻ അലക്സാണ്ടർ...''

തിരുവനന്തപുരത്തു പോകേണ്ടത് ഒരാവശ്യമാണെന്നു പ്രത്യക്ഷമായിരുന്നു. ചികിത്സാസൗകര്യങ്ങൾക്കുപരിയായി ഇഷ്ടജനങ്ങളുടെ സാമീപ്യം മറെറാരിടത്തും അത്രയും ലഭിക്കുമായിരുന്നില്ല. ''ഹേയ്, എന്തിനെല്ലാവരെയും ബുദ്ധിമുട്ടിക്കുന്നു? അതിൻെറയൊന്നും ആവശ്യമില്ല. ദാ ഈ എഡിറോറിയൽ നന്നായിട്ടുണ്ട്. ഈ ഹെഡ്ഡിംഗ് ഷീബ എഴുതിയതാണല്ലേ? ശൈലി കണ്ടപ്പോൾ തോന്നി... ആ പഹയൻ...''

ഒടുവിൽ ബന്ധുക്കളുടെ നിർബ്ബന്ധത്തിന് ആർ.പി വഴങ്ങി. തിരുവനന്തപുരത്തിൻെറ മകൻ തിരുവനന്തപുരത്തുതന്നെ എത്തി. ആഴ്ചകൾക്കകം തിരുവനന്തപുരത്തിൻെറ മണ്ണിൽ, അമ്മയുടെ മണ്ണിൽ കൂടിക്കലരുകയും ചെയ്തു. ആരോരുമറിയാതെ ബാംഗ്ളൂരിലെ റോഡിൽക്കിടന്നു മരിക്കുവാൻ ഇടവന്നില്ല. ആ നല്ല മനുഷ്യന് നല്ലതു വന്നു.

---

( 19 -ാം പേജിൽ നിന്നും തുടർച്ച)

തന്നെ അക്കാലത്ത് ജിയാങ് ചിങ് അടച്ചുപൂട്ടിച്ചു എന്നു ചൈനീസ് പത്രങ്ങൾ പിന്നീടു വെളിപ്പെടുത്തിയപ്പോൾ ജനങ്ങൾ അത്ഭുതസ്തബ്ധരായി. സ്ഫടിക പേടകങ്ങളിൽ ഓമനിച്ചുവളർത്തുന്ന സ്വർണ്ണമത്സ്യങ്ങളെ നിത്യേന പൊരിച്ചുകഴിക്കുകയും വിലമതിക്കാനാവാത്ത കുങ്കുമപ്പനിനീർ സദാ കുടിക്കുകയും ചെയ്യുമായിരുന്ന ചിങ് തൻെറ മട്ടുപ്പാവിൽ നിന്നുള്ള ദൂരക്കാഴ്ചയ്ക്കും തടസ്സമുണ്ടാക്കുന്നു എന്ന കാരണത്താൽ ഒരു കാടുതന്നെ വെട്ടിനിരപ്പാക്കിക്കളഞ്ഞുവത്രേ!

''ഈ അതിക്രമങ്ങൾക്കൊക്കെ മാവോ സെതുങ് എന്തുകൊണ്ട് മൗനസാക്ഷിയായി നിന്നു?''

എൻെറ ചോദ്യത്തിന് വേയ്ങലീ മറുപടി പറഞ്ഞു.

''സാംസ്കാരിക വിപ്ളവകാലത്തിൻെറ അവസാന ഭാഗത്തും മാവോ അധികസമയവും കഴിച്ചുകൂട്ടിയത് ഷാംഗോയ് നഗരത്തിലാണ്. കേൾവിശക്തി നഷ്ടപ്പെട്ടിരുന്ന മാവോ മററു രോഗങ്ങളും ശാരീരിക ക്ഷീണവും കാരണം തീർത്തും അവശനായിരുന്നു. അതുകൊണ്ടുതന്നെ നാൽവർ സംഘത്തിൻെറ ചെയ്തികൾക്കെല്ലാം സമ്മതം മൂളാൻ അദ്ദേഹം നിർബന്ധിതനായി.''

പക്ഷേ, ഒന്നുണ്ട്. ചൈനയുടെ സാമ്പത്തിക അടിത്തറ തകർത്ത സാംസ്കാരിക വിപ്ളവം കൊണ്ട് ഒരു നേട്ടമുണ്ടായി. ഇപ്പോൾ ചൈനയിൽ നടക്കുന്ന രണ്ടാമത്തെ വിപ്ളവം എന്ന് വിശേഷിപ്പിക്കപ്പെട്ട ഡെങ്ങിൻെറ സാമ്പത്തിക വിപ്ളവത്തിനു വഴിയൊരുക്കിയത് ഈ തകർച്ചയാണ്. തകർന്ന സാംസ്കാരിക വിപ്ളവമാണ് ലോകത്തെയാകെ വിസ്മയപ്പെടുത്തിയ ചീനയുടെ സമൂല സാമ്പത്തിക നയവ്യതിയാനത്തിന് അടിസ്ഥാനം.

കോടതി വിധിയെത്തുടർന്ന് ബെയ്ജിങ്ങിൻെറ വടക്കൻ പ്രാന്തത്തിലുള്ള ഒരു ജയിലിൽ അടയ്ക്കപ്പെട്ട ജിയാങ് ചിങ് രണ്ടുമൂന്നു തവണ ഇതിനുമുമ്പ് ആത്മഹത്യയ്ക്കു ശ്രമിച്ചിരുന്നു. തൊണ്ടയിൽ ബാധിച്ച അർബ്ബുദരോഗത്തോടു മല്ലടിച്ചുകൊണ്ടിരിക്കുകയായിരുന്നു അവർ. എഴുപത്തിയേഴാം വയസ്സിൽ കഴിഞ്ഞ മേയ് 14-ാം തീയതി തടവിൽക്കിടന്ന് ആത്മഹത്യ ചെയ്ത ചിങ്ങിനെക്കുറിച്ചുള്ള ചരമക്കുറിപ്പിൽ ഷാംഗോയിൽ നിന്നിറങ്ങുന്ന ജിഫാങ് റിബാവോ എന്ന പാർട്ടി ദിനപത്രം പറഞ്ഞിരിക്കുന്നത് ഹിററ്ലറുടെ മറെറാരു രൂപമായ ചിങ് ''മനുഷ്യവേഷമണിഞ്ഞ പിശാച്'' ആയിരുന്നു എന്നാണ്. ചിങ് കൊല ചെയ്യപ്പെട്ടതാണെന്നുവരെ ചീനയിൽ വാർത്ത പരന്നിരുന്നു.

മാവോയുടെ വഴിയിലേക്ക് ചീന മടങ്ങിപ്പോകുമോ എന്ന സംശയത്തിന് ചിങ്ങിൻെറ മരണത്തോടെ എന്നന്നേക്കുമായി തിരശ്ശീല വീണു എന്നുവേണം വിശ്വസിക്കാൻ. ചിങ്ങിനോട് സഹതപിക്കാൻപോലും ആരുമുണ്ടായിട്ടില്ല. എന്നുമാത്രമല്ല മാവോയിസത്തിനു കടകവിരുദ്ധമായ സാമ്പത്തിക പരിഷ്കാരങ്ങൾക്കും പൗരസ്വാതന്ത്ര്യത്തിനും വിസ്തൃതിയും വേഗതയും പോരാ എന്നാണ് ചീനയിലെ യുവതലമുറ കരുതുന്നതെന്നതിന് തെളിവായിരുന്നുവല്ലോ 1989 ജൂണിൽ ടിയാൻ അൻമിൻ സ്ക്വയറിനെ രക്തപങ്കിലമാക്കിയ വിദ്യാർത്ഥി വിപ്ളവം?

---

( 11-ാം പേജിൽ നിന്നും തുടർച്ച)

നേടാൻ 137 മണ്ഡലങ്ങളിൽ സ്ഥാനാർത്ഥിയെ അണിനിരത്തിയ ബി.ജെ.പിക്ക് മഞ്ചേശ്വരം ഒഴികെ മറ്റൊരി ടത്തും നേരിയ വെല്ലുവിളി പോലും ഉയർത്താൻ കഴിയാത്തത് നേരത്തേ ചൂണ്ടിക്കാട്ടിയ കാരണമായിരുന്നു. മഞ്ചേശ്വരത്ത് പാർട്ടി നേതാവ് കെ.ജി.മാരാർ രണ്ടാം സ്ഥാനത്തെത്തിയിരിക്കുന്നു. പാർട്ടി സംസ്ഥാന പ്രസിഡൻറ് കെ. രാമൻപിള്ള തിരുവനന്തപുരം ഈസ്റ്റിൽ മൂന്നാംസ്ഥാനത്തേക്കു പിന്തള്ളപ്പെട്ടു. തിരുവനന്തപുരം ലോക്സഭാ സീറ്റിൽ മത്സരിച്ച പാർട്ടി ജനറൽ സെക്രട്ടറി ഒ. രാജഗോപാലിന് ഒരു ലക്ഷം വോട്ടുപോലും പിടിക്കാൻ കഴിഞ്ഞില്ല.

ബേപ്പൂരിൽ മന്ത്രി ടി.കെ. ഹംസയെ പരാജയപ്പെടുത്താൻ യു.ഡി.എഫ്, ബി.ജെ.പിയുമായിചേർന്ന് ആവിഷ്കരിച്ച തന്ത്രം ഫലവത്തായില്ല. യു.ഡി.എഫ്, ബി.ജെ.പി പിന്തുണയോടെ അവിടെ മത്സരിച്ച ഡോ, മാധവൻകുട്ടി 6270 വോട്ടിനു പരാജയപ്പെട്ടു.

നായനാർ മന്ത്രിസഭയിലെ 16 മന്ത്രിമാർ മത്സരിച്ചതിൽ 13 പേർ തിരഞ്ഞെടുക്കപ്പെട്ടു. മൂന്നു മന്ത്രിമാർ പരാജയപ്പെട്ടു. കെ. പങ്കജാക്ഷൻ, കെ. ശങ്കരനാരായണപിള്ള, എൻ.എം. ജോസഫ് എന്നിവരാണ് തോറ്റ മന്ത്രിമാർ.

പിരിച്ചുവിടപ്പെട്ട നിയമസഭയിലെ 65 അംഗങ്ങൾ വീണ്ടും തിരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്. പുതിയസഭയിൽ 23 പേർ പുതുമുഖങ്ങളാണ്. ഇവരിൽ മൂന്നുപേർ വനിതകളും.

ഈ തിരഞ്ഞെടുപ്പിൽ വലിയ നേട്ടമുണ്ടായിരിക്കുന്നത് മുസ്ലീംലീഗിനാണ്. 22 സീറ്റിൽ ആ കക്ഷിമത്സരിച്ചു. അതിൽ 19 എണ്ണവും ജയിച്ചു. ലീഗിന് സംസ്ഥാന നിയമസഭയിൽ ഉണ്ടാകുന്ന ഏറ്റവും ഉയർന്ന സീറ്റു നിലയാണിത്. 1957-ൽ 8, 1960-ൽ 11, 1965-ൽ 6, 1967-ൽ 14, 1970-ൽ 11, 1977-ൽ 13, 1980-ലും 1982-ലും 14, 1987-ൽ 15 ഇങ്ങനെയായിരുന്നു ലീഗിനു കിട്ടിയ സീറ്റ്.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## നിരീക്ഷണങ്ങൾ

ചലച്ചിത്ര നിർമ്മാതാവും സംവിധായകനുമായിരുന്ന അരവിന്ദൻെറ മൗനത്തെക്കുറിച്ച് ഞാൻ ആലോചിച്ചു നോക്കിയത് അദ്ദേഹത്തിൻെറ മരണത്തിനുശേഷമാണ്. അദ്ദേഹത്തെപ്പോലെ മൗനം പാലിച്ച വേറൊരാളുമുണ്ടായിരുന്നു; കൈനിക്കര കുമാരപിള്ള. ''ബുദ്ധിശൂന്യൻ മിണ്ടാതിരിക്കട്ടെ; അവൻ ജ്ഞാനിയായി കരുതപ്പെടും'' എന്ന ചൊല്ല് ഇവരെസ്സംബന്ധിച്ചു ശരിയല്ല. കൈനിക്കരയും അരവിന്ദനും പ്രതിഭാശാലികളായിരുന്നു. ധൈഷണിക ജീവിതം നയിക്കുന്നവരും ഭാവനയുടെ മണ്ഡലത്തിൽ വിഹരിക്കുന്നവരും സംഭാഷണത്തിൽ അത്ര ഇഷ്ടമുള്ളവരല്ല. തങ്ങളുടെ സർഗ്ഗാത്മകശക്തി സംഭാഷണങ്ങളിലൂടെ ചോർന്നു പോകുമെന്നും അത് സംഭവിച്ചാൽ തങ്ങളുടെ കലാസൃഷ്ടികൾക്കു ന്യൂനത്വം വരുമെന്നും അവർ വിശ്വസിച്ചിരിക്കണം. ജർമ്മൻ തത്ത്വചിന്തകൻ കാൻറ് അധികം സംസാരിച്ചിരുന്നില്ലത്രേ. ആശയമെന്നതു സ്വർണ്ണക്കൂമ്പാരമാണ്. ഓരോ വ്യക്തിയോടും സംസാരിക്കുമ്പോൾ അതിൽനിന്ന് ഓരോ അംശമെടുത്ത് അയാൾക്ക് നല്കുകയാണ്. തുടർച്ചയായി സംസാരിച്ചാൽ സ്വർണ്ണം മുഴുവനും മററുള്ളവർ കൊണ്ടുപോകും.

ഇതു സാമാന്യ നിയമം. തീർച്ചയായും ഇതിനു വ്യത്യസ്തത ചൂണ്ടിക്കാണിക്കാം. ഉജ്ജ്വല പ്രതിഭാശാലിയായ ചങ്ങമ്പുഴ സംഭാഷണ പ്രിയനായിരുന്നു. എത്ര ദിവസം തുടർച്ചയായി അദ്ദേഹത്തെ കണ്ടാലും പുതുതായി എന്തെങ്കിലും പറയാനുണ്ടായിരിക്കും ആ കവിക്ക്.

2. അതിഥികൾക്കു ചായകൊണ്ടു കൊടുത്താൽ ഓരോ ആളും ഓരോ തരത്തിലാവും പ്രതികരിക്കുക. ചിലർ ചായകൊണ്ടു വച്ചു എന്നതുകണ്ടതായി നടിക്കില്ല. അത് അവിടെ ഫാനിൻെറ താഴെയിരുന്ന് ഐസ് പോലെ തണുത്താലും തൊടില്ല. ''എന്തേ ചായ കുടിക്കാത്തത്'' എന്നു ഗൃഹനായകൻ ചോദിച്ചാലും അനക്കമില്ല. വളരെ നേരം കഴിഞ്ഞ് അതെടുത്ത് കുടിക്കുമ്പോൾ തണുപ്പുകൊണ്ട് വമനേച്ഛയുണ്ടാകും അതിഥിക്ക്. വേറെ ചിലർ, കൊണ്ടുവയ്ക്കുന്നതിനുമുമ്പുതന്നെ അതു വാങ്ങിമോന്തും. നാക്കും തൊണ്ടയും അന്നനാളവും പൊള്ളി ഇളിഭ്യനായി ഇരിക്കും. മററുചിലർ ഈ രണ്ടുതരത്തിലും ഉൾപ്പെടുകയില്ല. അവരെക്കുറിച്ചു പറയണമെങ്കിൽ ഒരു സംഭവത്തെക്കുറിച്ച് എഴുതേണ്ടിവരും. സാഹിത്യവാരഫലം വായിക്കുന്ന ഒരാൾ അമ്പലപ്പുഴ പോയിട്ടുവന്നപ്പോൾ പാൽപ്പായസം കൊണ്ടുതന്നു എനിക്ക്. അത് എനിക്കും വീട്ടുകാർക്കുമായി കപ്പുകളിൽ ഒഴിച്ചപ്പോഴാണ് ഒരപരിചിതൻ വീട്ടിൽ എത്തിയത്. അയാൾക്കും പാൽപ്പായസം കൊണ്ടുവച്ചു വീട്ടിലുള്ള ആരോ. അയാൾ ഉടനെ അതെടുത്തു കുടിച്ചു. തല പിറകുവശത്തേക്കാക്കിയിട്ട് അവസാനത്തെ തുള്ളിവരെയും ഉള്ളിലാക്കി. അതിനു തെളിവ് തലയുടെ പിറകോട്ടുള്ള പോക്കുതന്നെ. പായസം കുടിച്ചിട്ട് അയാൾ കപ്പ് താഴെ വച്ചു. ഒരുനിമിഷം കഴിഞ്ഞ് കപ്പെടുത്ത് അതിൻെറ അടിയിലേക്ക് നോക്കി ഒരുതുള്ളികൂടെ ഉണ്ടോ എന്നറിയാൻ. ഇല്ലെന്നു കണ്ട് നൈരാശ്യത്തോടെ അത് താഴെ വച്ചു. പാൽപ്പായസം തീർന്നുപോയി. ഇല്ലെങ്കിൽ കുറെക്കൂടി കൊടുക്കാൻ ഞാൻ വീട്ടുകാരോട് പറയുമായിരുന്നു.

പുസ്തകം വായിക്കുന്നവരും ഇതുപോലെയൊക്കെയാണ്. ഏതു മാസ്ററർ പീസ് കിട്ടിയാലും ഷെൽഫിൽ കൊണ്ടുവയ്ക്കും ഒരുകൂട്ടർ. പത്തു വർഷം വരെ അതു പാരായണം ചെയ്യപ്പെടാതെയിരിക്കും. വേറൊരു കൂട്ടർ പുസ്തകം കിട്ടിയപാടേ വായിച്ചുതീർക്കും. തിടുക്കം കൊണ്ട് സമ്പൂർണ്ണമായ ആസ്വാദനം സാദ്ധ്യമല്ല അവർക്ക്. മറെറാരു കൂട്ടർ വായിക്കും; തല പിറകോട്ടു ചരിച്ചുവച്ചുതന്നെ വായിക്കും. പുസ്തകം, പാരായണത്തിനുശേഷം ഷെൽഫിൽ വച്ചാൽ വീണ്ടുമെടുത്തു പുറങ്ങൾ മറിച്ചുനോക്കും. പാൽപ്പായസത്തിൻെറ തുള്ളിയുണ്ടോ എന്നറിയാൻ കപ്പെടുത്ത് പരിശോധിക്കുന്നവൻ വൃത്തികെട്ടവനാണ്. പുസ്തകം ആവോളം ആസ്വദിച്ചിട്ട് വീണ്ടും പുറങ്ങൾ മറിക്കുന്നവൻ സഹൃദയനാണ്.

3. ജീവിച്ചിരുന്നവരോ ജീവിക്കുന്നവരോ ആയ മഹാവ്യക്തികളെക്കാൾ നമ്മൾ സ്നേഹിക്കുന്നതും ബഹുമാനിക്കുന്നതും കലാസൃഷ്ടികളിലെ വ്യക്തികളെയാണ്. ധർമ്മപുത്രരെ ബഹുമാനിക്കുന്നതുപോലെ നമ്മൾ മഹാത്മാഗാന്ധിയെ ബഹുമാനിക്കുന്നില്ല. (സി. രാജഗോപാലാചാരിയുടെ ആശയം) യൂഗോയുടെ ''പാവങ്ങൾ'' എന്ന നോവലിലെ മെത്രാനെക്കുറിച്ച് വിചാരിക്കുമ്പോഴെല്ലാം എൻെറ ശിരസ് കുനിഞ്ഞുപോകുന്നു. ഇന്നത്തെ ഏതു മെത്രാനെ കണ്ടാലും എനിക്ക് ആ ചേഷ്ട ഉണ്ടാവുകയില്ല. സത്യത്തിനുമപ്പുറത്തുള്ള സത്യം കല ആവിഷ്കരിക്കുന്നതുകൊ

**ആശയമെന്നതു സ്വർണ്ണക്കൂമ്പാരമാണ്. ഓരോ വ്യക്തിയോടും സംസാരിക്കുമ്പോൾ അതിൽനിന്ന് ഓരോ അംശമെടുത്ത് അയാൾക്ക് നൽകുകയാണ്. തുടർച്ചയായി സംസാരിച്ചാൽ സ്വർണ്ണം മുഴുവനും മറ്റുള്ളവർ കൊണ്ടുപോകും.**

ണ്ടാണ് ഇതു സംഭവിക്കുന്നത്.

## അ മാന്യമായ ജേണലിസം

ഫ്രന്റ് ലൈൻ മാസികയിൽ ശ്രീ. രാജീവ് ഗാന്ധി അർദ്ധനഗ്നനായി മരിച്ചുകിടക്കുന്നതിന്റെ ചിത്രം വർണ്ണോജ്ജ്വലമായി അച്ചടിച്ചത് മാന്യമായ ജേണലിസമല്ല, അമാന്യമായ ജേണലിസത്തിന്റെ ഫലമാണ് അത്. ഈ ചിത്രം തന്നെയല്ലേ പല പത്രങ്ങളിലും വന്നത് എന്ന ചോദ്യമുണ്ടാകാം. അതു സത്യമാണെങ്കിലും ഒരു പടത്തിലും മാന്യനായ രാജീവിന്റെ നഗ്നത കാണിച്ചിരുന്നില്ല. ഫ്രന്റ്ലൈനിലെ പടം അങ്ങനെയല്ല. സകല സാന്മാർഗ്ഗിക ചിന്തകളെയും നിരാകരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ നഗ്നത കാണുമാറ് ചിത്രം അച്ചടിച്ചിരിക്കുന്നു മാസികയുടെ അധികാരികൾ.

സഹജാവബോധം കൊണ്ടാണ് കൊച്ചുകുട്ടി പോലും ഇന്നത് സാന്മാർഗ്ഗികം. ഇന്നത് അസാന്മാർഗ്ഗികം എന്നു നിർണ്ണയിക്കുന്നത് ആ നിർണ്ണയത്തിലെത്തിയയാൾ ആശയമോ ചിത്രമോ സംഭവമോ സാന്മാർഗ്ഗികമാണെങ്കിൽ അത് പ്രകാശിപ്പിക്കും. ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയ ചിത്രം കൈയിലെടുക്കുന്ന ആർക്കും അതിന്റെ പ്രകാശനം അസാന്മാർഗ്ഗികമാണെന്നു തോന്നാതിരിക്കില്ല. ഈ തോന്നലിന് ആസ്പദം മുമ്പ് പറഞ്ഞ സഹജാവബോധമാണ് അല്ലെങ്കിൽ മനസ്സാക്ഷിയാണ്. ആ മനസ്സാക്ഷി നമ്മുടെ പത്രപ്രവർത്തനത്തിൽനിന്ന് തിരോധാനം ചെയ്തിട്ടു കാലമേറെയായി എന്നറിയാതെയല്ല ഞാനിത് എഴുതുന്നത്. ഒന്നിനും മര്യാദയില്ലാത്ത കാലം. എങ്കിലും ഇത്രത്തോളമാകാമോ?

മാസിക തുറന്നാലുടെ പ്രതിഷേധാർഹമായ ഈ ചിത്രം വലിപ്പത്തിൽ അച്ചടിച്ചിരിക്കുന്നതു കാണാം. അതുകൊണ്ടും തൃപ്തിയടയാതെ വേറൊരിടത്ത് അതുതന്നെ ചെറുതായും അച്ചടിച്ചിരിക്കുന്നു. എന്തേ അവിടെ നിറുത്തിക്കളഞ്ഞത്? അതിന്റെയും സൂക്ഷ്മാകാരചിത്രമാകാമായിരുന്നല്ലോ. ആ സൂക്ഷ്മാകാരത്തിന്റെയും സൂക്ഷ്മാകാരമാകാമായിരുന്നു. അങ്ങനെ 'ഇൻഫിനിററി'വരെ ചെല്ലാം. ഒരുപൊട്ടുപോലെ ചിത്രം അവസാനത്തെ പുറത്തിൽ അച്ചടിച്ചാൽ താല്പര്യമുള്ളവർ മൈക്രോ സ്കോപ്പിന്റെ താഴെ അതുവച്ചുനോക്കി രസിച്ചുകൊള്ളും.

മനുഷ്യർക്ക് ഈ ലോകത്ത് അല്ലലില്ലാതെ ജീവിക്കണമെങ്കിൽ, ശാന്തി കൈവരണമെങ്കിൽ അന്യനെ കൊല്ലാൻ പാടില്ല. അതിനാൽ വധം പാപമെന്ന അഭിപ്രായമുണ്ടായി. അപരാധമൊന്നും ചെയ്യാത്ത ആളിനെ കൊല്ലുന്നതു മഹാപാപം. രാജീവ് ഗാന്ധിയെ വധിച്ചതുപോലെയുള്ള പ്രവർത്തനത്തെ വ്യക്തമാക്കിത്തരാൻ വേറെ വാക്കില്ല. അതിനെ മഹാപാപമെന്നു പറഞ്ഞാൽപ്പോരാ. സ്ഫോടനംകൊണ്ട് കൈകളററ്, മുഖം തെറിച്ചുപോയ ഒരു മഹാവ്യക്തിയുടെ വസ്ത്രങ്ങൾ കരിഞ്ഞുപോകുന്നതുസ്വാഭാവികം. അപ്പോൾ അനാച്ഛാദിതമായി ബ്ഭവിക്കുന്ന ശരീരത്തിന്റെ ഗോപനീയങ്ങളായ ഭാഗങ്ങൾ വർണ്ണം കലർത്തി അച്ചടിക്കുന്നത് ആ മഹാപാപത്തെക്കാൾ തീക്ഷ്ണത കൂടിയ മഹാപാപമാണ്. വായനക്കാർ ഒന്നാലോചിച്ചു നോക്കുക. പുരുഷന്റെയോ സ്ത്രീയുടെയോ നഗ്നചിത്രം ബഹുജനത്തിനു കാണാൻ കഴിയുന്ന മട്ടിൽ വയ്ക്കാൻ പാടില്ല എന്നു നിയമമുണ്ടാക്കിയിരിക്കുന്നത് അതിന്റെ ദർശനം ദ്രഷ്ടാവിന് അസ്വസ്ഥതയുണ്ടാക്കുമെന്നതുകൊണ്ടാണ്. അങ്ങനെ പൗരന് അസ്വസ്ഥതയോ പിരിമുറുക്കമോ ഉണ്ടാക്കാൻ മറെറാരു വ്യക്തിക്ക് അധികാരമില്ല. ഫ്രന്റ്ലൈൻ മാസികയിലെ ചിത്രം വായനക്കാർക്ക് അസ്വസ്ഥതയുളവാക്കുന്നു; 'ടെൻഷൻ' ഉളവാക്കുന്നു.

★ ★ ★ ★

മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ഒരു കാവ്യത്തിൽ 'തിമിംഗല'മെന്നു കണ്ടതുകൊണ്ടല്ല എല്ലാ ആഴ്ചപ്പതിപ്പുകളിലും 'തിമിംഗല'മെന്ന് അച്ചടിക്കുന്നതുകൊണ്ടാണ് ഇതെഴുതുന്നത്. 'തിമിംഗല'മെന്നല്ല വാക്ക്; 'തിമിംഗില'മെന്നാണ്. തിമിഃ ശബ്ദത്തിന് പെരുന്തല മത്സ്യമെന്ന് അർത്ഥം. ഗില ശബ്ദത്തിനു വിഴുങ്ങുക എന്നും. പെരുന്തല മത്സ്യത്തെ മാത്രമല്ല എല്ലാ മത്സ്യങ്ങളെയും വിഴുങ്ങുന്നത് തിമിംഗിലം.

## ഇച്ഛാശക്തി ജയിക്കുന്നു

കാറും കോളും. അന്തരീക്ഷമാകെ ഇരുണ്ടിരിക്കുന്നു. ആ സായാഹ്നത്തിൽ എനിക്ക് അരൂക്കുറ്റിയിൽനിന്ന് അക്കരെ, അരൂരിൽ പോകണം. കടത്തുവഞ്ചിക്കാരനോടു ഞാൻ പറഞ്ഞു:– "എനിക്ക് പേടിയാകുന്നു വള്ളത്തിൽ കയറാൻ നടുക്കായലിലെത്തുമ്പോൾ കാററും മഴയുമുണ്ടായാലോ?" അയാൾ മറുപടി നല്കി:—"പേടിക്കാതെ കയറിക്കൊള്ളൂ. നമ്മൾ അക്കരെച്ചെന്ന് രണ്ടുനിമിഷം കഴിയുമ്പോഴേ മഴ പെയ്യൂ". ഞാൻ വള്ളത്തിൽ കയറി. അരൂരു ചെന്നിറങ്ങി രണ്ടു നിമിഷം കഴിഞ്ഞപ്പോൾ കൊടുങ്കാറേറാടുകൂടിയ മഴയുണ്ടായി. ആ മഴ എപ്പോൾ അവസാനിക്കുമെന്നും വഞ്ചിക്കാരനു പറയാൻ കഴിയും. ചിലർക്ക് ഇതിനൊക്കെ വലിയ വൈദഗ്ദ്ധ്യമാണ്. കാസാനോവായുടെ "സ്മരണകൾ"വായിച്ചിട്ടില്ലേ. താൻ അഭിലഷിക്കുന്ന സ്ത്രീ ഏതു നിമിഷത്തിൽ വീഴുമെന്ന് കാസാനോവയ്ക്ക് അറിയാമായിരുന്നു. ആ നിമിഷം മുൻകൂട്ടിക്കണ്ട് അയാൾ അതു പ്രയോജനപ്പെടുത്തും.

ഷൊറണൂര് ഒരു വലിയ വൈദ്യനുണ്ടായിരുന്നു. അദ്ദേഹം മാസത്തിലൊരിക്കൽ തൃശ്ശൂരെത്തും രോഗികൾക്കുവേണ്ടി. ഈ ഭിഷഗ്വരൻ ഒരുദിവസം രോഗികളെ പരിശോധിച്ചുകൊണ്ടിരിക്കുമ്പോൾ റോഡിലൂടെ രണ്ടു യുവാക്കന്മാർ ചുമച്ചുകൊണ്ടു പോകുന്നതു കണ്ടു. ഒരാൾ വലിയ ശബ്ദത്തിൽ ചുമയ്ക്കുന്നു, മറെറയാൾ തീരെ ചെറിയ ശബ്ദത്തിലും. അദ്ദേഹം അടുത്തുനിന്നയാളിനോട് ആവശ്യപ്പെട്ടു:—"ആ ചുമയ്ക്കുന്ന ആളിനെ ഇങ്ങുകൂട്ടിക്കൊണ്ടുവരൂ". അയാൾ ഉറക്കെ ച്ചുമച്ച ആളിനെ വിളിച്ചുകൊണ്ടുവന്നു. വൈദ്യൻ പറഞ്ഞു:—"ഇയാളെയല്ല, മറേറയാളെ". അയാൾ വന്നപ്പോൾ അദ്ദേഹം ചുമയ്ക്ക് മരുന്നുകഴിക്കണമെന്നു ഉപദേശിച്ചു. "ആകട്ടെ"യെന്നു പറഞ്ഞ് അവർ പോയപ്പോൾ അദ്ദേഹം അവിടെ നിന്നവരോടുപറഞ്ഞു:—" വേഗത്തിൽ കൂടുന്ന ക്ഷയമാണ് (galloping consumption) ഒരുമാസത്തിനകം മരിക്കും". അതുപോലെ അയാൾ മരിച്ചെന്ന് അയാളെ അറിയാമായിരുന്ന ഒരാൾ എന്നോട് പറഞ്ഞു.

കരിച്ചൽ കേശവൻ എന്ന പ്രശസ്തനായ ജ്യോത്സ്യൻ എന്റെ വീട്ടിൽ വരുമായിരുന്നു. എന്റെ ഒരനുജത്തിയുടെ ജാതകമെഴുതണമെന്ന് കാരണവരുടെ ഭാര്യ അദ്ദേഹത്തോട് അഭ്യർത്ഥിച്ചപ്പോൾ മറുപടി ഇങ്ങനെയായിരുന്നു. "അമ്മച്ചീ മിഥുനം 22-ന് കാലത്തു പത്തുമണിക്കുശേഷം ഞാൻ വരാം. അന്നു ജാതകമെഴുതാം". മിഥുനം 22-ന് കാലത്ത് പത്തുമണിക്കുമുമ്പ് അവൾ മരിച്ചു. ഇതൊക്കെ സിദ്ധികളാണ് ഒരളവിൽ ഈ സിദ്ധിവിശേഷം കലാകാരന്മാർക്കുമുണ്ട്. മുമ്പ് പലപ്പോഴും പറഞ്ഞ ചെറുകഥകളെക്കുറിച്ചേ എനിക്ക് ഇപ്പോഴും പറയാനുള്ളൂ. തകഴിയുടെ "വെള്ളപ്പൊക്കത്തിൽ", ബഷീറിന്റെ "പൂവമ്പഴം", ഉറൂബിന്റെ "വാടകവീടുകൾ" ഈ കഥകളിലെല്ലാം ഇവിടെപ്പറഞ്ഞ സിദ്ധിവിശേഷം ഉണ്ട്. അതിനാലാണ് അവ ആകർഷകങ്ങളായിരിക്കുന്നത്. പടിഞ്ഞാറൻ ദിക്കിലേക്ക് പോകാം. ടോൾസ്റേറായിയുടെ "ഐവാൻ ഇലീച്ചിന്റെ മരണം" എന്ന അദ്ഭുതാവഹമായ കലാസൃഷ്ടിയിൽ ഈ സിദ്ധിവിശേഷം മൂർദ്ധന്യാവസ്ഥയിൽ ദൃശ്യമാണ്. എന്നാൽ ഇതിന്റെ ഒരംശംപോലും ഒരു സ്ഫുരണം പോലുമില്ല ശ്രീ. എം. സുധാകരന്റെ "അനുസന്ധാനം" എന്ന ചെറുകഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്). മദ്യപൻ തന്റെ വീടുകാണിച്ചുകൊടുക്കണമെന്ന് ഒരു വഴിപോക്കനോട് അപേക്ഷിക്കുന്നു. അയാൾ വീട്ടിൽച്ചെന്നുകയറി ഭാര്യയോട് ഒരുമിച്ചുകിടന്നു. നേരംവെളുത്തപ്പോഴാണ് അയാൾക്ക് മനസ്സിലായത് അത് സ്വന്തം ഭവനമല്ലെന്ന്; അവൾ ഭാര്യയല്ല, ഏതോ വേശ്യയാണെന്ന്. കഥ എഴുതാൻ വേണ്ടി എഴുതിയ ഒരു ചത്തകഥ. "Willed performance"എന്ന് ഇംഗ്ളീഷിൽ പറയാം. സർഗ്ഗാത്മകത്വത്തിന്റെ നിമിഷം മാന്ത്രികത്വമുള്ള നിമിഷമാണ്. അപ്പോൾ എഴുതുന്നതേ കഥയാവൂ, കലയാവൂ.

## ചോദ്യം, ഉത്തരം

"ഇംഗ്ളീഷിൽ കസിൻ എന്നു പറയാറുണ്ടല്ലോ. ആരാണ് ഈ കസിൻ"

"കസിൻ എന്നല്ല ഉച്ചാരണം. അതുപോകട്ടെ. ആ വാക്കിന് ഇളയച്ഛന്റെ മകൻ, ഇളയച്ഛന്റെ മകൾ, മാതുലപുത്രൻ, മാതുലപുത്രി എന്നൊക്കെ പ്രൊഫസർ എസ്. ഗുപ്തൻനായരുടെ നിഘണ്ടുവിൽ അർത്ഥം കൊടുത്തിട്ടുണ്ട്. അദ്ദേഹത്തിനു തെറ്റുപറ്റി. കസ്ൻ അവരാരുമല്ല. സന്ദർശകർക്കുള്ള സമയം തെറ്റിച്ച് പെൺപിള്ളേരുടെ ഹോസ്റ്റലുകളിൽ ഏതു സമയത്തും ചെല്ലുന്ന സുന്ദരനായ യുവാവാണ് കസ്ൻ. ചെന്നാൽ "എന്റെ കസിനെ കാണണ"മെന്ന് അയാൾ മേറ്റ്റണിനോടു പറയും. "എന്റെ കസിൻ വിന്നരിക്കുന്നു" എന്ന് പെൺകുട്ടി കൂട്ടുകാരികളോടു പറയും. രണ്ടുപേരും തമ്മിൽ രക്തബന്ധം കാണുകയുമില്ല."

"ഭർത്താവും കാമുകനും എന്തേ വ്യത്യാസം?"

"വീട്ടിൽ നിന്നു റോഡിലേക്കു പോലും പോകാൻ ഭാര്യ സമ്മതം നൽകാത്ത പുരുഷൻ ഭർത്താവ്. ഇതു സ്നേഹം കൊണ്ടല്ല. അയാൾ അത്രയും കുറച്ചല്ലേ മറ്റു സ്ത്രീകളെ കാണൂ എന്നുള്ള ആശ്വാസത്താലാണ്. വീട്ടിലെത്തിയാൽ കഴിയുന്നതും വേഗം ഇയാൾ പോയെങ്കിൽ എന്നു കാമുകി വിചാരിക്കുന്നയാൾ കാമുകൻ. ഇതു സ്നേഹക്കുറവുകൊണ്ടല്ല. ചേട്ടനോ അച്ഛനോ അമ്മാവനോ വീട്ടിലെത്തുന്നതിനു മുൻപ് അയാൾ പോകുന്നതു നല്ലതാണല്ലോ എന്ന വിചാരം കൊണ്ടാണ്."

"കത്തോലിക്കാമതം ഗർഭനിരോധത്തിന് എതിരായത് എന്തുകൊണ്ട്?"

"അതിന് H.L. Mencken എന്ന പ്രശസ്തനായ അമേരിക്കൻ നിരൂപകൻ സമാധാനം നൽകിയിട്ടുണ്ട്. കത്തോലിക്കാ സ്ത്രീകൾ ഗണിതശാസ്ത്രത്തെ അവലംബിച്ച് ഗർഭധാരണം ഒഴിവാക്കുന്നതു ശരിയെന്ന് ആ മതത്തിന് അഭിപ്രായമുണ്ട്. അവൾ കെമിസ്ട്രിയെ അവലംബിക്കരുതെന്നേ അത് (മതം) അനുശാസിക്കുന്നുള്ളൂ."

"ഭർത്താവാണോ ഭാര്യയാണോ ആദ്യം മരിക്കേണ്ടത്."

"ഭർത്താവിനെക്കാൾ മുൻപേ മരിക്കുന്ന ഭാര്യ ഭാഗ്യവതി. തനിക്കു മുൻപേ ഭാര്യ മരിച്ചാൽ ആ പുരുഷൻ ഹതഭാഗ്യൻ."

"സുന്ദരികളോടുള്ള ബഹുമാനം ഇല്ലാതാവുന്നത് എപ്പോൾ?"

"അവരുടെ ഭർത്താക്കൻമാരെ കാണുമ്പോൾ. വിശേഷിച്ചും സ്കൂട്ടറിൽ രണ്ടുപേരും സഞ്ചരിക്കുമ്പോൾ. അവൾ സുന്ദരി. അയാൾ ഒന്നുകിൽ കഷണ്ടിക്കാരൻ, അല്ലെങ്കിൽ കിഴവൻ. അതുമല്ലെങ്കിൽ 'ഗറില'യ്ക്കു സദൃശൻ. ഏറെ സുന്ദരിമാരെക്കുറിച്ച് എനിക്കുണ്ടായിരുന്ന ബഹുമാനം ഇങ്ങനെ ഇല്ലാതായിട്ടുണ്ട്."

"സെക്സ് ബുക്ക് വായിക്കുന്നതിൽ തെറ്റുണ്ടോ?"

"ഏയ്. ഒരു തെറ്റുമില്ല. പക്ഷേ തികഞ്ഞ വൈരസ്യമുണ്ടാക്കുന്നതുകൊണ്ട് ഞാനവ വായിക്കാറില്ല. പിന്നെ ഒരു കാര്യം. അതിലെ നിർദ്ദേശങ്ങൾ ശരിയാണെന്നു വിചാരിച്ച് സ്ത്രീകളെ സമീപിക്കരുത്. ആരോഗ്യത്തിനു കേടുവരും. പാചകവിദ്യ പഠിപ്പിക്കുന്ന പുസ്തകങ്ങൾ വായിച്ച് കറികളും മറ്റും സ്ത്രീകൾ ഉണ്ടാക്കുമല്ലോ. അതിൽ ഏതെങ്കിലുമൊന്നു നാക്കിൽ വയ്ക്കാൻ കൊള്ളുമോ? ഏട്ടിലപ്പടി എന്നുമാത്രം."

"ചില പുരുഷൻമാർ സ്ത്രീകളോടു ബഹുമാനം കാണിക്കും. മറ്റുചിലർ ബഹുമാനം കാണിക്കില്ലെന്ന് മാത്രമല്ല സ്വന്തം കാമം പ്രകടിപ്പിക്കുകയും ചെയ്യും. എന്തുകൊണ്ട്?"

"എല്ലാ ബഹുമാനവും കള്ളത്തരമാണ്. സ്ത്രീയെസംബന്ധിച്ച് ഒറ്റ നോട്ടമേയുള്ളൂ പുരുഷന്. പിന്നെ ചില കടുവകൾ ഇരകണ്ടാൽ ഉടനെ അതിന്റെ പുറത്തു ചാടിവീഴും. മറ്റു ചില കടുവകൾ സമയമാകട്ടെ എന്നു കരുതി കുറെ കാത്തിരിക്കും. സന്ദർഭം കിട്ടിയാൽ അതും ചാടി വീഴും ഇരയുടെ പുറത്ത്. ആ കാത്തിരിപ്പിനെ ബഹുമാനമെന്നു വിളിക്കുന്നതെങ്ങനെ?"

★ ★ ★ ★

ആനക്കാര്യത്തിൽ ചേനക്കാര്യം. പത്രങ്ങളിലെല്ലാം ഘാതകി എന്നാണു കാണുന്നത്. ഇവിടെ 'പ്രയോഗ ദീപിക'യിലുള്ള ഒരു ഭാഗം എടുത്തെഴുതേണ്ടതാണെന്ന് തോന്നുന്നു. "'പതിഘാതകിയും കുലഘാതകിയുമാണ് ഭവതി', എന്നിടത്തു 'പതിഘാതികയും കുലഘാതികയും എന്നു

പാൽപ്പായസത്തിന്റെ തുള്ളിയുണ്ടോ എന്നറിയാൻ കപ്പെടുത്തു പരിശോധിക്കുന്നവൻ വൃത്തികെട്ടവനാണ്. പുസ്തകം ആവോളം ആസ്വദിച്ചിട്ട് വീണ്ടും പുറങ്ങൾ മറിക്കുന്നവൻ സഹൃദയനാണ്.

സർഗ്ഗാത്മകത്വത്തിന്റെ നിമിഷം മാന്ത്രികത്വമുള്ള നിമിഷമാണ്. അപ്പോൾ എഴുതുന്നതേ കഥയാവൂ, കലയാവൂ.

കാരൂർ നീലകണ്ഠപ്പിള്ള



യൂക്കിയോ മിഷിമ

**കവി** മരക്കൊമ്പിൽ പച്ചിലച്ചാർത്തിൽ മറഞ്ഞിരുന്നു പാടുന്ന പക്ഷിയാണ്. തീവണ്ടിയിൽ കയറി ഒറ്റക്കമ്പിയുടെ സംഗീതോപകരണം മീട്ടി ശബ്ദം പുറപ്പെടുവിക്കുകയും യാത്രക്കാരെ ശല്യപ്പെടുത്തുകയും ചെയ്യുന്ന ആളല്ല.

വേണ്ടതാണ്.'' (പുറം 67) ''ശബ്ദസൗഭഗം'' എന്ന വ്യാകരണ ഗ്രന്ഥത്തിന്റെ 296-ാം പുറം നോക്കുക. ''ഹന് + അക = ഘാതകൻ, ഘാതിക'' എന്നുകാണാം.

## ചുറ്റുകമ്പി പൊട്ടിപ്പോയി

**എ**റണാകുളം മഹാരാജാസ് കോളേജിൽ (കോളിജ് എന്നുശരിയായി എഴുതുന്നില്ല) എനിക്കു ജോലിയുണ്ടായിരുന്ന കാലം. എന്റെ ആപ്തമിത്രമായിരുന്നു പ്രഫെസർ സി.കെ. മോഹൻദാസ്. അദ്ദേഹം റിസ്റ്റ്‌വാച്ച് കെട്ടുകില്ലായിരുന്നു. ചിലർ, എൻ. ഗോപാലപിള്ളസ്സാറിനെപ്പോലെ ജൂബയുടെ കീശയിൽ വാച്ച് ഇട്ടുകൊണ്ടു നടക്കും. ആവശ്യമുള്ളപ്പോൾ അതെടുത്തു നോക്കും. പിന്നെയും കീശയുടെ ഗഹ്വരത്തിലേക്ക് അതു വീഴും. മോഹൻദാസിന്റെ പോക്കറ്റിലും വാച്ച് ഇല്ല. നേരേ മറിച്ചാണ് എന്റെ രീതി. ഞാൻ രാത്രി ഉറങ്ങുമ്പോഴും വാച്ച് കൈയിൽ കെട്ടിക്കൊണ്ടാണ് കിടപ്പ്. ഒരു ദിവസം കാലത്ത് നോക്കിയപ്പോൾ കൊച്ചു ഘടികാരത്തിന്റെ സൂചികൾ നിശ്ചലം. വൈൻഡ് ചെയ്യുന്ന ആ മൊട്ട് തിരിച്ചു നോക്കി. ചുമ്മാ കിടന്നു തിരിയുന്നതല്ലാതെ മുറുകുന്നില്ല. എച്ച്.എം.റ്റി. വാച്ചാണ് എന്റേത്. വാച്ചില്ലാതെ നടന്നപ്പോൾ ഒരു ബന്ധു വെറുതെ തന്നതാണ്. അതിന്റെ ഡയൽ മനോഹരം, സൂചികൾ സുന്ദരം, കെയ്സ് അതിസുന്ദരം. കൂടക്കൂടെ പെട്രോളിൽ കഴുകുന്നതുകൊണ്ട് ചെയിനിൽ മാലിന്യമില്ല. എങ്കിലും വാച്ച് മരിച്ചിരിക്കുന്നു. ഘടികാര ഭിഷഗ്വരനെ കാണിച്ചപ്പോൾ അയാൾ പറഞ്ഞു: മെയ്ൻ സ്പ്രിങ് പൊട്ടിപ്പോയി. മാറ്റിയിടണം.

മെയ്ൻ സ്പ്രിങ് പെട്ടിപ്പോയ കഥാഘടികാരമാണ് ശ്രീ അയ്പ് പാറമേലിന്റെ ''പ്രകാശവർഷങ്ങൾക്ക് അപ്പുറത്തു നിന്ന്'' എന്നത്. തിളങ്ങുന്ന രൂപശില്പകെയ്സ്. ജ്വലിക്കുന്ന ഡയലെന്ന ആഖ്യാനം. വാച്ച് ചെയ്ൻ പോലെ ദീർഘതയാർന്ന ശില്പം. പക്ഷേ ചൈതന്യം മാത്രമില്ല. പ്രധാനപ്പെട്ട ചുറ്റുകമ്പി മുറിഞ്ഞു പോയാൽ ഓട്ടം നിലയ്ക്കില്ലേ? കേടുപറ്റിയ വാച്ച് റിപ്പയറർ നന്നാക്കും. പക്ഷേ കഥാഘടികാരത്തിനു കേടുപറ്റിയാൽ നിർമ്മാതാവുതന്നെ റിപ്പയർ നടത്തണം. കേടുണ്ടന്നേ അതു നോക്കുന്ന എന്നെപ്പോലുള്ളവർക്കു പറയാൻ പറ്റൂ.

ഒരു സ്ത്രീ വഞ്ചിച്ചതിനു അനേകം സ്ത്രീകളോടു പ്രതികാരം ചെയ്യുന്ന ഒരുത്തനാണ് കലാകൗമുദിയിൽ അയ്പ് പാറമേൽ എഴുതിയ കഥയിലുള്ളത്. ഒടുവിൽ അയാൾ വിവാഹം കഴിക്കുന്നു ഒരു മിടുക്കിയെ. പക്ഷേ അയാൾ അവസാനമായി പറ്റിച്ച രാധയെന്ന യുവതി പ്രതികാരനീതി (നെമിസിസ്) നടത്തുന്നു. അയാളുടെ ഭാര്യ—പെൺവക്കീൽ—കോടതിയിൽ വാദിച്ചു കൊണ്ടിരിക്കെ മറിഞ്ഞുവീണു മരിക്കുന്നു. അതിനുശേഷം ഒരു മീഡിയത്തിലൂടെ അയാൾ ഭാര്യയെ കാണുന്നു. അയാളും ചാകുന്നു. രാധയെ പറ്റിച്ചതിന്റെ നെമിസിസ്.

യാഥാതഥ്യവും മതിവിഭ്രമവും 'മനോരഥ'വുമൊക്കെച്ചേർത്തുവച്ച ഈ രചന നിശ്ചലമാണ്. കേന്ദ്രസ്ഥിതമായ പ്രമേയം പെട്ടിപ്പോയതുകൊണ്ട് സംഭവിച്ചതാണ് ആ ചലനരാഹിത്യം. ചുറ്റുകമ്പി പൊട്ടിയ വാച്ച് വിശ്വാസ്യത എന്ന ഗുണം ആവഹിക്കുന്നില്ല. പ്രമേയത്തിന്റെ മെയ്ൻസ്പ്രിങ് തകർന്ന ഈ കഥാഘടികാരത്തിനും വിശ്വാസ്യതയില്ല.



വായിച്ചില്ലെങ്കിൽ മഹാനഷ്ടം എന്നു കരുതാവുന്ന ചില നോവലുകൾ: 1) ക്നുട്ട് ഹാംസുണിന്റെ Mysteries 2) റോബർട്ട് മ്യൂസിലിന്റെ The Man without Qualities 3) പസ്തർനക്കിന്റെ Doctor Zhivago 4) റ്റോമസ് മന്നിന്റെ The Magic Mountain 5) ആലോസാന്ദ്രോ മാൻഡ്സ്സോണിയുടെ The Betrothed 6) ചേസ്സാറേ പാവെസേയുടെ The Moon and the Bonfires 7) ദസ്തെയെവ്സ്കിയുടെ Crime and Punishment 8) ഔഗുസ്തോ റോആ ബാസ്തോസിന്റെ I The Supreme 9) മീഗൽ ആങ്ഹെൽ ആസ്തൂറ്യാസിന്റെ The President 10) ഹെർമാൻ ബ്രോഹിന്റെ The Sleepwalkers.

ലോകസാഹിത്യത്തിലെ ഉത്കൃഷ്ടങ്ങളായ ചെറുകഥകൾ (1) ഗീമറാങ്ഷ് റോസയുടെ The Third Bank of The River (2) ചേസ്സാറെ പാവെസേയുടെ Suicide 3) ഷ്നിറ്റ്സ്ളറുടെ Flowers 4) ഹൈൻറിഹ് ബോയ്‌ലിന്റെ The Langher 5) യൂക്കിയോ മിഷിമയുടെ Swaddling Clothes 6) ഷൊലെ, ഹോഫിന്റെ The Fate of Man 7) കാരൂർ നീലകണ്ഠപ്പിള്ളയുടെ മരപ്പാവകൾ 8) ഗാർഷിന്റെ The Red Flower. 9) ചെക്കോവിന്റെ The Darling 10) മോപസാങിന്റെ Ball of Fat.

## മദ്യംതന്നെ കിട്ടിയെങ്കിൽ

**ജി**ബ്രാന്റെ ഒരുകഥ, ഒരു മദ്യശാലയിൽ ചെന്ന് ഒരുത്തൻ ആവോളം കുടിച്ചു. മദ്യത്തിന്റെ വില കൊടുക്കുന്ന സന്ദർഭത്തിൽ ഷോപ്പുടമസ്ഥൻ ചോദിച്ചു: നാളെയും വരുമോ? അയാൾ മറുപടി പറഞ്ഞു: ''വരാം. പ്കഷേ എന്റെ വ്യാപാരം അഭിവൃദ്ധിപ്പെടുന്നതിനുവേണ്ടി നിങ്ങൾ പ്രാർത്ഥിക്കണം ഈശ്വരനോട്.'' അതു കേട്ട് ഉടമസ്ഥൻ അറിയിച്ചു. ''എപ്പോഴും പ്രാർത്ഥിക്കാം. എങ്കിലും ഞാനൊന്നു ചോദിക്കട്ടെ. എന്താണ് വ്യാപാരം?'' ''അതു പറയുന്നതു ശരിയല്ല. എങ്കിലും പറയാതിരക്കുന്നതെങ്ങനെ? ശവം ദഹിപ്പിക്കാനുള്ള വിറകു വില്പനയാണ് എന്റെ ജോലി. അതു അഭിവൃദ്ധിപ്പെട്ടാലേ എനിക്കു വേണ്ടുവോളം കുടിക്കാൻ പണം കിട്ടൂ. നിങ്ങളുടെ വ്യാപാരം തളരാതെ വളരണമെങ്കിലും എന്റെ ഈ പ്രവർത്തനം പുരോഗമിക്കണം. അതുകൊണ്ട് നിങ്ങൾ പ്രാർത്ഥിക്കൂ. ധാരാളം പേർ മരിക്കട്ടെ.''

മദ്യം വിൽക്കുന്നതിനെക്കാളും ശവം ചുടാൻ വിറകുവിൽക്കുന്നതിനെക്കാളും അധമമായ പ്രവൃത്തിയുണ്ടോ? ഉണ്ട്. അതാണ് ശ്രീ. ഗോപി ആനയടി കുങ്കുമം വാരികയിൽ നടത്തിയിരിക്കുന്നത്, ''കൂടുമാറാത്ത പക്ഷി'' എന്ന ചെറുകഥയുടെ നിർമ്മാണം. മകളുടെ കുഞ്ഞിനെക്കൂടെക്കിടത്തുന്ന അമ്മൂമ്മയെ അവരുടെ മകൻ തന്റെ ജോലിസ്ഥലത്തു വിളിച്ചുകൊണ്ടുപോകുന്നു. ഒരുദിവസം രാത്രി അവർ എഴുന്നേറ്റ് മകളുടെ കുഞ്ഞിനെ അടുത്ത മുറിയിൽ അന്വേഷിക്കുന്നു. അതു കണ്ട് മകൻ അവരെ തിരിച്ചു നാട്ടിൽ കൊണ്ടുപോകാൻ തീരുമാനിക്കുന്നു. നിത്യജീവിത സംഭവങ്ങൾ കലാകാരന്റെ കർത്തൃനിഷ്ഠത്വത്തിലൂടെ (Subjectivity) കടന്നുവന്നു രൂപാന്തരം പ്രാപിച്ച് ഉന്നത സത്യമായിത്തീരുന്നതാണ് കലയെന്ന അഭിപ്രായമൊന്നും ഇവിടെ എഴുതേണ്ടതില്ല. അത്രയ്ക്ക് അധമമാണിത്.

മദ്യപന്മാരായ അഭിനേതാക്കൾ നാടകത്തിലോ സിനിമയിലോ മദ്യം കുടിക്കുന്നതായി അഭിനയിക്കുമ്പോൾ പച്ചവെള്ളമായിരിക്കും കുപ്പിയിൽ നിന്നു ഗ്ളാസ്സിലേക്ക് ഒഴിച്ചു കുടിക്കുന്നത്. അത് ശരിയായ മദ്യം തന്നെയായിരുന്നെങ്കിൽ എന്ന് അവർ ആഗ്രഹിക്കാതിരിക്കില്ല. കലയുടെ മദ്യമെന്ന മട്ടിൽ എന്റെ മുൻപിൽ വച്ച ഈ പച്ചവെള്ളം ഞാനെടുത്തു കുടിക്കുന്നു. മദ്യം തന്നെ കിട്ടിയെങ്കിൽ എന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു.

## സർവ്വസാധാരണം

**ഒ**രിക്കൽ ഒരു സ്ത്രീ സ്വന്തം ചിത്രം വരയ്ക്കണമെന്ന അഭ്യർത്ഥനയുമായി പീകാസോയുടെ വീട്ടിലെത്തി. മഹാനായ ആ കലാകാരൻ പറഞ്ഞു:- ''രണ്ടുതരത്തിലാകാമത്. നിങ്ങളെ ഇവിടെയിരുത്തിയിട്ട് ക്യാൻവാസിൽ നിങ്ങളുടെ രൂപം പകർത്താം. വരച്ചുകഴിഞ്ഞാൽ അതു നിങ്ങളെപ്പോലെയിരിക്കും. അതിനെ പെയിൻറിങ് എന്നല്ല ഫോട്ടോ എന്നാണ് ഞാൻ വിളിക്കുക. രണ്ടാമത്തെ രീതി നിങ്ങളെക്കുറിച്ചുള്ള വിചാരവും വികാവും നിങ്ങളുടെ സ്വത്വവും എന്റെ സ്വത്വവുമായി കൂടിക്കലരുമ്പോൾ ഞാൻ ക്യാൻവാസിൽ ചായങ്ങൾ തേക്കും. അതു പൂർണ്ണമാവുമ്പോൾ പെയിൻറിങ്ങാവും. നിങ്ങൾക്കു ഫോട്ടോ വേണോ അതോ പെയിൻറിങ്ങോ?'' ''പെയിൻറിങ് മതി''യെന്ന് സ്ത്രീ മറുപടി പറഞ്ഞു. പീകാസോ ചിത്രം വരച്ചുകഴിഞ്ഞപ്പോൾ അവർ ചോദിച്ചു: ''ഇതിൽ എന്റെ മൂക്കെവിടെ?'' ചിത്രകാരനു ദേഷ്യം വന്നു. ഞാൻ എന്റെ ഈ പെയിൻറിങ് വില്ക്കുന്നില്ല. പൊയ്ക്കൊള്ളൂ എന്ന് അറിയിച്ചു.

ശ്രീ കലാമണ്ഡലം കേശവൻ ദേശാഭിമാനി വാരികയിലെഴുതിയ 'പ്രതീക്ഷ' എന്ന കാവ്യം വായിച്ചപ്പോൾ ഇക്കഥയാണ് ഞാൻ ഓർമ്മിച്ചത്. ശാന്തിയുടെ പ്രതീകമായ പ്രാവിനെ കവി അന്വേഷിക്കുന്നു. 'അധികാര ദാഹികൾ' 'സ്വാർത്ഥലോഭമദമാത്സര്യവായ്പു'കൊണ്ട് പദ്മവ്യൂഹത്തിൽ അഭിമന്യുവിനെ തച്ചുകൊല്ലുന്നു. നിരപരാധരെ നിഗ്രഹിക്കുന്നു. എങ്കിലും ശാന്തിയുടെ വെൺപിറാവ് പറന്നെത്തുമെന്ന് കവി പ്രതീക്ഷിക്കുന്നു. ഇവിടെ വിചാരവികാരങ്ങൾ കവിയുടെ സ്വത്വത്തിലൂടെ കടന്നു 'Super reality' ആയി തീരുന്നില്ല. ആശയങ്ങൾ സർവ്വസാധാരണങ്ങൾ. പദവിന്യാസം അതിനെക്കാൾ സർവ്വസാധാരണം.

എങ്ങു നീ ശാന്തിതൻ കൊഞ്ചലുതിർക്കുന്ന
മംഗല്യമൂർത്തിയാം പ്രാവേ
നിൻരൂപ ഭംഗിയും രജതകാന്തിയു-
മാരമ്യനാദവുമെങ്ങാം?

ഈ വരികളിലും തുടർന്നുവരുന്ന വരികളിലും ഫോട്ടോഗ്രാഫിയേ ഉള്ളൂ. കവിതയുടെ അഗ്നി നാളമില്ല. ആശയങ്ങൾ അനുവാചക ഹൃദയത്തിൽ റോസാപ്പൂക്കളായി വിടരുന്നില്ല. കവി മരക്കൊമ്പിൽ പച്ചിലച്ചാർത്തിൽ മറഞ്ഞിരുന്നു പാടുന്ന പക്ഷിയാണ്. തീവണ്ടിയിൽ കയറി ഒറ്റക്കമ്പിയുടെ സംഗീതോപകരണം മീട്ടി ശബ്ദം പുറപ്പെടുവിക്കുകയും യാത്രക്കാരെ ശല്യപ്പെടുത്തുകയും ചെയ്യുന്ന ആളല്ല.

## അഭ്യർത്ഥന

**ഡെ**സ്മണ്ട് മോറിസിന്റെ എല്ലാ പുസ്തകങ്ങളും ഞാൻ വായിച്ചിട്ടുണ്ട്. ഓരോന്നും ശുദ്ധമായ ഭോഷ്കാണെന്ന് എനിക്കു തോന്നിയെങ്കിലും അത് ഇതുവരെ സ്പഷ്ടമാക്കിയില്ല. ഇപ്പോൾ അതു പറയണമെന്ന് എനിക്കാഗ്രഹം. ഓരോന്നുമെടുത്തു പരിശോധിക്കാൻ സ്ഥലമില്ലല്ലോ. അതുകൊണ്ട് Naked Ape എന്ന പുസ്തകം മാത്രമവട്ടെ. മനുഷ്യൻ ഇപ്പോഴും നഗ്നവാനരനാണെന്നു മോറിസ് സ്ഥാപിക്കാൻ ശ്രമിക്കുന്നു. വേട്ടയാടുന്നതിനു പകരം അവൻ ജോലിചെയ്യുന്നു. നഗ്നവാനരന്റെ ഇണയ്ക്കു പകരം ഇന്നത്തെ മനുഷ്യന് ഭാര്യയുണ്ട്. പട്ടി വിളക്കുമരത്തിലോ മറ്റു വല്ല സ്ഥലത്തോ കാലുപൊക്കി മൂത്രമൊഴിച്ച് അടയാളമുണ്ടാക്കുന്നതും ഗൃഹനായകൻ സ്വന്തം പേരെഴുതി വീട്ടിന്റെ മുൻപിൽ വയ്ക്കുന്നതും സദൃശങ്ങായ പ്രക്രിയകളാണത്രേ. ശുദ്ധ അസംബന്ധമല്ലേ ഇത്? ഒരു വാനരനും ഐൻസ്റ്റൈനും സദൃശ്യരാണോ? മരഞ്ചാടിയും ടോൾസ്റ്റോയിയിയും തമ്മിൽ വ്യത്യാസമൊന്നുമില്ലേ? വാനരന്റെ സ്വാഭാവിക പരിണാമമാണ് മനുഷ്യൻ. മനുഷ്യൻ ഇനി അതിമാനുഷനാകും. പരിണാമം എവിടെച്ചെന്ന് നിൽക്കുമെന്ന് ആർക്കും മുൻകൂട്ടി പറയാനാവില്ല.

സ്ത്രീകൾ പൊക്കിൾ കാണിക്കുന്നത് ജനനേന്ദ്രിയം കാണിക്കുന്നതിനു പകരമാണെന്ന് മോറിസ് വേറൊരു പുസ്തകത്തിൽ പറഞ്ഞിട്ടുണ്ട്. ഇതും നോൺസെൻസാണ്. ഇത്തരം അസംബന്ധങ്ങൾ പരമസത്യങ്ങളാണെന്നു യുവാക്കൻമാർ വിശേഷിച്ചും കോളേജ് വിദ്യാർത്ഥികൾ ധരിച്ചുവയ്ക്കുന്നു. സ്വന്തം മസ്തിഷ്കമുപയോഗിക്കാനും മോറിസിനെപ്പോലെ വർജ്ജിക്കേണ്ടവരെ വർജ്ജിക്കാനും ഞാൻ അവരോടു അഭ്യർത്ഥിക്കുന്നു.

''**ഭ**ർത്താവും കാമുകനും എന്തേ വ്യത്യാസം?'' ''വീട്ടിൽ നിന്നു റോഡിലേക്കു പോലും പോകാൻ ഭാര്യ സമ്മതം നൽകാത്ത പുരുഷൻ ഭർത്താവ്. ഇത് സ്നേഹം കൊണ്ടല്ല. അയാൾ അത്രയും കുറച്ചല്ലേ മറ്റു സ്ത്രീകളെ കാണൂ എന്നുള്ള ആശ്വാസത്താലാണ്. വീട്ടിലെത്തിയാൽ കഴിയുന്നതും വേഗം ഇയാൾ പോയെങ്കിൽ എന്നു കാമുകി വിചാരിക്കുന്നയാൾ കാമുകൻ. ഇതു സ്നേഹക്കുറവുകൊണ്ടല്ല. ചേട്ടനോ അച്ഛനോ അമ്മാവനോ വീട്ടിലെത്തുന്നതിനു മുൻപ് അയാൾ പോകുന്നതു നല്ലതാണല്ലോ എന്ന വിചാരം കൊണ്ടാണ്.''



ഹെൻറിച്ച് ബോയ്ൽ

# ടോംസിൻെറ ബോബനും മോളിയും

























PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.